# ക്രൈസ്തവ കാഹളം

ജനുവരി 2017



## 60 പിന്നിടുന്ന കേരളം

**വികസനവഴികളിൽ ഒപ്പം നിന്ന ക്രൈസ്തവ സമൂഹം**



കൃപ നിറഞ്ഞ മറിയമേ, നീ സ്വീകരിച്ച ദൈവകൃപ ഒരിക്കലും വ്യർത്ഥമാക്കാതെ, അറിയപ്പെടാത്തവളെങ്കിലും ഏകസത്യദൈവത്തെയും അവൻ അയച്ച യേശുക്രിസ്തുവിനെയും അറിയുന്നവളായും, മരിക്കുന്നവരെപ്പോലെയായിരുന്നെങ്കിലും ജീവിക്കുന്നവളായും എല്ലാ സമയത്തും എല്ലാ വിധത്തിലും കർത്താവിന്റെ ദാസിയും സഹപ്രവർത്തകയുമാണെന്നു നീ കാണിച്ചുകൊണ്ടിരുന്നു. പുനരൈക്യത്തിൻ മാതാവേ, ഞങ്ങൾ സ്വീകരിച്ച ദൈവകൃപ ഒരിക്കലും വ്യർത്ഥമാക്കാതെ എല്ലാ സമയത്തും എല്ലാ വിധത്തിലും കർത്താവിന്റെ ദാസരും സഹപ്രവർത്തകരുമായിരിക്കാൻ ഞങ്ങൾക്കുവേണ്ടി അപേക്ഷിക്കണമെ. ആമ്മേൻ.



# ക്രൈസ്തവ കാഹളം

ജനുവരി 2017

വാല്യം 78 ലക്കം 1

## ഉള്ളടക്കം








**രക്ഷാധികാരി**
മോറാൻ മോർ ബസേലിയോസ്
കർദ്ദിനാൾ ക്ലീമീസ് കാതോലിക്കാബാവ

**സഹരക്ഷാധികാരി**
ബിഷപ്പ് സാമുവൽ മാർ ഐറേനിയോസ്

**പ്രിന്റർ ആന്റ് പബ്ലിഷർ**
റൈറ്റ് റവ. ജെയിംസ് പാറവിള
കോർ എപ്പിസ്കോപ്പാ

**എഡിറ്റർ**
റവ. ഫാ. ഡാനിയേൽ പൂവണ്ണത്തിൽ

**ചീഫ് എഡിറ്റർ**
റവ. ഫാ. ബോവസ് മാത്യു
ഫോൺ: 9447661943
bovasmathew@gmail.com

**പത്രാധിപ സമിതി**
റവ. ഡോ. ജോൺ കൊച്ചുതുണ്ടിൽ
റവ. ഡോ. ഗീവർഗ്ഗീസ് കുറ്റിയിൽ ഒ.ഐ.സി
റവ. ഡോ. വർഗീസ് നടുതല
റവ. ഫാ. വിൽസൺ തട്ടാരുതുണ്ടിൽ
ഡോ. തോമസ്കുട്ടി പനച്ചിക്കൽ
റവ. സി. ഡോ. ആർദ്ര എസ്.ഐ.സി.
റവ. സി. ഡോ. അഞ്ജലി തെരേസ് ഡി.എം.
ഡോ. ജിബി ഗീവർഗീസ്
പ്രൊഫ. ജോജു ജോൺ
ജോമി തോമസ്

**സർക്കുലേഷൻ മാനേജർ**
റവ. ഫാ. ജോബിൻ കറുകയിൽ
Mob: 8281459112

**കവർ & ലേഔട്ട്**
Fingraph, Trivandrum 5

**പ്രിന്റിംഗ്**
സെന്റ് മേരീസ് പ്രസ്, പട്ടം

**വിലാസം**
ക്രൈസ്തവ കാഹളം
സമന്വയ പാസ്റ്ററൽ സെന്റർ
സെന്റ് മേരീസ് കാമ്പസ്
പട്ടം, തിരുവനന്തപുരം-4




# ഈ വർഷവും അങ്ങനെ തന്നെ തുടരാം

മാന്യവായനക്കാർക്ക് പുതുവർഷത്തിന്റെ എല്ലാ ആശംസകളും നേരുന്നു. പ്രത്യാശയോടെ നമുക്ക് പുതിയ വർഷത്തിലേക്ക് പ്രവേശിക്കാം. കേരള സംസ്ഥാനം രൂപീകൃതമായിട്ട് 60 വർഷങ്ങൾ പിന്നിടുന്നു. തിരുവിതാംകൂറും തിരുകൊച്ചിയും മലബാറും ഒന്നു ചേർന്ന് മലയാളിയുടെ സ്വന്തം കേരള സംസ്ഥാനം രൂപീകൃതമായപ്പോൾ ദൈവത്തിന്റെ സ്വന്തം നാട് അനേകം കാര്യങ്ങളിൽ ഇന്ത്യയിലെ മറ്റ് പല സംസ്ഥാനങ്ങളെക്കാളും വളരെ മുൻപിലായിരുന്നു. ഇന്ന് കേരള മോഡൽ വികസനം എന്ന പേരിൽ വലിയ ചർച്ചകളും പഠനങ്ങളും നടക്കുന്നു. എന്നാൽ ഈ മോഡലുകളുടെയൊക്കെ മോഡൽ ആരാണ്? എന്താണ്? എവിടെ നിന്നാണ്?. ഈ അന്വേഷണമാണ് പുതുവർഷത്തിലെ ആദ്യലക്കം കാഹളം ചർച്ച ചെയ്യുന്നത്. ഏത് വികസനത്തിന്റെയും അടിസ്ഥാനം ആ ഭൂപ്രദേശത്തെ ജനം കൈവരിക്കുന്ന വിദ്യാഭ്യാസപുരോഗതിയെ ആശ്രയിച്ചാണ്. കേരളത്തിന്റെ സ്ഥിതിയും ഒട്ടും വിഭിന്നമല്ല. ഈ മണ്ണിൽ അക്ഷരവിത്ത് പാകുവാൻ മുന്നിൽ നിന്നത് ഏത് കാലത്തും ഇവിടുത്തെ ക്രൈസ്തവ സമൂഹമായിരുന്നു. എല്ലാ പള്ളികളോടും ചേർന്ന് പള്ളിക്കൂടം ഉണ്ടാകണമെന്ന ആഗ്രഹം ഓരോ ഗ്രാമത്തിലെയും ക്രൈസ്തവ സമൂഹങ്ങൾ നടപ്പിലാക്കി. അതുവരെയും സ്കൂൾ എന്നത് ഒരു മരീചികയായി നിന്നിരുന്ന ദളിത് പിന്നോക്കവിഭാഗങ്ങൾക്ക് സ്കൂളുകളും പഠനവും പ്രാപ്യമായി. ജീവിത സ്വാതന്ത്ര്യത്തിന്റെ പൊൻവെളിച്ചം അറിവിലൂടെ അവർ കണ്ടു. പള്ളിക്കൂടങ്ങൾ പിന്നീട് ഹൈസ്കൂളുകളിലേക്കും വലിയ കലാലയങ്ങളിലേക്കും അടുത്ത കാലത്ത് മെഡിസിൻ എഞ്ചിനീയറിംഗ് രംഗത്തേക്കും വളർന്നു. കച്ചവടലാക്കോടെ മറ്റു പലരും ഈ രംഗത്തേക്ക് വന്നു. അപ്പോൾ അവർക്ക് പരവതാനി വിരിക്കുന്ന തിരക്കിൽ ലാഭേച്ഛയില്ലാതെ ഈ രംഗത്തു നിന്നവരെ എല്ലാവരും മറന്നു.

വിദ്യാഭ്യാസം മാത്രമല്ല ആരോഗ്യം, കൃഷി, സാമൂഹിക വികസനം, അച്ചടി, ബാങ്കിംഗ് തുടങ്ങി എല്ലാ മേഖലകളിലും തുടക്കക്കാർ ഇവിടുത്തെ ക്രൈസ്തവസമൂഹമാണ്. കുടിയേറ്റത്തിന്റെ നാളുകളിൽ ത്യാഗപൂർവ്വം മണ്ണിനോട് മല്ലടിച്ച ഒരു ജനതതിയുടെ പക്ഷം ചേർന്നു നിന്നത് സഭയാണ്. സാമൂഹിക വികസനത്തിന്റെ അടിസ്ഥാനമേഖലകളായ സ്ത്രീ ശാക്തീകരണം, സ്വയംസഹായസംഘങ്ങൾ, മൈക്രോ ക്രെഡിറ്റ് ഇവയെക്കാലം ആദ്യം മാതൃകകൾ രൂപപ്പെട്ടത് സഭ ആരംഭിച്ച സോഷ്യൽ സർവ്വീസ് സൊസൈറ്റിയുടെ പ്രവർത്തന മണ്ഡലങ്ങളിലാണ്. ഇത് യാഥാർത്ഥ്യമാണെങ്കിലും ഇത് ഉള്ളുതുറന്ന് സമ്മതിച്ച് തരുവാൻ പലരും തയ്യാറല്ല. അധികാരം നിലനിർത്താനും പുതിയ സ്ഥാനമാനങ്ങൾ കരസ്ഥമാക്കാനും ആദർശപൊയ്മുഖങ്ങൾ അഴിഞ്ഞ് വീഴാതിരിക്കാനും പലരും ക്രൈസ്തവ ന്യൂനപക്ഷത്തെ കച്ചവടക്കാരെന്നും വഞ്ചകരെന്നുമൊക്കെ വിളിച്ചു. പക്ഷേ പിന്നീട് കണ്ടത് എന്താണ്, പൊയ്മുഖങ്ങൾക്കുള്ളിലെ രാക്ഷസരൂപങ്ങളെയാണ്. ഒന്നുമാത്രമെ പറയാനുള്ളു. വലിയ നന്ദി ഒന്നും വേണ്ട. പക്ഷേ നിന്ദിക്കരുത്. ഇതൊക്കെ ഉള്ളിലെ ദൈവവിശ്വാസംകൊണ്ട് ചെയ്ത് പോരുന്നതാണ്. പൂർവ്വികരായി പഠിപ്പിച്ച് തന്നതാണ്. നൂറ്റാണ്ടുകൾ കഴിയുമ്പോൾ ഈ ശുശ്രൂഷകളൊന്നും അന്യം നിന്ന് പോകരുത്. ഈ വർഷവും നമുക്ക് ഇത് തുടരാം.

**ഫാ. ബോവസ് മാത്യു**
ചീഫ് എഡിറ്റർ, 9447661943
bovasmathew@gmail.com



## പിതൃമൊഴി

# ദൃഷ്ടി പതിയട്ടെ! കരങ്ങൾ നീളട്ടെ! കേരളം വളരട്ടെ!

ദൈവകൃപയുടെ ഒരു വർഷം കൂടി മറയുന്നു. കൃതജ്ഞത നിറഞ്ഞ ഹൃദയത്തോടെ നിൽക്കുമ്പോൾ സങ്കീർത്തകന്റെ വാക്കുകളാണ് ഓർമ്മയിലെത്തുന്നത്. "കർത്താവിന് അവിടുത്തെ കാരുണ്യത്തെപ്രതിയും മനുഷ്യമക്കൾക്കായി അവിടുന്ന് ചെയ്ത അത്ഭുതങ്ങളെപ്രതിയും നന്ദി പറയട്ടെ" (സങ്കീർത്തനം 107-15.) ഒരു വർഷം പടിയിറങ്ങുന്നു എന്നു പറയുമ്പോൾ ഒരു വർഷം പടികയറുന്നു എന്നതാണ് സത്യം. ഇതാ പ്രതീക്ഷാനിർഭരമായ പുതുവർഷം.... ഭിത്തിയിൽ നിന്ന് കലണ്ടറേ മാറുന്നുള്ളൂ, ഘടികാരം മാറുന്നില്ല എന്ന സത്യം പോലെയാണിതും. ഓരോ നിമിഷവും തുടരുന്ന ദൈവപരിപാലനയുടെ അപാരതയെക്കുറിച്ച് ചിന്തിക്കാൻ ഒരു ഇടനേരം കൂടിയാണിത്. കൂടുതൽ കരുതലോടെയും കരുതലേകിയും മുന്നോട്ടുപോകാൻ ഒരു വർഷം കൂടി!

നമ്മുടെ സംസ്ഥാനവും അറുപതിന്റെ പടികടന്നു. ഒരു സംസ്ഥാനത്തെ സംബന്ധിച്ച് അറുപതാണ്ട് എന്നത് ചരിത്രത്തിൽ വലിയ കാലയളവല്ല. എങ്കിലും ഈ ചുരുങ്ങിയ കാലയളവിൽ ചരിത്രത്തിൽ സ്വന്തമായ ഇടം രേഖപ്പെടുത്താൻ നമ്മുടെ കേരളത്തിനു കഴിഞ്ഞു എന്നതു ചെറിയ കാര്യമല്ല. സാമൂഹ്യ-വിദ്യാഭ്യാസ-ആരോഗ്യ മേഖലകളിൽ ലോകം അംഗീകരിച്ച മാതൃകകൾ സൃഷ്ടിക്കാൻ നമ്മുടെ സംസ്ഥാനത്തിനു സാധിച്ചു. കേരള സമൂഹത്തിൽ ഉൾച്ചേർന്നു പ്രവർത്തിക്കാനും സമൂഹപുരോഗതിക്കായി മഹത്തായ സംഭാവനകൾ നൽകാനും ക്രൈസ്തവ സമൂഹത്തിനു കഴിഞ്ഞു എന്നത് ദൈവനടത്തിപ്പിന്റെ വലിയ സാക്ഷ്യങ്ങളാണ്.

ഒന്നാം നൂറ്റാണ്ടിൽതന്നെ വിശുദ്ധ തോമാശ്ലീഹാ ഭാരതത്തിലേക്കും നമ്മുടെ കേരളത്തിലേക്കും എത്തി എന്നത് കരുതലിന്റെ മറ്റൊരു തെളിവാണ്.

അതുകൊണ്ടുതന്നെ നമ്മുടെ കർത്താവിനെ നേരത്തേ അറിയാൻ ഈ ദേശത്തിനു ഭാഗ്യമുണ്ടായി. അഭിമാനാർഹമായ വലിയൊരു പാരമ്പര്യത്തിന് അതു തുടക്കവുമേകി. ജ്വലിക്കുന്ന ഒന്നിനേ മറ്റൊന്നിനെ ജ്വലിപ്പിക്കാനാവൂ എന്നു പറയുംപോലെ ജീവിതത്തിന്റെ സമസ്തമേഖലകളിലേക്കു വളരാനും വികസിക്കാനും ക്രിസ്തുവിനെ അറിഞ്ഞവർക്കായി. അച്ചടി, വിദ്യാഭ്യാസം, ആരോഗ്യം, കൃഷി, കുടിയേറ്റം, വിദേശധനം, വ്യാപാരം തുടങ്ങിയ മേഖലകളിൽ വിശാലമാനവ സമൂഹത്തിന്റെ പുരോഗതിക്ക് ഉതകുന്ന രീതിയിൽ സർവരംഗത്തും ശുശ്രൂഷ ഇവിടുത്തെ ക്രൈസ്തവ സമൂഹത്തിനു സാധിച്ചു എന്നത് അവിതർക്കമായ വസ്തുതയാണ്.

തങ്ങൾ കേട്ടറിഞ്ഞതും കണ്ടറിഞ്ഞതും അനുഭവിച്ചറിഞ്ഞതുമായ സത്യം പറയ്ക്കുള്ളിൽ ഒളിച്ചുവയ്ക്കാനുള്ളതല്ല എന്ന ബോധ്യത്തോടെ പ്രവർത്തിക്കാൻ നമ്മുടെ പൂർവ്വികർക്കായി. കർതൃകരം മുറുകെപിടിച്ച് അവർ നടന്നപ്പോൾ നമ്മുടെ നാടിന്റെ വികസനത്തിന് വെള്ളിവെളിച്ചമായി. വിദ്യാഭ്യാസം സഭയുടെ അടിസ്ഥാന ശുശ്രൂഷയാണ്. പള്ളിയും പള്ളിക്കൂടവും ദൈവത്തെയും മനുഷ്യനെയും അറിയാനുള്ള വാതിലുകളായി. അറിവ് അഗ്നി ജ്വലിപ്പിച്ചു. അതു അവനവനും മറ്റുള്ളവർക്കും വഴിവിളക്കായി. ആതുരശുശ്രൂഷയിലും നമ്മൾ ഏവർക്കും മാതൃകയായി. വികസിത രാജ്യങ്ങളുടെ നിലവാരത്തിലേക്ക് ഈ രണ്ടു മേഖലകളും വളർന്നപ്പോൾ നമ്മുടെ കേരളത്തിലേക്കു ലോകരാജ്യങ്ങളുടെ ശ്രദ്ധപതിഞ്ഞു. സമൂഹത്തിൽ പാർശ്വവൽക്കരിക്കപ്പെട്ടവരുടെ പുരോഗതിക്കായി സഭ പ്രവർത്തിച്ചു, പ്രവർത്തിക്കുന്നു.

നമ്മൾ ചെയ്യേണ്ടവ എല്ലാം ചെയ്തുവെന്ന സ്വയം കൃതാർത്ഥതയിൽ മന്ദീഭവിച്ചു നിൽക്കേണ്ടവരല്ലാ നാം. നമ്മുടെ നാട് ഒട്ടേറെ മേഖലകളിൽ വികസിതമായ ഭാവരൂപങ്ങൽ പ്രാപിച്ചുവെങ്കിലും ചെറുതല്ലാത്ത മേഖലകളിൽ നമ്മുടെ ക്രിസ്തീയ നിരീക്ഷണം അനിവാര്യമാണിന്ന്. ക്രിസ്തീയ നിരീക്ഷണമെന്നത് ക്രിസ്ത്യാനികളെ കാണലല്ലാ മറിച്ച് യേശുക്രിസ്തുവിന്റെ കണ്ണുകളിലൂടെയുള്ള നോട്ടമാണ്! വെളിവുനിറഞ്ഞോരീശോ നിൻവെളിവാൽ കാണുന്നു എന്നതോർക്കുക നാം. യേശുവിന്റെ കണ്ണുകൾ എല്ലാവരെയും കാണുമെന്നോർക്കണേ! ആ കണ്ണുകൾ പോകുന്നിടത്ത് അവിടുത്തെ കരങ്ങളും എത്തും! നമ്മുടെ നാടിന് ഇവ രണ്ടും ഇന്ന് ഒഴിച്ചുകൂടാനാവാത്ത ക്രിസ്തീയ സാക്ഷ്യങ്ങളാണ്. നമുക്ക് ഈ നാടിനെ സജീവമാക്കാം, സമ്പന്നമാക്കാം!

ദൈവം അനുഗ്രഹിക്കട്ടെ!

*നിങ്ങളുടെ പിതാവ്,*

*+Baselios Cleemis*

**✠കർദ്ദിനാൾ ബസേലിയോസ് ക്ലീമിസ്**
മേജർ ആർച്ചുബിഷപ്പ്-കാതോലിക്കോസ്




## കവർ സ്റ്റോറി

# 60 പിന്നിടുന്ന കേരളം
# വികസനവഴികളിൽ ഒപ്പം നിന്ന ക്രൈസ്തവ സമൂഹം

വടക്ക് മഞ്ചേശ്വരം മുതൽ തെക്ക് പാറശാലവരെ പല കഷണങ്ങളായി കിടന്ന മലയാള ഭൂമിയെ ഒന്നിച്ചു ചേർത്ത് കേരളം എന്ന സംസ്ഥാനം രൂപീകരിച്ചിട്ട് 60 വർഷങ്ങൾ കടന്നുപോയിരിക്കുന്നു. രാജാവ് ഭരിച്ചിരുന്ന പഴയ കാലം വിട്ട് ജനങ്ങളാൽ തിരഞ്ഞെടുക്കപ്പെട്ട ഒരു സർക്കാർ കേരളം എന്ന സംസ്ഥാനം ഭരിച്ചുതുടങ്ങിയതിന്റെ ഷഷ്ഠിപൂർത്തിയും സമാഗതമാവുകയാണ്. പോയകാലത്തിന്റെ നന്മയെക്കുറിച്ചൊക്കെ പലരും വാചാലരാകുന്നുണ്ടെങ്കിലും അഗണ്യജനലക്ഷങ്ങൾ സമൂഹത്തിന്റെ മുഖ്യധാരയിലേക്ക് കടന്നുവരാൻ തുടക്കമിട്ടതിന്റെ ഷഷ്ഠിപൂർത്തി കൂടിയാണിതെന്നും വേണമെങ്കിൽ പറയാം. അജ്ഞതയുടെയും ജാതിഭ്രാന്തിന്റെയും തടവറയിൽ കിടന്നിരുന്ന വലിയൊരു സമൂഹം അത്തരം ചങ്ങലകളൊക്കെ ഒരു പരിധിവരെ കുടഞ്ഞെറിഞ്ഞ് പുതിയൊരു ലോകം കണ്ടെത്തിയതിന്റെ അറുപതാണ്ട് എന്നു വേണമെങ്കിലും വിശേഷിപ്പിക്കാം. എന്നാൽ ഈ പറന്നുയരലിൽ ക്രിസ്ത്യൻ സമൂഹം എന്തെങ്കിലും പങ്കുവഹിച്ചിട്ടുണ്ടോ? ഉണ്ടെങ്കിൽ എവിടെയൊക്കെ എന്നുകൂടി പരിശോധിക്കുന്നത് നന്നായിരിക്കും. നിർഭാഗ്യവശാൽ ഇതു സംബന്ധിച്ച് വിശാലമായ പഠനമൊന്നും എവിടെയും നടത്തിക്കാണുന്നില്ല. പിന്നെയുള്ളത് ചിതറിക്കിടക്കുന്ന ചില ചിത്രങ്ങൾ ചേർത്തുവയ്ക്കലാണ്. ആ ചേർത്തുവയ്ക്കൽ ഒരിക്കലും പൂർണമാവില്ല എന്നറിയാം. എങ്കിലും സമൂഹത്തിന്റെ സകല മേഖലകളിലും ക്രൈസ്തവ സമൂഹം കൈയൊപ്പ് ചാർത്തിയിട്ടുള്ളതായി കാണാം. അതെവിടെയൊക്കെ എന്നു പരിശോധിച്ചുനോക്കാം.



# ക്രൈസ്തവരെ മാറ്റിനിർത്തി രചിക്കാനാവില്ല കേരളചരിത്രം

ബോബി ഏബ്രഹാം



വടക്ക് മഞ്ചേശ്വരം മുതൽ തെക്ക് പാറശാലവരെ പല കഷണങ്ങളായി കിടന്ന മലയാള ഭൂമിയെ ഒന്നിച്ചു ചേർത്ത് കേരളം എന്ന സംസ്ഥാനം രൂപീകരിച്ചിട്ട് 60 വർഷങ്ങൾ കടന്നുപോയിരിക്കുന്നു. രാജാവ് ഭരിച്ചിരുന്ന പഴയ കാലം വിട്ട് ജനങ്ങളാൽ തിരഞ്ഞെടുക്കപ്പെട്ട ഒരു സർക്കാർ കേരളം എന്ന സംസ്ഥാനം ഭരിച്ചുതുടങ്ങിയതിന്റെ ഷഷ്ടിപൂർത്തിയും സമാഗതമാവുകയാണ്. പോയകാലത്തിന്റെ നന്മയെക്കുറിച്ചൊക്കെ പലരും വാചാലരാകുന്നുണ്ടെങ്കിലും അഗണ്യജനലക്ഷങ്ങളും സമൂഹത്തിന്റെ മുഖ്യധാരയിലേക്ക് കടന്നുവരാൻ തുടക്കമിട്ടതിന്റെ ഷഷ്ടിപൂർത്തി കൂടിയാണിതെന്നും വേണമെങ്കിൽ പറയാം. അജ്ഞതയുടെയും ജാതിഭ്രാന്തിന്റെയും തടവറയിൽ കിടന്നിരുന്ന വലിയൊരു സമൂഹം അത്തരം ചങ്ങലകളൊക്കെ ഒരു പരിധിവരെ കുടഞ്ഞെറിഞ്ഞ് പുതിയൊരു ലോകം കണ്ടെത്തിയതിന്റെ അറുപതാണ്ട് എന്നു വേണമെങ്കിലും വിശേഷിപ്പിക്കാം. എന്നാൽ ഈ പറന്നുയരലിൽ ക്രിസ്ത്യൻ സമൂഹം എന്തെങ്കിലും പങ്കുവഹിച്ചിട്ടുണ്ടോ? ഉണ്ടെങ്കിൽ എവിടെയൊക്കെ എന്നുകൂടി പരിശോധിക്കുന്നത് നന്നായിരിക്കും. നിർഭാഗ്യവശാൽ ഇതു സംബന്ധിച്ച് വിശാലമായ പഠനമൊന്നും എവിടെയും നടത്തിക്കാണുന്നില്ല. പിന്നെയുള്ളത് ചിതറിക്കിടക്കുന്ന ചില ചിത്രങ്ങൾ ചേർത്തുവയ്ക്കലാണ്. ആ ചേർത്തുവയ്ക്കൽ ഒരിക്കലും പൂർണമാവില്ല എന്നറിയാം. എങ്കിലും സമൂഹത്തിന്റെ സകല മേഖലകളിലും ക്രൈസ്തവ സമൂഹം കൈയൊപ്പ് ചാർത്തിയിട്ടുള്ളതായി കാണാം. അതെവിടെയൊക്കെ എന്നു പരിശോധിച്ചുനോക്കാം.

മതപരമായ നിഷ്ഠകൾ പാലിച്ചു ജീവിക്കുമ്പോഴും വ്യക്തിസ്വാതന്ത്ര്യത്തിൽ വെറുതെ കടന്നുകയറാത്ത സമീപനമാണ് കേരളത്തിലെ ക്രൈസ്തവ സഭകൾ പണ്ടുമുതലേ സ്വീകരിച്ചുവരുന്നത്. അതുകൊണ്ടുതന്നെയാവണം കുറേക്കൂടി വിശാലവീക്ഷണത്തിൽ ലോകത്തെ കാണാനും ബൗദ്ധികവും ഭൗതികവുമായ വിഭവങ്ങൾ പ്രയോജനപ്പെടുത്തി മുന്നേറാനും ക്രൈസ്തവ സഭാംഗങ്ങൾക്കു കഴിഞ്ഞത്. അതു സമൂഹത്തിന്റെ മൊത്തം ഉന്നതിയായി മാറുന്ന കാഴ്ച അനുഭവവേദ്യമാണ്. സാമൂഹിക മേഖലയിലെ പരിവർത്തനം, വ്യവസായ രംഗത്തെ മുന്നേറ്റം, ബാങ്കിങ് രംഗത്തെ തുടക്കം, ആരോഗ്യരംഗത്തെ കാൽവയ്പുകൾ, വിദ്യാഭ്യാസ രംഗത്തെ മാറ്റങ്ങൾ, സ്ത്രീകളുടെ ഉന്നമനം, വിദേശ

ജോലി തേടിയുള്ള പോക്ക്, കുടിയേറ്റം, പത്ര പ്രവർത്തനം, ആതുരശുശ്രൂഷ തുടങ്ങി ക്രൈസ്തവർ മുന്നിട്ടിറങ്ങി വിജയിപ്പിച്ച മേഖലകൾ ഒട്ടേറെയാണ്. ഈ രംഗങ്ങളിലൊക്കെ പ്രതിഭകളെ സംഭാവന ചെയ്യാനും ക്രൈസ്തവ സമൂഹത്തിനു കഴിഞ്ഞിട്ടുണ്ട്.

എന്നാൽ കേരള സമൂഹത്തിന് പുത്തൻ ഉണർവേകാൻ സഹായിച്ച ഏറ്റവും പ്രധാന ഘടകങ്ങൾ ഏതെന്നു ചോദിച്ചാൽ രണ്ടെണ്ണമാണ്. വിദ്യാഭ്യാസ രംഗത്തെ മുന്നേറ്റവും അതിനോടൊപ്പമുണ്ടായ സാമൂഹിക പുരോഗതിയും. വിദ്യാഭ്യാസ രംഗത്തെ മുന്നേറ്റം കേരള സംസ്ഥാന രൂപീകരണത്തിനു ശേഷം മാത്രമുണ്ടായതല്ല. കേരളത്തിൽ പണ്ടുമുതലേ നിലനിന്നിരുന്ന ഒരു വിദ്യാഭ്യാസ സമ്പ്രദായത്തിനൊപ്പം മിഷനറിമാർ കൊണ്ടുവന്ന ഇംഗ്ളിഷ് വിദ്യാഭ്യാസവും കൂടിച്ചേർന്ന അടിത്തറയിൽ നിന്ന് രൂപപ്പെടുത്തിയെടുത്തിയ ആധുനിക വിദ്യാഭ്യാസ സമ്പ്രദായമാണ് കേരളത്തിന്റെ മുന്നേറ്റത്തിനു പ്രധാന പങ്കുവഹിച്ചതെന്നു പറയാം. കേരളത്തിൽ പണ്ടുമുതലേ ഉണ്ടായിരുന്ന സാമ്പ്രദായിക വിദ്യാഭ്യാസ സംവിധാനത്തിന്റെ പ്രധാന ന്യൂനത അത് സമൂഹത്തിലെ ഉന്നത വിഭാഗങ്ങൾക്കു മാത്രം പ്രയോജനപ്പെടുന്നതായിരുന്നു എന്നതാണ്. അധഃസ്ഥിത ജനലക്ഷങ്ങൾക്ക് വിദ്യ അപ്രാപ്യമായിരുന്നു. മിഷനറിമാരുടെ വരവോടെ ആ അവസ്ഥയ്ക്കു മാറ്റം വന്നു. എല്ലാ വിഭാഗത്തിനും വിദ്യാഭ്യാസം പ്രാപ്യമായി. മിഷനറിമാരിൽ നിന്ന് ആ ദൗത്യം പിൽക്കാലത്ത് തദ്ദേശീയ ക്രൈസ്തവ സമൂഹം ഏറ്റെടുത്തു. ചാവറ കുര്യാക്കോസ് ഏലിയാസ് അച്ചനാണ് എല്ലാ പള്ളികളോടും ചേർന്ന് വിദ്യാഭ്യാസ സ്ഥാപനം എന്ന ആശയത്തിന് തുടക്കമിടുന്നത്. ഇത് പിന്നീട് വ്യാപകമാവുകയും സമ്പന്നനും ദരിദ്രനും ഒരുപോലെ വിദ്യാഭ്യാസം എന്ന അവസ്ഥയിലേക്ക് കാര്യങ്ങൾ നീക്കുകയും ചെയ്തു.



കേരള സംസ്ഥാന രൂപീകരണത്തിനു ശേഷവും ഈ നിലയ്ക്ക് മാറ്റമുണ്ടായില്ല. കേരളത്തിലങ്ങോളമിങ്ങോളം ആധുനിക കാലത്തിനനുസൃതമായ രീതിയിൽ വിദ്യാഭ്യാസം എല്ലാവരിലേക്കും എത്തിക്കുന്നതിൽ ക്രൈസ്തവ സ്ഥാപനങ്ങൾ വഹിച്ച പങ്ക് സമൂഹത്തിന്റെ എല്ലാതുറകളിലുള്ളവരും അംഗീകരിച്ചിട്ടുണ്ട്. പ്രാഥമിക വിദ്യാഭ്യാസ സ്ഥാപനം മുതൽ കലാലയങ്ങൾ, സാങ്കേതിക വിദ്യാഭ്യാസ സ്ഥാപനങ്ങൾ വരെ പടർന്നുകിടക്കുകയാണ് ആ വിദ്യാഭ്യാസ സംരംഭങ്ങൾ. സ്കൂൾ തലത്തിൽ അന്നും ഇന്നും കേരളത്തിലെ ഏറ്റവും പ്രശസ്തവും എല്ലാവർക്കും പ്രാപ്യവുമായ വിദ്യാഭ്യാസ സ്ഥാപനങ്ങളിൽ ഭൂരിപക്ഷവും ക്രൈസ്തവ സ്ഥാപനങ്ങളുടെ കീഴിലുള്ളവയാണ്. പതിനയ്യായിരത്തോളം വിദ്യാർഥികൾ പഠിക്കുന്ന തിരുവനന്തപുരം സെന്റ് മേരീസ് ഹയർ സെക്കൻഡറി സ്കൂൾ മുതൽ ഉത്തര മലബാറിലെ സെന്റ് മൈക്കിൾസ് സ്കൂൾ വരെ ഒട്ടേറെ വിദ്യാഭ്യാസ സ്ഥാപനങ്ങൾ ഇന്നും മികവോടെ ഈ രംഗത്തുണ്ട്. ഇംഗ്ലീഷ് വിദ്യാഭ്യാസത്തിന് ഏറ്റവും പ്രാമുഖ്യം നൽകിയ തങ്കശേരി ഇൻഫന്റ് ജീസസ് സ്കൂളിന്റെ പേരും എടുത്തുപറയേണ്ടതാണ്. പെൺകുട്ടികളെ വിദ്യാഭ്യാസ രംഗത്തുനിന്ന് മാറ്റിനിർത്തിയിരുന്ന അവസ്ഥയ്ക്ക് മാറ്റംവരുത്തി പെൺപള്ളിക്കൂടങ്ങൾ ആരംഭിച്ചതും ക്രൈസ്തവ സഭകളുടെയോ സഭാംഗങ്ങളുടെയോ നേതൃത്വത്തിലാണ്. തിരുവല്ല ബാലികാമഠം സ്കൂൾ പോലെ പ്രശസ്തമായ ഒട്ടേറെ സ്ഥാപനങ്ങളുണ്ട്. അവയൊക്കെ ഇന്നും മികച്ച നിലവാരത്തിൽ മുന്നോട്ടുപോകുന്നു.

കലാലയരംഗത്ത് തിരുവനന്തപുരം മാർ ഇവാനിയോസ് കോളജ്, പാല സെന്റ് തോമസ് കോളജ്, തേവര സേക്രഡ് ഹാർട്ട് കോളജ്, ആലുവ യു.സി. കോളജ്, കോട്ടയം സി.എം.എസ്. കോളജ്, കോട്ടയം ബസേലിയോസ് കോളജ്, കോഴിക്കോട് ദേവഗിരി കോളജ്, ചങ്ങനാശ്ശേരി എസ്.ബി. കോളജ് ഇങ്ങനെ പേരെടുത്ത കലാലയങ്ങളുടെ ഒരു നിര തന്നെയുണ്ട്. ഇപ്പോൾ യു.ജി.സി.യുടെ പുതിയ മാനദണ്ഡങ്ങളനുസരിച്ചും ഈ കലാലയങ്ങൾ മുൻനിരയിൽ തന്നെ നിൽക്കുന്നു. എൻജിനിയറിങ്ങും ആധുനിക വൈദ്യവും പഠിപ്പിക്കുന്നതിന് ആവശ്യമായ തോതിൽ സ്ഥാപനങ്ങൾ തുടങ്ങുന്നതിന് സർക്കാരിന് സാമ്പത്തിക സംവിധാനമില്ലാത്തതിനാൽ സ്വാശ്രയ കോളജുകൾ ആരംഭിക്കാൻ ശ്രമം നടത്തിയപ്പോൾ അതിനും മുൻപന്തിയിൽ കേരളത്തിലെ ക്രൈസ്തവ സഭകളുണ്ടായിരുന്നു. തിരുവല്ല പുഷ്പഗിരി മെഡിക്കൽ കോളജ്, തൃശൂർ അമല, ജൂബിലി മെഡിക്കൽ കോളജുകൾ, തിരുവനന്തപുരത്തെ മാർ ബസേലിയോസ് എൻജിനിയറിങ് കോളജ്, കാഞ്ഞിരപ്പള്ളിയിലെ അമൽജ്യോതി എൻജിനിയറിങ് കോളജ്, രാജഗിരി തുടങ്ങി ഈ രംഗത്തും പ്രശ്സ്തമായ സ്ഥാപനങ്ങൾ ഒട്ടേറെയുണ്ട്.

അതായത് കേരള സമൂഹത്തെ ഇന്നത്തെ നിലയിലേക്ക് രൂപപ്പെടുത്തിയെടുക്കുന്നതിൽ പ്രധാന പങ്കുവഹിച്ചത് ആധുനിക വിദ്യാഭ്യാസമാണെങ്കിൽ അതിന്റെ പതാകവാഹകരായി നിന്നത് ഇവിടുത്തെ ക്രൈസ്തവ സമൂഹമാണ്. മിച്ചംപിടിച്ചും പിടിയരി ശേഖരിച്ചും ശ്രമദാനം നടത്തിയുമൊക്കെ അവർ സ്ഥാപിച്ച വിദ്യാഭ്യാസ സ്ഥാപ

നങ്ങൾ പ്രയോജനപ്പെട്ടത് ക്രൈസ്തവർക്കു മാത്രമല്ല, സമൂഹത്തിലെ എല്ലാ വിഭാഗങ്ങൾക്കുമാണ്. വിദ്യാഭ്യാസം സ്വപ്നം കാണാൻ കഴിയാതിരുന്ന അധഃസ്ഥിത ജനവിഭാഗങ്ങൾക്കുപോലും അതു പ്രാപ്യമാക്കിയതിലൂടെ നിശബ്ദമായ ഒരു സാമൂഹിക വിപ്ലവത്തിനു തന്നെയാണ് അടിസ്ഥാനമിട്ടത്. ആ സാമൂഹിക പരിവർത്തനത്തെപ്പറ്റി പിന്നീട് പറയാം.

മുന്നോട്ടു കുതിക്കാൻ വെമ്പുന്ന ഒരു സമൂഹത്തിന് ഏറ്റവും അത്യാവശ്യമാണ് സാമ്പത്തികമായ ഉന്നതി. മടിശീലയിൽ പണം സൂക്ഷിച്ചു തുടങ്ങിയ കാലത്തിൽ നിന്ന് മാറി വിദേശത്തും മറ്റും ആധുനിക ബാങ്കിങ് രീതികൾ വളർന്നുവന്നപ്പോൾ അതിനനുസരിച്ച് നമ്മുടെ നാട്ടിലും ബാങ്കിങ് സംരംഭങ്ങൾ വളർന്നുവന്നു. ഇതിനു ചുക്കാൻ പിടിച്ചവരിൽ ഏറെയും ക്രൈസ്തവ സഭാംഗങ്ങൾ തന്നെയായിരുന്നു. സ്വതന്ത്ര്യ പൂർവ കാലഘട്ടത്തിൽ രൂപം കൊണ്ട അവയൊക്കെയും പിന്നീട് ആധുനിക കേരളത്തെ കെട്ടിപ്പടുക്കുന്നതിൽ ശ്രദ്ധേയമായ പങ്കു വഹിച്ചു. ഒട്ടേറെ ബാങ്കിങ് സ്ഥാപനങ്ങൾ ക്രൈസ്തവരുടേതായിട്ടുണ്ടെങ്കിലും ചില പ്രമുഖ സ്ഥാപനങ്ങളെ പേരെടുത്തു പരാമർശിക്കാൻ മാത്രമേ ഇവിടെ സാധിക്കുകയുള്ളു.

ഫെഡറൽ ബാങ്ക്, സൗത്ത് ഇന്ത്യൻ ബാങ്ക്, കാത്തലിക് സിറിയൻ ബാങ്ക്, പിന്നീട് പൊതുമേഖലാ ബാങ്കുകളിൽ ലയിപ്പിക്കപ്പെട്ട കൊച്ചിൻ ബാങ്ക്, പാലാ സെൻട്രൽ ബാങ്ക്, ട്രാവൻകൂർ ക്വയിലോൺ നാഷനൽ ബാങ്ക് എന്നിവയാണ് ഇത്തരത്തിൽ പ്രാമുഖ്യമുള്ളവ. ഫെഡറൽ ബാങ്കിന്റെ ചരിത്രം തുടങ്ങുന്നത് 1931-ൽ ആണ്. ആ വർഷം ഏപ്രിൽ 23-ന് ആരംഭിച്ച ഈ ബാങ്കിന് സാരഥ്യം വഹിച്ചത് തിരുവല്ല നെടുമ്പ്രം കേന്ദ്രമായിട്ടായിരുന്നു. ഉമ്മൻ ചാക്കോ ഉൾപ്പെടെയുള്ളവരുടെ സാരഥ്യത്തിൽ ആരംഭിച്ച ട്രാവൻകൂർ ഫെഡറൽ ബാങ്ക് (ലിമിറ്റഡ്) ചിട്ടി നടത്തിപ്പിനൊപ്പം കൃഷി, വ്യവസായ മേഖലകൾക്കാവശ്യമായ പണമിടപാടു സംവിധാനങ്ങളും രൂപപ്പെടുത്തി. പിൽക്കാലത്ത് ഈ ബാങ്കിനെ മൂക്കൂർ സ്വദേശിയായ കെ. പി. ഹോർമീസ് ഏറ്റെടുക്കുകയും ബാങ്കിന്റെ പേര് ഫെഡറൽ ബാങ്ക് എന്നു മാത്രമായി ചുരുക്കുകയും ചെയ്തു. ഇന്ന് വിദേശ നഗരങ്ങളിലുൾപ്പെടെ ശാഖകളുള്ള ഈ ബാങ്ക് ഏറ്റവും നവീനമായ ബാങ്കിങ് ആശയങ്ങൾ പോലും സ്വീകരിച്ച് ഫലപ്രാപ്തിയിലെത്തിക്കാൻ കാര്യശേഷി കാണിക്കുന്നു.

കാത്തലിക് സിറിയൻ ബാങ്കിനു തുടക്കമിട്ടതും ക്രൈസ്തവ സഭയുടെ മേൽനോട്ടത്തിൽ തന്നെയാണ്. മധ്യകേരളത്തിലെ സാമ്പത്തിക ഉന്നമനത്തിനു ചുക്കാൻ പിടിച്ച ഈ സ്ഥാപനം കൈപ്പിടിയിലൊതുക്കാൻ ചില വിദേശ ബിസിനസുകാർ ശ്രമിച്ചപ്പോൾ അതിനെതിരെ ശക്തമായി പ്രതിരോധിച്ചതും തൃശൂർ അതിരൂപതയായിരുന്നു. ഇന്ന് 430 ശാഖകളുള്ള ബൃഹത്തായ ഒരു സംരംഭം തന്നെയായി അതു തുടരുന്നു എന്നത് അഭിമാനകരമാണ്. ആദ്യം പറഞ്ഞ മറ്റു ബാങ്കുകളുടെയും ചരിത്രം ഇങ്ങനെയൊക്കെ തന്നെയാണ്. പിൽക്കാലത്ത് മറ്റു ചില ബാങ്കുകളോട് കൂട്ടിച്ചേർക്കപ്പെട്ടെങ്കിലും ആ ബാങ്കുകളുടെയൊക്കെ പിന്നിൽ പ്രവർത്തിച്ച സംരംഭകരിലേറെയും ക്രൈസ്തവ സഭാംഗങ്ങളായിരുന്നുവെന്നത് പ്രാധാന്യമുള്ളതാണ്. ഈ ഇരുപത്തൊന്നാം നൂറ്റാണ്ടിലും ഉത്തരേന്ത്യയിലെ പല ഗ്രാമങ്ങളും ബാങ്കിങ് സേവനം എന്തെന്നറിയാതെ വലയുമ്പോഴും ഇരുപതാം നൂറ്റാണ്ടിന്റെ ആദ്യ പാദത്തിൽ തന്നെ കേരളത്തിലെ ഗ്രാമീണ മേഖലയിൽ ബാങ്കിങ് സംരംഭങ്ങൾക്ക് തുടക്കമിട്ടവരെ സ്മരിക്കാതെ വയ്യ.

ആതുര സേവന മേഖലയാണ് ക്രൈസ്തവ സഭ കയ്യൊപ്പ് ചാർത്തിയ മറ്റൊരു പ്രധാന മേഖല. തെക്ക് മുതൽ വടക്ക് വരെ എടുത്താൽ ക്രൈസ്തവ സഭകളുടെ നേതൃത്വത്തിലുള്ള ഒരു ആതുരാലയമെങ്കിലുമില്ലാത്ത ഒരു പട്ടണം പോലും കാണില്ല. ഇന്നും മലയോര മേഖലയിലെ ചെറു പട്ടണങ്ങളിൽ പോലും കുറഞ്ഞ ചെലവിൽ ആതുര ശുശ്രൂഷയിൽ ഏർപ്പെട്ടിരിക്കുന്ന സന്യസ്തരുൾപ്പെടെയുള്ളവരെ കാണാം. തീർച്ചയായും സന്യസ്തരുടെ സേവനം ഇക്കാര്യത്തിൽ ഏറെ നിർണായകമായിട്ടുണ്ട്. ഒരു കാലത്ത് കുഷ്ഠരോഗവും മറ്റും പിടിപെട്ടവരെ സമൂഹം പുറന്തള്ളിയിരുന്നപ്പോൾ അവർക്ക് അഭയമായി സാനട്ടോറിയം സ്ഥാപിച്ചത് ക്രൈസ്തവ സഭകളുടെ കീഴിലുള്ള സ്ഥാപനങ്ങളായിരുന്നു. തിരുവിതാംകൂറിലും മലബാറിലും ഒക്കെ ഇത്തരം സ്ഥാപനങ്ങൾ അനേകർക്ക് അഭയമായി. മാത്രമല്ല ഇതുമായി ബന്ധപ്പെട്ട ബോധവൽക്കരണ പ്രവർത്തനങ്ങളിലും ഈ സ്ഥാപനങ്ങൾ പങ്കാളികളായി. ഇന്ന് ഒരുപരിധിവരെ ഇത്തരം മാരകരോഗങ്ങളെ അകറ്റി നിർത്താൻ കഴിഞ്ഞിട്ടുണ്ടെങ്കിൽ അതിന് ആധുനിക വൈദ്യശാസ്ത്രത്തിനൊപ്പം ആ ചികിൽസാ സമ്പ്രദായം വ്യാപകമാക്കുന്നതിൽ സഭ വഹിച്ച പങ്കിനെയും ചേർത്തുവായിക്കണം. പേരെടുത്തു പറയാനാണെങ്കിൽ ഒട്ടേറെ സ്ഥാപനങ്ങളുണ്ട്. പക്ഷേ സ്ഥാപനങ്ങളല്ല, അവ സ്ഥാപിക്കാനും ഭംഗിയായി നടത്തിക്കൊണ്ടുപോകാനും ആ അഗ്നി അനേകരിലേക്കു പകരാനും സഹായകമായി നിന്ന ക്രൈസ്തവ ദർശനത്തെയാണ് കൂടുതൽ ഗൗരവമായി കാണേണ്ടത്. ഇന്നും സേവനത്തിന്റെ പാതയിൽ സഭ മുന്നോട്ടു പോകുന്നത് ഈ ദർശനത്തിൽ ഊന്നി ത്തന്നെ.

കേരളത്തിന്റെ മുന്നോട്ടുപോക്കിനെ നിർണായകമായി സ്വാധീനിച്ച മറ്റൊന്നാണ് കുടിയേറ്റം. സംസ്ഥാനത്തിനുള്ളിൽ നടന്ന കുടിയേറ്റവും വിദേശങ്ങളിലേക്കുള്ള കുടിയേറ്റവും. രണ്ടിനും മുൻകൈ എടുത്തത് ക്രൈസ്തവരാണെന്നു കാണാം. മലബാറിന്റെ മലയോര പ്രദേശങ്ങളിൽ ഇന്നു കാണുന്ന പല ചെറുപട്ടണങ്ങളും ഗ്രാമങ്ങളും കുടിയേറ്റക്കാർ രൂപപ്പെടുത്തിയെടുത്തതാണ്. മധ്യ

തിരുവിതാംകൂറിലെ മണ്ണിലെ കൃഷി കൊണ്ടു മാത്രം ജീവിതം മുന്നോട്ടുകൊണ്ടുപോകാൻ കഴിയില്ലെന്നു വ ന്നപ്പോൾ അനേകം കുടുംബങ്ങളാണ് മലബാറിലേക്ക് കുടിയേറിയത്. മലപ്പുറം മുതൽ വടക്കോട്ടുള്ള പ്രദേശ ങ്ങളിലേക്കെല്ലാം അവർ കടന്നെത്തി. തരിശായി കിടന്ന ഭൂമിയൊക്കെ കൃഷിയോഗ്യമാക്കി. മണ്ണിൽ പൊന്നു വിള യിച്ചു. അന്നുവരെ തിരുവിതാംകൂറിൽ മാത്രം ഉണ്ടായിരുന്ന പല വിളകളും ആദ്യമായി മലബാറിൽ കൃഷി ചെയ്യുന്ന ത് കുടിയേറ്റക്കാരുടെ കടന്നുവരവോടെയാണ്. ആദ്യകാ ലത്ത് മതിയായ ചികിൽസാ സൗകര്യമില്ലാതെയും മറ്റും മരണത്തിനു കീഴടങ്ങിയവർ അനേകരാണ്. അങ്ങനെ മല ബാറിലെത്തിയവരുടെ സഹായത്തിനായി ക്രൈസ്തവ സഭകളും കൂടെനിന്നു. പള്ളികൾ മാത്രമല്ല, പള്ളിക്കൂട ങ്ങളും കലാലയങ്ങളും ആതുര സേവന കേന്ദ്രങ്ങളും അവർ അവിടെ സ്ഥാപിച്ചു. അത് ഉപകാരപ്പെട്ടത് ക്രൈസ്തവർക്കു മാത്രമല്ല, അന്ന് അവിടേക്ക് കുടിയേറിയ എല്ലാ വർക്കും ഒപ്പം തദ്ദേശീയർക്കും ആയിരുന്നു. അതുകൊണ്ടുതന്നെ മലബാർ കുടിയേറ്റം കേരള ചരി ത്രത്തിലെ തന്നെ നിർണായക മായ ഒരു ചുവടുവയ്പായി മാറുന്നു. സ്വാതന്ത്ര്യാനന്തരം കേര ളത്തിൽ നിലനിന്ന രൂക്ഷമായ ഭക്ഷ്യക്ഷാമം പരിഹരിക്കാൻ സർക്കാരിന്റെ ആഹ്വാനപ്രകാരം ഗ്രോ മോർ ഫുഡ് പദ്ധതിയുടെ ഭാഗമായി വനം വെട്ടിത്തെളിച്ച് കൃഷി ഇറക്കാൻ പോയവരിലും ക്രിസ്ത്യൻ വിഭാഗങ്ങളേറെയു ണ്ട്. കുടിയേറ്റ കർഷകർ അനുഭ വിച്ച അതേ കഷ്ടത ത ന്നയാണ് ഇവരും അനുഭവിച്ച തെന്നു കാണാം. (തീർച്ചയായും കുടിയേറ്റത്തോടൊപ്പം അമിത മായ വനം ചൂഷണവും നടന്നി ട്ടുണ്ടാവണം. പക്ഷേ അന്ന് അതൊരു തെറ്റായി കണ്ടിരു ന്നില്ല. അന്ന് കൂടുതൽ ഭക്ഷ്യധാന്യം ഉത്പാദിപ്പിക്കുക നാടിന്റെ ആവശ്യമായിരുന്നു. അതൊന്നുമറിയാതെ ഇന്നു ചിലർ കുടിയേറ്റക്കാരെ മുഴുവൻ തള്ളിപ്പറയുമ്പോൾ ഒരു നാടിന്റെ ചരിത്രത്തെക്കൂടിയാണ് തള്ളിപ്പറയുന്നതെന്നും മറക്കരുത്.)



ഒപ്പം ചേർത്തുവായിക്കേണ്ടതാണ് മറ്റു സംസ്ഥാന ങ്ങളിലേക്കും വിദേശങ്ങളിലേക്കും ഉള്ള കുടിയേറ്റവും. മറ്റു സംസ്ഥാനങ്ങളിലേക്കും ഗൾഫിലേക്കും ഉള്ള കുടിയേറ്റ ത്തിൽ ഏതാണ്ടെല്ലാ വിഭാഗങ്ങളും ഉണ്ടെങ്കിലും യൂറോ പ്യൻ രാജ്യങ്ങളിലേക്കും അമേരിക്കയിലേക്കും ജോലി തേടി പോയി അവിടെ സ്ഥിരതാമസമാക്കിയവരിൽ ക്രൈസ്തവ സഭാംഗങ്ങളാണ് ഏറെയും എന്നുകാണാം. ആതുര സേവനരംഗത്ത് ക്രിസ്ത്യൻ പെൺകുട്ടികൾ നട ത്തിയ നിസ്തുലമായ കാൽവയ്പ് ആണ് ഇതിനു സഹാ യിച്ചതെന്നു പറയാം. യൂറോപ്പിലും മറ്റും ആതുര സേവന രംഗത്ത് പ്രവർത്തിക്കാൻ ആളുകൾ കുറഞ്ഞുവന്നപ്പോൾ ആ അവസരം ഉപയോഗപ്പെടുത്താനുള്ള അവസരം ഏർപ്പെടുത്തിക്കൊടുക്കുന്നതിൽ സഭകളും നിർണായക പങ്കു വഹിച്ചു. അങ്ങനെ വിദേശത്ത് പോവുകയും അവിടെ സ്ഥിരവാസമാക്കുകയും ചെയ്തവർ അവരുടെ ബന്ധുക്കൾക്കുകൂടി അവസരമൊരുക്കുകയും അത ങ്ങനെ ഒരു ചങ്ങലയായി ഇന്നും അവസാനിക്കാത്ത ഒരു കുടിയേറ്റമായി മാറുകയും ചെയ്തു. ഇന്ന് പാശ്ചാത്യ രാജ്യങ്ങളോട് കിടപിടിക്കുന്ന ജീവിത നിലവാരം ഇവിടെ ഉണ്ടാക്കിയെടുക്കുന്നതിൽ ഇവർ വഹിച്ച പങ്കും മറക്കാ നാവുന്നതല്ല. ഇന്ന് അവർ അയയ്ക്കുന്ന വിദേശനാണ്യം രാജ്യത്തിനു തന്നെ നിർണായകമായി മാറുകയും ചെയ്യു ന്നു. അതുകൊണ്ടാണല്ലോ മധ്യതിരുവിതാംകൂറിലെ ചെറു പട്ടണമായ കുമ്പനാട്ട് പോലും ഏതാണ്ടെല്ലാ ബാങ്കുകളും ശാഖകൾ സ്ഥാപിച്ചു സജീവമായിരിക്കുന്നത്. വിദേശത്തു നിന്ന് അവർ അയയ്ക്കുന്ന കോടി ക്കണക്കിനു വിദേശനാണ്യത്തെ മികച്ച സംരംഭങ്ങളാക്കി മാറ്റു ന്നതിൽ പിന്നീട് നമ്മൾ പരാജയ പ്പെട്ടു എന്നതും ഇതിനോട് ചേർത്ത് വായിക്കണം. അത്തരം സംരംഭങ്ങൾക്കുകൂടി നേതൃത്വം നൽകാൻ സഭകൾക്കു കഴിഞ്ഞിരു ന്നുവെങ്കിൽ കേരളം ഇന്ന് ഏത് പാശ്ചാത്യ രാജ്യങ്ങളോടും കിടപി ടിക്കുന്ന രീതിയിൽ ഭൗതികമായും മാറുമായിരുന്നു എന്നതിൽ സംശ യമില്ല.

ആധുനിക സമൂഹത്തിന്റെ വളർച്ചയിൽ നിർണായകമായ പങ്കു വഹിച്ചതിലൊന്ന് അച്ചടിയുടെ കണ്ടുപിടിത്തവുംവൈജ്ഞാ നിക പുസ്തകങ്ങൾ വ്യാപകമായി പങ്കുവയ്ക്കപ്പെട്ടതും ആണ്. വിദ്യാ ഭ്യാസത്തോട് ചേർത്ത് വായിക്കേ ണ്ടതാണെങ്കിലും കേരളത്തിലെ സവിശേഷ സാഹചര്യത്തിൽ ഈ വിഷയം വേറെ തന്നെ ചർച്ചചെയ്യേണ്ടതായിട്ടുണ്ട്. മിഷനറിമാരുടെ വരവോടെ യാണ് കേരളത്തിലും അച്ചടിക്കു പ്രചാരമായത്. ബൈബിൾ പ്രചാരണത്തിന്റെ ഭാഗമായാണ് ഈ അച്ചു കൂടങ്ങൾ സ്ഥാപിക്കപ്പെട്ടതെങ്കിലും പിൽക്കാലത്ത് വൈജ്ഞാനിക ഗ്രന്ഥങ്ങളും അവിടെ നിന്ന് പുറത്തിറ ങ്ങിത്തുടങ്ങി. മാത്രമല്ല. ഈ അച്ചുകൂടങ്ങൾ മാതൃക യാക്കി നാടെങ്ങും പുതിയ അച്ചടിശാലകൾ വരികയും വിജ്ഞാന വിസ്ഫോടനം തന്നെ നടക്കുകയും ചെയ്തു. അതുവരെ താളിയോലകളിൽ ഏതാനും പേരിൽ ഒതു ങ്ങിനിന്ന വിജ്ഞാനം എല്ലാവരിലേക്കും എത്തി. അതിന നുസൃതമായി അക്ഷരജ്ഞാനം നേടാനുള്ള വിദ്യാഭ്യാസ സ്ഥാപനങ്ങളും വളർന്നുവന്നു. അച്ചടിയുടെ അടുത്ത ഘട്ടം വർത്തമാനപ്പത്രങ്ങളായിട്ടാണ് വളർന്നത്. മലയാ ളിക്ക് ആദ്യമായി നിഘണ്ടു സമ്മാനിച്ച ഡോ. ഹെർമൻ

ഗുണ്ടർട്ടിന്റെ നേതൃത്വത്തിൽ ആരംഭിച്ച രാജ്യവിചാരം ആണ് ഇതിൽ തുടക്കമിട്ടത്. എന്നാൽ പിന്നീട് തുടങ്ങിയ നസ്രാണി ദീപികയും മലയാള മനോരമയും ആധുനിക കേരളത്തിനൊപ്പം വളർന്നു. ലോകത്തിന്റെ ഏതുകോണിലും ഉള്ള വിവരങ്ങൾ അപ്പപ്പോൾ അറിയുന്ന തരത്തിൽ മലയാളിയെ മാറ്റാനും ലോകത്തിന്റെ ഏതുകോണിലും അവസരങ്ങൾ മലയാളിയെ അറിയിക്കാനും ഈ മാധ്യമങ്ങൾക്കു കഴിഞ്ഞു. മലയാള മനോരമയ്ക്കു തുടക്കം കുറിച്ച കണ്ടത്തിൽ വർഗീസ് മാപ്പിളയും പിൻഗാമികളും അവരുടെ സംഭാവന വ്യവസായ രംഗത്തേക്കു കൂടി വ്യാപിപ്പിച്ച് കേരളത്തിന്റെ പുരോഗതിക്ക് ആക്കം കൂട്ടുകയും ചെയ്തു. കേരള ടൈംസ് തുടങ്ങി ക്രൈസ്തവ സഭയുടെ നേതൃത്വത്തിൽ തുടങ്ങിയ പത്രങ്ങൾ പലതും അടുത്തകാലം വരെ സജീവമായിരുന്നുതാനും.

പത്രങ്ങൾ മാത്രമല്ല, പ്രസിദ്ധീകരണ സ്ഥാപനങ്ങളും സഭകളുടേതായും വ്യക്തിസംരംഭങ്ങളായും വളർന്നുവന്നു. കറന്റ് ബുക്സ്, ഡി.സി. ബുക്സ് തുടങ്ങി ഈ രംഗത്ത് ഇന്ന് മുന്നിൽ നിൽക്കുന്ന സംരംഭങ്ങൾ തന്നെ ഉദാഹരണം. എഴുത്തുകാരുടെ വലിയ നിരയും അതോടൊപ്പം ഉണ്ടായി. എം.പി. പോൾ, സി.ജെ. തോമസ്, ഐ.സി. ചാക്കോ തുടങ്ങിയ പേരുകൾ വിസ്മരിക്കാവുന്നതല്ല.

പത്രങ്ങളുടെ വളർച്ചയ്ക്കൊപ്പം പത്രപ്രവർത്തരുടെ വലിയ നിരയും വളർന്നുവന്നു. മലയാളിയുടെ യശസ് വാനോളം ഉയർത്തിയവരായിരുന്നു ബി.ജി. വർഗീസ്, പോത്തൻ ജോസഫ് തുടങ്ങിയവർ. പത്രപ്രവർത്തനരംഗത്തെ കുലപതികളെന്നുവേണമെങ്കിൽ അവരെ വാഴ്ത്താം. ടി.ജെ.എസ്. ജോർജ്, കെ.സി. ജോർജ് തുടങ്ങിയ പേരുകളും മലയാള പത്രപ്രവർത്തന ചരിത്രത്തോടൊപ്പം ചേർത്തുവായിക്കേണ്ടതാണ്. ഇന്നും പത്രപ്രവർത്തന രംഗത്ത് സജീവമായി തുടരുന്ന തോമസ് ജേക്കബ്, ജോസ് പനച്ചിപ്പുറം, ടി.സി. മാത്യു തുടങ്ങി പുതുതലമുറയിൽപെട്ടവർ വരെ നീളുന്ന വലിയൊരു നിര ക്രൈസ്തവ വിഭാഗങ്ങളിൽ നിന്നുണ്ട്. ജീവിച്ചിരിക്കുന്നവരും പരേതരുമായ വലിയൊരു നിരയിലെ പേരുകളെല്ലാം ഇവിടെ എടുത്തുപറയുക പ്രായോഗികമല്ല.

1957–ൽ ആദ്യമായി ഒരു കമ്മ്യൂണിസ്റ്റ് സർക്കാരിനെ ബാലറ്റ് പേപ്പറിലൂടെ അധികാരത്തിലെത്തിച്ച സംസ്ഥാനമെന്ന പ്രസിദ്ധിയുള്ള കേരളത്തിലെ രാഷ്ട്രീയ രംഗത്തും ക്രൈസ്തവസഭാംഗങ്ങൾ സവിശേഷമായ സംഭാവനകൾ നൽകിയിട്ടുണ്ട്. ടി.എം. വർഗീസ്, അക്കാമ്മ ചെറിയാൻ തുടങ്ങിയ നേതാക്കൾ സ്വാതന്ത്ര്യസമരകാലത്ത് സജീവമായിരുന്നെങ്കിൽ പിൽക്കാലത്ത് സജീവ രാഷ്ട്രീയ പ്രസ്ഥാനങ്ങളുടെ അമരത്ത് വന്ന ക്രൈസ്തവ സഭാംഗങ്ങൾ ഏറെയാണ്. സ്ഥാപകനായില്ലെങ്കിലും പി.ടി. ചാക്കോയുടെ പേര് ഒരു രാഷ്ട്രീയ പ്രസ്ഥാനത്തോട് ചേർത്ത് വായിക്കണം. പലതായി പിരിഞ്ഞെങ്കിലും കേരള കോൺഗ്രസ് എന്ന രാഷ്ട്രീയ കക്ഷിക്ക് കേരള രാഷ്ട്രീയത്തിൽ ഒരുകാലത്ത് സവിശേഷമായ സ്ഥാനമുണ്ടായിരുന്നു. അതിന്റെ സ്ഥാപകൻ കെ.എം. ജോർജ് തലയെടുപ്പുള്ള നേതാവായിരുന്നു. കോൺഗ്രസ് പ്രസ്ഥാനത്തിൽ സ്വാതന്ത്ര്യാനന്തരം സി.എം. സ്റ്റീഫനെ പോലെയുള്ള നേതാക്കൾ വളർന്നുവന്നു. കേന്ദ്രത്തിൽ കേരളത്തിന്റെ സ്വരം ശക്തമായി മുഴക്കാൻ അദ്ദേഹത്തിനു കഴിഞ്ഞിരുന്നു. മത്തായി മാഞ്ഞൂരാൻ, റോസമ്മ പുന്നൂസ് തുടങ്ങി ഒട്ടേറെ നേതാക്കൾ രാഷ്ട്രീയ രംഗത്ത് സജീവ പങ്കാളിത്തം വഹിച്ചു.

കേരള സമൂഹത്തിൽ അതിശക്തമായ സ്വാധീനം ചെലുത്തിയ ക്രൈസ്തവ സമൂഹത്തിന്റെ സംഭാവനകൾ ഏറിയും കുറഞ്ഞും എല്ലാ പ്രവർത്തന മേഖലയിലും ഉണ്ട്. എന്നാൽ ഏറ്റവും ശക്തമായ സംഭാവന മതമൈത്രി അഭംഗുരം പാലിക്കുന്നതിലും സാമൂഹികമായ പരിവർത്തനം ഉണ്ടാക്കുന്നതിലും ചെലുത്തിയ സവിശേഷ ശ്രദ്ധ തന്നെയാണെന്നു കാണാം. തൊട്ടുകൂടാത്തവർ, തീണ്ടിക്കൂടാത്തവർ, ദൃഷ്ടിയിൽ പെട്ടാലും ദോഷമുള്ളോർ എന്ന മട്ടിൽ സമൂഹത്തിന്റെ അടിത്തട്ടിൽ മനുഷ്യരെ പരിഗണന പോലും ഇല്ലാതെ കഴിഞ്ഞിരുന്ന ഒരു വലിയ വിഭാഗത്തെ ഉയർത്തിക്കൊണ്ടുവരുന്നതിൽ ക്രൈസ്തവ സമൂഹം കാണിച്ച മാതൃക സമാനതയില്ലാത്തതാണ്. മതപരിവർത്തനം ലക്ഷ്യമാക്കി നടത്തിയ നീക്കങ്ങൾ എന്നൊക്കെ ആക്ഷേപിക്കപ്പെടുമ്പോഴും അവശരും ആലംബഹീനരുമായ ജനലക്ഷങ്ങളുടെ ഭൗതിക സാഹചര്യവും അതിലൂടെ സാമൂഹികാവസ്ഥയും മാറ്റിയെടുത്തു എന്നതു കാണാതിരിന്നുകൂടാ. സാക്ഷരതയിലും ജീവിത സാഹചര്യങ്ങളിലും ഇന്ത്യയിലെ മറ്റേതു സംസ്ഥാനത്തെ ദളിത് സമൂഹത്തേക്കാളും ഉയർന്ന നിലവാരം കേരളത്തിലെ ദളിത് സമൂഹത്തിനുണ്ടെങ്കിൽ അതിന്റെ ക്രെഡിറ്റ് ക്രൈസ്തവ സഭകൾക്കുകൂടി അവകാശപ്പെട്ടതാണ്. ഇന്നും മൃഗങ്ങളുടെ പരിഗണന പോലും ലഭിക്കാതെ, മതിലുകളാൽ വേർതിരിക്കപ്പെട്ട്, ആരാധനാസ്വാതന്ത്ര്യം പോലും ഇല്ലാതെ ദളിത് സമൂഹം മറ്റു സംസ്ഥാനങ്ങളിൽ ജീവിക്കുമ്പോൾ കേരളത്തിൽ അത്തരമൊരവസ്ഥയില്ല. അതായത് സാമൂഹിക ഉന്നതിക്ക് ഇവിടുത്തെ ഏതു സർക്കാരുകൾ ചെയ്തതിനേക്കാളും മികച്ച കാര്യങ്ങൾ ക്രൈസ്തവ സമൂഹം ചെയ്തിട്ടുണ്ട്. ഇതൊന്നും സർക്കാർ സഹായത്തെ ആശ്രയിച്ചായിരുന്നില്ല എന്നതും വിലയിരുത്തപ്പെടേണ്ടതുണ്ട്.

മതമൈത്രിയുടെ കാര്യത്തിലും കേരള സമൂഹത്തിന് ക്രൈസ്തവർ മാതൃകയായി വർത്തിക്കുന്നു. മറ്റു മത സമൂഹങ്ങളെയോ വിശ്വാസങ്ങളെയോ വ്രണപ്പെടുത്താതെ ജീവിക്കാനാണ് പരമ്പരാഗത ക്രൈസ്തവ സഭകൾ എപ്പോഴും വിശ്വാസി സമൂഹത്തെ പഠിപ്പിച്ചിട്ടുള്ളത്. നിലയ്ക്കൽ പോലുള്ള ആളിക്കത്താവുന്ന ഒരു വിഷയം എങ്ങനെയാണ് പരിഹരിക്കപ്പെടേണ്ടതെന്ന് ആർച്ച് ബിഷപ് ബനഡിക്ട് മാർ ഗ്രിഗോറിയോസ് കാണിച്ചുകൊടുത്തു. കലാപങ്ങൾക്ക് തിരികൊളുത്തുകയല്ല, തീ

കെടുത്തുകയാണ് ക്രൈസ്തവധർമ്മം എന്ന ബോധ്യമാണ് സഭാ നേതാക്കളെ എന്നും നയിച്ചത്. വൈകാരികമായ ചില പ്രതികരണങ്ങൾ എപ്പോഴെങ്കിലും ഉണ്ടായിട്ടുണ്ടെങ്കിൽ അതു വളർന്നുവഷളാകാതെ സൂക്ഷിക്കാനും കഴിഞ്ഞിട്ടുണ്ട്. സുൽത്താൻ ബത്തേരിയിലെ പഴശിരാജ കോളജ് മലങ്കര കത്തോലിക്ക സഭ വിലയ്ക്കു വാങ്ങിയപ്പോൾ അതിന്റെ പേരു മാറ്റുമെന്ന് വിചാരിച്ച അനേകരുണ്ട്. എന്നാൽ അങ്ങനെ ചിന്തിക്കുക പോലും ചെയ്യാതെ കേരള മണ്ണിന്റെ വീരപുത്രന്റെ സ്മാരകമായി നിലനിർത്താനാണ് സഭ തീരുമാനിച്ചത്. ഇങ്ങനെ ഒട്ടേറെ ഉദാഹരണങ്ങൾ ചൂണ്ടിക്കാണിക്കാനുണ്ട്. ഭാഷാടിസ്ഥാനത്തിൽ രൂപീകരിക്കപ്പെട്ട കേരള സംസ്ഥാനത്തിന്റെ ഉന്നമനത്തിന് ക്രൈസ്തവ സമൂഹം നൽകിയ സംഭാവനകളെപ്പറ്റി ആഴത്തിലുള്ള ഒരു പഠനത്തിന് സമയമായിക്കഴിഞ്ഞു. അതിബൃഹത്തായ ഒരു സംരംഭം ആണത്. ഏറെ മനുഷ്യാധ്വാനവും ധനവും ആവശ്യമായ പദ്ധതി. സമീപഭാവിയിൽ അതു യാഥാർഥ്യമാകുമെന്നുതന്നെ പ്രതീക്ഷിക്കാം. കേരള സമൂഹത്തിൽ ക്രൈസ്തവ സഭകളുടെ സ്വാധീനത്തെപ്പറ്റി ഒരു പരാമർശിച്ചുപോകാൻ മാത്രമേ ഈ ലേഖനത്തിലൂടെ സാധിച്ചിട്ടുള്ളു. പരാമർശിക്കപ്പെടാതെ പോയ വിഷയങ്ങളേറെയുണ്ടെന്ന ക്ഷമാപണത്തോടെ അവസാനിപ്പിക്കട്ടെ.

**അനുബന്ധം**

സാമൂഹിക പുരോഗതിയുമായി ചേർത്തുവായിക്കേണ്ടുന്ന ഒന്നാണ് കേരളത്തിലെ ഭവനനിർമാണ മേഖലയിൽ ലാറി ബേക്കർ എന്ന വിദേശി വരുത്തിയ മാറ്റം. വൻ നിർമാണച്ചെലവ് കാരണം വീട് ഒരു സ്വപ്നമായി മാത്രം കരുതിയിരുന്ന മധ്യവർഗത്തിന്റെ മുന്നിലേക്ക് ചെലവ് കുറഞ്ഞ വീടെന്ന ആശയവുമായി ലാറി ബേക്കർ മുന്നോട്ടുവന്നു. ഹിമാലയ മലനിരകളിലെ ഗ്രാമങ്ങളിൽ സാമൂഹിക സേവനപ്രവർത്തനവുമായി കഴിഞ്ഞിരുന്ന അദ്ദേഹത്തെ കേരളത്തിലേക്ക് കൊണ്ടുവന്നത് ആർച്ച് ബിഷപ് ബനഡിക്ട് മാർ ഗ്രിഗോറിയോസ് ആയിരുന്നു. ബേക്കറുടെ ആശയങ്ങൾ പ്രാവർത്തികമാക്കാൻ ഗ്രിഗോറിയോസ് തിരുമേനി കൂടെനിന്നു. ഇന്നും കേരളത്തിലെ ഭവന നിർമാണ മേഖലയിൽ ബേക്കറുടെ നിർമാണ രീതി പിന്തുടരുന്ന അനേകരുണ്ട്. ബേക്കർ ശൈലി എന്ന പ്രയോഗം തന്നെ അങ്ങനെ രൂപം കൊണ്ടതാണല്ലോ.






# മദ്ബഹായിലെ മാലാഖമാർ

(രണ്ടാം പതിപ്പ്)

മലങ്കര സുറിയാനി കത്തോലിക്കാ സഭയിൽ മദ്ബഹായിൽ ശുശ്രൂഷചെയ്യുന്നവർക്ക് സഹായകമായ ഗ്രന്ഥമാണ് മദ്ബഹായിലെ മാലാഖമാർ. മദ്ബഹാ ശുശ്രൂഷകരുടെ പദവിയുടെ മഹത്വവും, ലക്ഷ്യവും, അർത്ഥവും, പ്രായോഗികമായി അവർ നിർവഹിക്കേണ്ട കാര്യങ്ങളും ഈ ഗ്രന്ഥത്തിൽ പ്രതിപാദിക്കുന്നു. Ignatius Centre, Pattom, Bethany Stores, Nalanchira, Bethany Book Stall, Pathanamthitta, Assumption Conference Book Stall (Cathedral Compound Store, Pattom), St. Mary's Malankara Seminary, Trivandrum എന്നിവിടങ്ങളിൽ ലഭ്യമാണ്.




# അറിവുനേടി വളർന്ന കേരളം

കേരളത്തിലെ വിദ്യാഭ്യാസ മേഖല എന്നും എവിടെയും ശ്രദ്ധേയമാണ്. പ്രൈമറി മുതൽ ഉന്നത വിദ്യാഭ്യാസ മേഖലയിലെ അതിപ്രശസ്തമായ സ്ഥാപനങ്ങൾ വരെ അതിലുണ്ട്. ക്രൈസ്തവ സമൂഹം ഈ രംഗത്ത് നടത്തിയ ചുവടുവയ്പ്പുകൾ വിസ്മരിക്കാനാവില്ല. സാക്ഷരകേരളം സുന്ദരകേരളമായത് ഒറ്റ ദിവസം കൊണ്ടല്ല. ഒരു നൂറ്റാണ്ടിനപ്പുറത്ത് അദ്ധ്വാനം അതിനായി നൽകിയിട്ടുണ്ട്. കേരളം ഇന്ന് സമ്പൂർണ്ണ സാക്ഷരത കൈവരിക്കുമ്പോൾ പ്രധാനമായും അതിനുള്ള കടപ്പാട് ഇവിടുത്തെ ക്രൈസ്തവ സമൂഹത്തോടാണ്.

മാവേലിക്കര പീറ്റ് മെമ്മോറിയൽ ട്രെയിനിംഗ് കോളജിന്റെ മുൻ പ്രിൻസിപ്പൽ **ഡോ. അശോക് അലക്സ് ഫിലിപ്പ്,**

കേരള സർവകലാശാല മുൻ പ്രോ വൈസ് ചാൻസിലർ, മഹാത്മാ ഗാന്ധി സർവകലാശാല വൈസ് ചാൻസിലർ എന്നീ നിലകളിൽ പ്രവർത്തിച്ച ഇപ്പോഴത്തെ കേന്ദ്ര ന്യൂനപക്ഷ വിദ്യാഭ്യാസ കമ്മീഷനംഗം **ഡോ. സിറിയക് തോമസ്,**

കേരള ഹൈക്കോടതിയിലെ പ്രമുഖ അഭിഭാഷകനും അനേകം വിദ്യാഭ്യാസ സ്ഥാപനങ്ങളുടെ നിയമോപദേശകനുമായ **അഡ്വ. കുര്യൻ ജോർജ് കണ്ണന്താനം**

എന്നിവർ വിഷയം വിലയിരുത്തുന്നു.

# വിദ്യാഭ്യാസത്തിലേക്കുള്ള പരിവർത്തനങ്ങൾ



**ഡോ. അശോക് അലക്സ് ഫിലിപ്പ്**
പീറ്റ് മെമ്മോറിയൽ ട്രെയിനിംഗ് കോളജ്, മാവേലിക്കര



ഹൃദയം, മസ്തിഷ്കം, കൈകൾ എന്നിവയുടെ സമീകരണത്തിനായുള്ള വിദ്യാഭ്യാസത്തിലൂടെ പുത്തൻ ചിന്തകൾക്ക് തുടക്കമിട്ടതാത്വികാചാര്യൻമാർതുടർ സഞ്ചാരത്തിന്റെ ഇടങ്ങളെയും, അവസരങ്ങളെയും പ്രത്യേകമായി അടയാളപ്പെടുത്തുകയാണ്. ഭാരതത്തിന്റെയും വിശിഷ്യാ കേരളത്തിന്റെയും സാമൂഹിക സാംസ്കാരിക നിർമിതിയിൽ ക്രൈസ്തവസഭകളും സഭാ സ്ഥാപനങ്ങളും ക്രൈസ്തവ കുടുംബങ്ങളും നൽകിയ സംഭാവനകൾ വിദ്യാഭ്യാസത്തിന്റെ പ്രഭയിൽ തെളിച്ചെഴുതുവാൻ ശ്രമിക്കുകയാണ് ലേഖകൻ.

**പരിവർത്തനത്തിനായുള്ള അഭിവാഞ്ചയുള്ള ജനതതികളുടെ സർഗാത്മക ഇടപെടലാണ് വിദ്യാഭ്യാസം.**

"ഒരു വൃക്ഷത്തെ തിരിച്ചറിയുന്നത് അതിന്റെ ഫലങ്ങൾ കൊണ്ടാണ്" എന്നത് ബൈബിൾ ഭാഷ്യം. ഈ തിരുവചന സത്യത്തെ അറിയാമെങ്കിലും അംഗീകരിക്കാനുള്ള മനസ്സ് നാം നിർമിച്ചെടുക്കുക തന്നെ വേണം. എറിക് ഫ്രേം എന്ന മനഃശാസ്ത്രജ്ഞൻ ആശയങ്ങൾ നിർമിച്ചെടുക്കാനുള്ള മനസ്സിന്റെ കഴിവിനെ പരാമർശിക്കുകയും വിദ്യാഭ്യാസത്തിന്റെ ലക്ഷ്യങ്ങളിൽ ഒന്നായി നിർണയിക്കുകയും ചെയ്യണം. ഭാരതീയ സാംസ്കാരിക പൈതൃകത്തെയും ലോകതത്വസംഹിതകളെയും അപഗ്രഥിച്ച നമ്മുടെ രാഷ്ട്രപതിയായിരുന്ന ഡോ. എസ്. രാധാകൃഷ്ണൻ, "സേവനത്തിലും സ്നേഹത്തിലും ക്രിസ്തുവിനെ പ്രകാശിപ്പിക്കുന്ന സഭകളെക്കുറിച്ചും ക്രിസ്തുവിശ്വാസത്തിന്റെ ഉൽകൃഷ്ടഭാവത്തെക്കുറിച്ചും" പഠിപ്പിക്കുന്നുണ്ട്. അനേകം തത്വസംഹിതകളും പ്രത്യയശാസ്ത്രങ്ങളും പ്രചരിക്കുമ്പോഴും ക്രിസ്തീയ സമീപനങ്ങളുടെ സവിശേഷതകൾ സൂര്യതേജസ്സ് പോലെ ഉയർന്നു നിൽക്കുന്നുവെന്ന് പറഞ്ഞത് ഡോ. എ.പി.ജെ. അബ്ദുൾകലാം.അയലത്തുകാരന്റെയും അപരന്റെയും അടുപ്പിൽ പുക ഉയരുന്നുണ്ടോ എന്ന് നിരന്തരം അന്വേഷിക്കുവാൻ പ്രേരിപ്പിച്ചത് ക്രിസ്തുവിന്റെ വചനങ്ങളാണ് എന്ന് പ്രഭാഷകനും മുൻമന്ത്രിയുമായ മുല്ലക്കര രത്നാകരൻ. ഭാരതത്തിന്റെ മനസ്സ് യേശുവിന്റെ ഗിരിപ്രഭാഷണങ്ങളോടൊത്ത് ശ്രദ്ധിക്കുന്നുണ്ടെന്ന് പറഞ്ഞത് നമ്മുടെ രാഷ്ട്രപിതാവായ മഹാത്മാഗാന്ധിയാണ്. 'ക്രൈസ്തവൻ' എന്ന്വിവക്ഷിക്കുന്ന ആശയസംഹിതകളും ലോകത്തിന് നൽകിയ സ്വാധീനം വിദ്യാഭ്യാസ മേഖലയുടെ പശ്ചാത്തലത്തിൽ അപഗ്രഥിക്കുവാനുള്ള എളിയ ശ്രമമാണ് ഈ ലേഖനത്തിന്റെ പശ്ചാത്തലം.

**നവീകരണത്തിന്റെ മേലൊഴുക്കുകൾ**

ജീർണിച്ച സാമൂഹിക-രാഷ്ട്രീയ മേഖലകൾക്ക് പുതുജീവൻ നൽകുന്ന നവീകരണത്തിന്റെ പാഠങ്ങൾ വിവിധ സാംസ്കാരികധാരകളിലൂടെ ലോകത്തിന് ലഭിച്ചിട്ടുണ്ട്. കുത്തിയൊഴുകുന്ന നദിക്കരയിൽ അനാഥമായി ഉപേക്ഷിച്ചുപോയ ചോരക്കുഞ്ഞിനെ ബ്രിഡ്ജസ്

(പാലം) എന്ന് പേര് നൽകി വളർത്തി, പഠിപ്പിച്ച് സ്വയത്രാണനത്തിനായി സജ്ജമാക്കിയ പേരറിയാത്ത മിഷനറിയെ നമുക്കറിയില്ല. ലോകത്തിലെ പതിനാല് ഗോത്രവിഭാഗങ്ങളുടെ തനത്ഭാഷയും, കലകളും സംരക്ഷിക്കുന്നതിൽ ശ്രദ്ധേയ പങ്കുവഹിച്ചത് തോമസ് ബ്രിഡ്ജ് എന്ന മനുഷ്യസ്നേഹിയാണ് ചരിത്രത്തിൽ രേഖപ്പെടുത്തിയിരിക്കുന്ന ആഫ്രിക്കയുടെ തെക്കെ അറ്റത്ത് ശുഭപ്രതീക്ഷയുടെ മുനമ്പ് ചുറ്റി സഞ്ചരിക്കുന്ന സഞ്ചാരികൾക്ക് വെളിച്ചം കത്തിച്ച് കപ്പലപകടത്തിൽ നിന്ന് രക്ഷിച്ചിരുന്ന ക്രൈസ്തവ സന്യാസികൂട്ടരെ നമുക്കറിയില്ല. ശുഭപ്രതീക്ഷയുടെ തുറമുഖത്തിന്റെ മുൻപിലത്തെ നാമം ദുർമരണങ്ങളുടെ തുറമുഖമെന്നായിരുന്നു എന്നറിയുന്നവർ വിരളമാണ്. ക്രിസ്തുനാമധാരികളായ ഒരുപറ്റം ചെറുപ്പക്കാർ അനേകരെ അപകടങ്ങളുടെ ആഴക്കയങ്ങളിൽ നിന്ന് രക്ഷിച്ചതിനാലാണ് സഞ്ചാര സാദ്ധ്യതകൾ തുറന്നത് എന്ന് ഇന്ന് നാം മനസ്സിലാക്കുന്നു. അനാചാരങ്ങളുടെയും അന്ധവിശ്വാസങ്ങളുടെയും ആർത്തലയ്ക്കുന്ന തിരമാല സമാനമായ ജീവിതസാഹചര്യങ്ങളിൽ പ്രത്യാശ നൽകി എന്നതായിരുന്നു വിദ്യാഭ്യാസപ്രവർത്തകർ ചെയ്തത്.

മൊറേറിയൻ ചിന്തകനായ ജോൺ ആമോസ് കൊമേനിയസ് മനുഷ്യന്റെ വളർച്ചാഘട്ടങ്ങളിൽ സ്വാധീനം ചെലുത്തുന്ന വിദ്യാഭ്യാസത്തെക്കുറിച്ച് പ്രതിപാദിക്കുന്നുണ്ട്. ആധുനിക വിദ്യാഭ്യാസ സമൂഹത്തിന് രൂപം നൽകിയ ക്രൈസ്തവമിഷനറിമാർ വംശീയമായും, വർഗീയമായും, ചിന്തിക്കുവാനല്ല, പ്രത്യുത, ദൈവത്തിന്റെ മക്കളായ മനുഷ്യവംശത്തിന്റെ ആശയവിനിമയം, ആശയവിതരണശേഷി, പ്രശ്നപരിഹരണരീതികൾ, മികവിനായുള്ള ഒരുക്കങ്ങൾ, സുരക്ഷയിലൂന്നിയ പുരോഗതി എന്നീ മേഖലകളിൽ ശ്രദ്ധിക്കുന്നതിന് സഹായിക്കുകയായിരുന്നു.

പരിശുദ്ധ അരൂപിയുടെ ശക്തി സ്വീകരിച്ചവർ ആദിമനൂറ്റാണ്ട് മുതൽ ആർജിച്ച സിദ്ധികളും കഴിവുകളും യുദ്ധങ്ങളിലും പ്രകൃതിദുരന്തങ്ങളിലും, കൂട്ടപലായനങ്ങളിലും നഷ്ടപ്പെടാതെ സൂക്ഷിക്കുവാൻ ക്രൈസ്തവ പ്രാർത്ഥനാസന്യസ്ത സമൂഹങ്ങൾ വഹിച്ച പങ്ക് നിസ്സീമമാണ്.

കേരളസമൂഹത്തിന് സ്കൂളുകളിലൂടെ നൽകിയ സംഭാവനകൾ വിലയിരുത്തുവാൻ 1000 പേജുകളെങ്കിലും വേണ്ടിവരും. ലഘുവായ വിവരണത്തിലൂടെ ഈ ദിശയിലുള്ള ചില ചിന്തകൾക്കും ഗവേഷണങ്ങൾക്കും മുൻഗണന നൽകുവാൻ നമുക്ക് കഴിയട്ടെ.

1. പ്രത്യേകിച്ച് ഒരു സമയക്രമമോ, പദ്ധതികളോ ഇല്ലാതെ ജീവിച്ച സമൂഹത്തിന് സമയബന്ധിതമായി പ്രവർത്തിക്കുന്നതിന്റെയും, കാര്യപ്രാപ്തിയുടെയും പാഠങ്ങൾ ഔപചാരിക പഠനത്തിലൂടെ നൽകി.
2. 'സ്കൂൾ' എന്ന അത്ഭുതകരമായ പദ്ധതിയിലൂടെ ചിട്ടയും, അടുക്കുമുള്ള സമൂഹസൃഷ്ടിക്കായും, സാമൂഹികക്രമത്തിനായും ജനതയെ ഒരുക്കി.
3. 'സ്കൂളിലേക്ക് കുട്ടികളെ അയക്കുക' എന്നത് മാതാപിതാക്കളുടെ കടമയായി തിരിച്ചറിയാതെയിരുന്ന സമൂഹത്തിൽ കുഞ്ഞുങ്ങളെ വളർത്തേണ്ടതിന്റെയും അവർക്ക് നല്കേണ്ട ശിക്ഷണത്തിന്റേയും അനിവാര്യത പഠിപ്പിച്ചു.
4. 'മാതാപിതാക്കൾ' എന്ന് ഇന്ന് കരുതുന്ന രീതിയിലല്ലായിരുന്നു ഗ്രാമങ്ങളിലെ കുടുംബങ്ങളുടെ വിന്യാസം. കുഞ്ഞുങ്ങളെ വളർത്തുന്നതിലും, കുടുംബത്തിന്റെ വളർച്ചയും, കുടുംബാംഗങ്ങളുടെ ആരോഗ്യപരിപാലനത്തിലും മാതാവിന്റെയും, പിതാവിന്റെയും ധർമം പഠിപ്പിച്ചു.
5. കുടുംബങ്ങൾ സമൂഹത്തിന്റെ ഘടകമാണെന്ന ബോദ്ധ്യം വളർത്തിയെടുത്തു.
6. തൊഴിൽപരമായും ജാതിയധിഷ്ഠിതമായും വിഭജിക്കപ്പെട്ടിരുന്ന സമൂഹത്തിന് ഐക്യത്തിന്റെയും ക്രിസ്തുവിലുള്ള പുനരൈക്യത്തിന്റെയും പാഠങ്ങൾ നൽകി.
7. ഭ്രാന്താലയം ആകാമായിരുന്ന സമൂഹത്തെ ആപൽകരമായ അപമാനവീകരണത്തിൽ നിന്നും രക്ഷിച്ചു.
8. സ്കൂളുകളിൽ അവലംബിച്ച പാഠ്യപദ്ധതിയിലൂടെ ആശയപ്രചരണത്തിന് സാദ്ധ്യതകളുണ്ട് എന്ന് മനസ്സിലാക്കി.
9. സമയക്രമവും സൂചികയും പഠനപുരോഗതി വിലയിരുത്തുക എന്നതിലുപരി, ഒരു വ്യക്തിയിൽ അന്തർലീനമായ നേടിയെടുക്കുവാനുള്ള കഴിവിനെ പ്രോജ്ജ്വലിപ്പിച്ചു.
10. ക്ലാസ്മുറി പഠനത്തിലൂടെ സംഘബോധം വളർത്തുകയും അപരനും ചേരുന്നതാണ് വളർച്ചക്ക് ആധാരം എന്ന ബോദ്ധ്യം വളർത്തി. കൂടാതെ ഓരോ മനുഷ്യനിലും അന്തർലീനമായ ബന്ധങ്ങൾക്കായുള്ള അഭിപ്രേരണയെ വളർത്തിയെടുത്തു.
11. ആധുനിക പഠനത്തിലൂടെ പെരുമാറ്റം രൂപപ്പെടുത്താവുന്നതാണ് എന്ന് മനസ്സിലാക്കുകയും, സാമൂഹിക മര്യാദകൾ പഠിപ്പിക്കുകയും ചെയ്തു.
12. ഏത് ജോലിയും മാന്യമാണ്, ഏത് മനുഷ്യനും വിലയുള്ളതാണ്. ഏത് മനുഷ്യന്റെയും ആത്മാവ് അമൂല്യമാണ് തുടങ്ങിയ മൂല്യബോധങ്ങൾ സാമൂഹിക തിരുത്തലുകൾക്ക് തുടക്കം കുറിച്ചു.
13. നൈപുണികൾ പഠിപ്പിക്കുകയും, പരിശീലനം നൽകുകയും ചെയ്യുമ്പോൾ വ്യക്തികൾ സ്വയം മൂല്യനിർണയം നടത്തുകയും വ്യക്തിത്വവികസനത്തിന്റെ ആദ്യപാഠങ്ങൾ പഠിക്കുകയും ചെയ്യുന്നതിനിടയാക്കി.
14. തൊട്ടുകൂടായ്മയും, തീണ്ടലും ഉണ്ടായിരുന്ന സമൂഹത്തിൽ ക്രൈസ്തവമിഷനറിമാരാണ് വിവിധ ജാതി–മത വിഭാഗങ്ങളിലുള്ളവരുടെ ഭവന സന്ദർശനം തുടങ്ങിവെച്ചത്.
15. 'സ്കൂൾ' സൃഷ്ടിക്കുന്ന പൊതുബോധത്തിലൂടെയും, സാമാന്യ ജ്ഞാനത്തിലൂടെയും ചൂഷണോപാധികളെ തിരിച്ചറിയുകയും, സാമൂഹികബന്ധങ്ങൾക്കായി വ്യക്തികളെ വളർത്തുകയും ചെയ്തു.



16. ദൈവാലയങ്ങളിലും ആരാധനാകേന്ദ്രങ്ങളിലും ഉണ്ടായിരുന്ന മണിനാദത്തിന്റെ സ്പന്ദനങ്ങളാൽ വിദ്യാരംഭത്തിലും, വിദ്യായോധനത്തിന്റെ അന്ത്യത്തിലും മനസ്സുകളിൽ പുതിയതും പുതുക്കിയതുമായ ശ്രേണീകരണം സൃഷ്ടിച്ചു.
17. ശാസ്ത്രവിഷയങ്ങളിലൂടെ പ്രപഞ്ചം, സൂര്യൻ, ചന്ദ്രൻ എന്നിവയെക്കുറിച്ച് അറിയിപ്പുകൾ, യുക്തിപരമായ തീരുമാനങ്ങൾ എടുക്കുന്നതിന് പ്രേരിപ്പിക്കുകയും ചെയ്തു.
18. ഒന്നിന് പിറകെ പലതായ പദ്ധതികളിലൂടെയും വിഷയപഠനത്തിലൂടെയുംആശയരൂപീകരണത്തിനും, ആശയവിനിമയത്തിനും, പ്രശ്നപരിഹരണത്തിനും, മികവാർന്ന കൃത്യനിർവഹണത്തിനും സ്കൂൾ അവസരം ഒരുക്കി.
19. ഐക്യഭാരതത്തിന്റെ അലയൊലികൾക്കായി മനസ്സിനെ രൂപപ്പെടുത്തുകയും രാഷ്ട്രം എന്ന സംഘമനസ്സ് വികസിപ്പിക്കുകയും ചെയ്തു.
20. സ്വാതന്ത്ര്യം, അവസരസമത്വം, ഉപജീവനം, പൊതുമര്യാദകൾ എന്നിവയുമായി ബന്ധപ്പെട്ട അവബോധങ്ങൾ രൂപപ്പെടുത്തുന്നതിന് സ്ഥാപനവൽകൃതമായ പഠനം ഇടയാക്കി.

മാക്സ് വീബർ ഇൻസ്റ്റിറ്റ്യൂട്ട് ഓഫ് സോഷ്യൽ റിസർച്ച് പുറത്തിറക്കിയ പഠനത്തിൽ (2015) “ഉന്നത വിദ്യാഭ്യാസത്തിന്റെ പത്തുകൽപനകൾ” എന്ന പേരിൽ അറിയപ്പെടുന്ന ഗുണപരമായ മാറ്റങ്ങളെക്കുറിച്ച് പറയുന്നു. താഴെപ്പറയുന്ന പട്ടിക അപൂർണമെങ്കിൽ കൃത്യമായ വീക്ഷണം രൂപപ്പെടുന്നതിന് ഉപകരിക്കുന്നു.

1. സ്വതന്ത്രമായ ചിന്തയും, ബോദ്ധ്യവും ജാതി-മത-വർഗത്തിനുപരിയായ വിചാരബോദ്ധ്യങ്ങൾ രൂപപ്പെടുന്നു.
2. ദേശീയ കാഴ്ചപ്പാടും, കരുതലും പ്രാദേശിക താൽപര്യങ്ങൾക്കുപരിയായ രാഷ്ട്ര സങ്കൽപങ്ങൾ വളർന്നു വന്നു.
3. മൂല്യവർദ്ധിത സേവനങ്ങളും, താൽപര്യങ്ങളും സേവനങ്ങൾ കാര്യക്ഷമമാക്കുകയും, പൊതുതാൽപര്യങ്ങൾ സൃഷ്ടിക്കുകയും ചെയ്യുന്നു
4. അന്തർദ്ദേശീയ വീക്ഷണവും, പുരോഗതിയും ലോകത്തെ ഒരു കുടുംബമായി കാണുന്നു
5. ശാസ്ത്രപരതയും, അഭിഭാവങ്ങളും യുക്തിപരമായി ചിന്തിക്കുവാനും, അന്ധവിശ്വാസങ്ങളെ ഉപേക്ഷിക്കുവാനും കഴിയുന്നു
6. പരിസ്ഥിതി അവബോധവും, സുസ്ഥിരവികസനവും മനുഷ്യരുടെയും സകല ജീവജാലങ്ങളുടെയും നിലനിൽപും സുസ്ഥിര വികസനത്തിനായുള്ള അഭിവാഞ്ചകളും വളരുന്നു.
7. പാരസ്പര്യവും സ്വയത്രാണനവും പ്രകൃതി, വസ്തു, മനുഷ്യൻ തുടങ്ങി എല്ലാ കാര്യങ്ങളോടുള്ള പ്രതികരണം രൂപപ്പെടുന്നു.
8. നൈപുണ്യവികസനവും കഴിവുകളും മാനവശേഷി വികസനവും, മനുഷ്യവിഭവ സൂചികകളും നൈപുണ്യപഠനത്തിലൂടെയും ആർജ്ജിക്കലുകളിലൂടെയും കഴിവുകളായി രൂപപ്പെടുന്നു.
9. പരിശീലനവും, ഗവേഷണവുംപുതിയ പഠനത്തിനായുള്ള അന്വേഷണവും പുതിയ പാഠങ്ങൾക്കായുള്ള ഗവേഷണവും ത്വരിതപ്പെടുത്തുന്നു.
10. മൂല്യവും, മൂല്യവർദ്ധിത പ്രവൃത്തികളും നിത്യമായ മൂല്യങ്ങളെക്കുറിച്ചുള്ള അറിവും,ജീവിതത്തിന്റെയും, പഠനത്തിന്റെയും മികവ് വർദ്ധിപ്പിക്കുന്നു.

മേൽപ്രസ്താവിച്ച ഓരോ ഘടകത്തിനും 10 ഉപപിരിവുകളും വിശദമായ ചോദ്യാവലിയും ഉണ്ടായിരുന്നു. ദത്തങ്ങളെ വർഗീകരിക്കുകയും, അപഗ്രഥിക്കുകയും മാത്രമല്ല, വ്യാഖ്യാനിക്കുവാനും പ്രസ്തുത പഠനം പ്രത്യേകം ശ്രദ്ധിച്ചിരുന്നു. ചുരുക്കത്തിൽ 100 ഘടനകളെയും ഘടകങ്ങളെയും കോർത്തിണക്കിയുള്ള പഠനത്തിലാണ് ഉന്നതവിദ്യാഭ്യാസത്തിന് ഇനിയുള്ള കേരളസമൂഹം നൽകേണ്ട പ്രാധാന്യത്തെക്കുറിച്ച് നാം തിരിച്ചറിയുന്നത്.

കേവലം പ്രക്രിയാധിഷ്ഠിതമായ വ്യവഹാരമായി മാത്രം ഉന്നതവിദ്യാഭ്യാസത്തെ കാണരുതെന്നും സമൂഹത്തിൽ അവിടവിടെയായി പ്രത്യക്ഷപ്പെടുന്ന ശിഥിലീകരണ പ്രവണതകൾ അപമാനനവീകരണത്തിന് വഴിവെയ്ക്കുമെന്നും, സനാതന മൂല്യങ്ങൾക്കും, അന്താരാഷ്ട്ര മര്യാദകൾക്കും വിധേയമായ പഠനരീതികൾ ഉൽപന്നത്തിന്റെയും, ഉപയോഗത്തിന്റെയും മാറ്റ് വർദ്ധിപ്പിക്കുമെന്നും പഠനത്തോടനുബന്ധിച്ചുള്ള സംവാദത്തിൽ വിദ്യാഭ്യാസ വിചക്ഷണൻമാർ അഭിപ്രായ ഐക്യത്തിൽ എത്തുകയുണ്ടായി. സവിശേഷമായ കാര്യം, ക്രൈസ്തവ വിദ്യാഭ്യാസ സ്ഥാപനങ്ങളുടെ മികവാർന്ന നേതൃത്വം ദശകത്തിന്റെ മാവനവിഭവശേഷി വർദ്ധിപ്പിക്കുന്നതിന് ഉതകുന്നു എന്നതാണ്.

‘സ്വകാര്യ സംരംഭകർ’ എന്ന പൊതുനാമത്തിൽ അറിയപ്പെടുമ്പോൾ പലപ്പോഴും ഉന്നതവിദ്യാഭ്യാസ രംഗത്തെ ജ്യോതിർഗോളങ്ങളായ ക്രൈസ്തവ സ്ഥാപനങ്ങൾ തിരിച്ചറിയാതെ പോകുന്നതായും ആയതിനാൽ കോർപറേറ്റ് സംരംഭകരുടെ ഇത്തരം തന്ത്രങ്ങളെ അതിജീവിക്കുവാൻ പൊതു നന്മക്കായുള്ള പഠന-ഗവേഷണ കൺസോർഷ്യത്തിന് രൂപം നൽകണമെന്നും ഇൻഡ്യൻ എജ്യൂക്കേഷൻ കോൺഗ്രസിൽ ഡോ. ജെ. എസ്. പരംജ്യോതി, ഡോ. മഹാവീർ

പാണ്ഡെ തുടങ്ങിയ ചിന്തകൻമാർ അഭിപ്രായപ്പെടുകയുണ്ടായി.

ഉന്നതവിദ്യാഭ്യാസവും ദേശീയ വികസനവും പരസ്പരബന്ധിതങ്ങളായ യാഥാർത്ഥ്യങ്ങളാണ്. ഉന്നതവിദ്യാഭ്യാസത്തിന്റെ ഔന്നത്യം രാഷ്ട്രത്തിന്റെ ശീല കവചങ്ങൾ രൂപപ്പെടുന്നതിനുള്ള മുന്നൊരുക്കം എന്നതാണ്. 'വിദ്യാഭ്യാസം രാഷ്ട്രത്തിന്റെ കവചം' എന്ന് എഡ്മണ്ട് ബർക് അഭിപ്രായപ്പെട്ടത് ഈ ദിശയിലുള്ള വിചാരങ്ങളുടെ നാന്ദി കുറിക്കലായിരുന്നു. ആൽഫ്രഡ് നോർത്ത് വൈറ്റ്ഹെഡ് എന്ന വിശ്വചിന്തകനാണ് ഉന്നതവിദ്യാഭ്യാസത്തിലൂടെ വ്യക്തിയും സമൂഹവും ആർജിക്കുന്ന മൂല്യങ്ങളെക്കുറിച്ച് ആധുനിക ലോകത്തെ പഠിപ്പിച്ചത് ഗ്രീക്ക്-റോമൻ സംസ്കാരങ്ങളിൽ രാഷ്ട്രത്തിനായി വ്യക്തികളെ ഒരുക്കണമെന്ന് പ്ലേറ്റോയും, വ്യക്തിഗുണങ്ങളിലൂടെയും കഴിവുകളിലൂടെയും രാഷ്ട്ര/സാമൂഹിക വികസനം പ്രാപ്യമാക്കാമെന്ന് അരിസ്റ്റോട്ടിലും നിർവചിക്കുകയുണ്ടായി. നൂറ്റാണ്ടുകളിലൂടെ രൂപപ്പെട്ട ഇത്തരം നിഷ്കർഷകളിലൂടെയാണ് വിദ്യാഭ്യാസത്തിന്റെ പരികൽപനകൾ രൂപപ്പെട്ടത്. അറിവ് നിറവാർന്ന വിശാല സ്ഥലികളിലേക്ക് ആനയിക്കുന്ന പഠനവും വേണമെന്ന് വൈവിധ്യമാർന്ന ഭാരത സംസ്കാരത്തിന്റെ അടരുകളിൽ വ്യക്തമായി രേഖപ്പെടുത്തിയിരിക്കുന്നു.

ഭാരതത്തിന്റെ വിദ്യാഭ്യാസ പാരമ്പര്യം വൈവിധ്യവും ചലനാത്മകവുമാണ്. സഹിഷ്ണുതയാർന്ന സ്ഥിതി സമത്വബോധത്തോടെ ലോകത്തെ നോക്കിക്കണ്ട ഋഷിമാരിൽ പലരും ബഹുതര വിശ്വാസങ്ങളുടെയും പൈതൃകങ്ങളുടെയും സൂക്ഷിപ്പുകാരായിരുന്നു. ഋഷിമാർ പൊതുബോധത്തെ സൂക്ഷ്മമായ തലങ്ങളിൽ ഉണർത്തുന്നവരും, ആചാര്യൻമാർ അപരന് വേണ്ടി സഞ്ചരിക്കുന്നവരും, ഗുരുക്കൻമാർ മറ്റുള്ളവരുടെ സത്യാന്വേഷണ വഴികളിൽ പ്രഭ ചൊരിയുന്നവരും, അദ്ധ്യാപകർ സൂത്ര-സൂക്തങ്ങളിലൂടെ ബോധനം നടത്തുന്നവരും, കളരി ആശാൻമാർ പരിശീലനം നൽകുന്നവരും, ഭിഷുക്കൾ സ്തോത്ര-സ്തുതി സംഗീതത്തോടെ ആശയപ്രചരണവും വിഭവസമാഹരണം നടത്തുന്നവരും ആണെന്നാണ് വിവക്ഷ വൈവിധ്യമാർന്ന തലങ്ങളിൽ സൂക്ഷ്മതയുടെ നിക്ഷേപ സാദ്ധ്യതകൾ കണ്ടെത്തുകയാണ് വിദ്യാഭ്യാസം നിർവഹിക്കുന്ന പരമപ്രധാനമായ ധർമ്മം.

ബഹുഭാഷകളും,ബഹുസംസ്കാരങ്ങളും, ബഹുസ്വരങ്ങളും ഉള്ള ഭാരതത്തിൽ ക്രൈസ്തവ വിദ്യാഭ്യാസ സ്ഥാപനങ്ങൾ എങ്ങനെ ആയിരിക്കണമെന്ന് ആഴത്തിലുള്ള പഠനങ്ങൾ നൂറ്റാണ്ടുകൾക്ക് മുൻപ് തന്നെ നടത്തിയവർ ഏറെയായിരുന്നു. ആധുനിക വിദ്യാഭ്യാസത്തിന് തമിഴ്നാട്ടിലെ തരംഗം പാടിയിൽ നേതൃത്വം നൽകിയ ഷാർട്സ്, കൽക്കട്ടയിൽ നിന്നും കേരളത്തിലെത്തിയ ബിഷപ്പ് മിഡിൽടൺ, ബ്രിട്ടീഷ് പാർലമെന്റിൽ അടിമ നിരോധനം നിയമം പാസാക്കിയ വില്യം വിൽബർ ഫോഴ്സിന്റെ അനുയായികൾ, ചാർട്ടർ ആക്ടിന്റെ (1833) നിഷ്കർഷയാലും, തിരുവിതാംകൂർ രാജാവിന്റെ പ്രത്യേക ക്ഷണപ്രകാരം കേരളത്തിൽ എത്തിയ ജോസഫ് പീറ്റ് തുടങ്ങിയവർ വിദ്യാഭ്യാസം, ഭാഷ, പൊതുമര്യാദകൾ, ഭൂമിശാസ്ത്രം എന്നിവയെക്കുറിച്ച് എഴുതിയ പുസ്തകങ്ങളാണ് വിദ്യാഭ്യാസ സ്ഥാപനങ്ങൾ എങ്ങനെയായിരിക്കണമെന്നതിന്റെ സൂചനകൾ നമുക്ക് നൽകുന്നത്. അച്ചടിയും സാങ്കേതിക വിദ്യയും വളർന്നതോടെ ബഞ്ചമിൻ ബെയ്‌ലിയും, വിശുദ്ധ ചാവറയച്ചനും നടത്തിയ ഇടപെടലുകൾ കേരളസമൂഹത്തെ വിദ്യാഭ്യാസത്തിനനുരൂപമായ ഇടമാക്കുന്നതിൽ സഹായിച്ചു.

വിദ്യാഭ്യാസം പുതിയ അറിവ് നേടുന്നതിൽ ഉപരിയായി അപഗ്രഥനപരമായ അനുഭവമാക്കുന്നതിൽ ദൈവാലയങ്ങളിലെ പുൾപിറ്റ് പ്രഭാഷണങ്ങൾ ജനതം സഹായിച്ചിരുന്നു. മസ്തിഷ്കത്തിന്റെ രണ്ട് സഹജ സ്വഭാവങ്ങളായ അപഗ്രഥനവും വ്യാഖ്യാനവും വിദ്യാഭ്യാസ പ്രക്രിയയിൽ അവതരിപ്പിക്കുന്നതിനും ഔപചാരിക വിദ്യാഭ്യാസത്തിലൂടെ കഴിഞ്ഞു.

മാനസികമായ ഐക്യത്തെക്കുറിച്ചും, ഭൂമിശാസ്ത്രപരമായ ഐക്യത്തെക്കുറിച്ചും ബോദ്ധ്യപ്പെടുത്തിയത് ക്രൈസ്തവ മിഷനറി പാരമ്പര്യമായിരുന്നു. മദ്ധ്യകേരളത്തിൽ പ്രവർത്തിച്ചിരുന്ന മിഷനറിമാരാണ് യഥാർത്ഥത്തിൽ ഐക്യകേരളത്തിനായുള്ള സാദ്ധ്യതകൾ തുറന്നിട്ടത്. കോട്ടയം ആസ്ഥാനമാക്കി പ്രവർത്തിച്ചവരുടെ പ്രവർത്തനമേഖല അഷ്ടമുടി മുതൽ അരൂർ വരെയും, തേവള്ളി (കൊല്ലം) മുതൽ കുന്നംകുളം വരെയുമായിരുന്നു. ആയതിനാൽ കൊച്ചി, മലബാർ, തിരവിതാംകൂർ എന്നീ വിഭജനങ്ങൾക്കുപരിയായി പ്രവർത്തിക്കുവാൻ പ്രേരിപ്പിക്കുകയും സഞ്ചാരത്തിലൂടെ വിദ്യാഭ്യാസത്തിന് പ്രചാരണം നൽകുകയുണ്ടായി.

കേരളത്തിൽ ഇന്ന് പഠനയാത്രകൾ സുലഭമാണ്. 1834-ൽ സി.എം.എസ്. കോളേജിൽ നിന്ന് തൊട്ടടുത്ത പ്രാന്ത പ്രദേശങ്ങളിലെക്ക് നടത്തിയ പഠനയാത്ര പഠിക്കുവാൻ മാത്രമായിരുന്നില്ല, ജാതിവിഭജനം നടത്തിയ മുറിവുകൾ ഒഴിവാക്കാനുമായിരുന്നു.

പരസ്പരം ഭയത്തിൽ കഴിഞ്ഞിരുന്ന ആളുകൾ തങ്ങളുടെ കുഞ്ഞുങ്ങളെ വിദ്യാഭ്യാസ പ്രവർത്തനങ്ങൾക്കായി അയച്ചതും, അതിന് പ്രേരിപ്പിച്ചതുമാണ് കേരള സമൂഹത്തിൽ അരങ്ങേറിയ ഏറ്റവും വലിയ വിപ്ലവമെന്ന് ദക്ഷിണേഷ്യ പഠനങ്ങൾ സൂക്ഷ്മമായി നടത്തുന്ന വിദേശ സർവകലാശാലകൾ കണ്ടെത്തിയിരിക്കുന്നു. ഭയത്തിൽ നിന്നും സുരക്ഷയിലേക്കുള്ള വളർച്ചയായി വിദ്യാഭ്യാസത്തെ കാണുവാനും, സാമൂഹിക ക്ഷേമം എന്ന വിശാലസ്ഥലങ്ങളിലേക്ക് മനുഷ്യസമൂഹത്തെ ആനയിക്കുവാൻ കഴിഞ്ഞത് വിദ്യാഭ്യാസ പ്രവർത്തനങ്ങളുടെ ഫലമാണ്.

ആധുനിക സമൂഹത്തെയും മാനവപുരോഗതിയെയുംകുറിച്ച് പ്രതിപാദിക്കുമ്പോൾ ഏറ്റവും പ്രസക്തമായ കാര്യം അന്താരാഷ്ട്ര വിദ്യാഭ്യാസം കേരളത്തിൽ എത്തിച്ചു എന്നതൊക്കെ വിവരസാങ്കേതിക വിദ്യയും മാധ്യമങ്ങളും ഇന്നുള്ളതുപോലെ വളർച്ച പ്രാപിക്കാത്ത ഒരു സമൂഹത്തിൽ വിദേശ സർവകലാശാലകളിലെ



കണ്ടുപിടുത്തങ്ങളും പുതിയ ആശയ സംഹിതകളും ഭാരതത്തിലെ ഗ്രാമങ്ങളിൽ പോലും എത്തിച്ചതിന്റെ ഖ്യാതി പ്രേഷിതരായ അദ്ധ്യാപകരുടേതാണ്. പുരോഗതിയെക്കുറിച്ച് പരാമർശിക്കുമ്പോൾ അഞ്ച് പ്രധാന യുഗങ്ങളായി തിരിക്കാവുന്നതാണ്.

1. പ്രാകൃതയുഗം – ജാതി-തീണ്ടൽ വ്യവസ്ഥിതിയുടെയും ചൂഷണത്തിന്റെയും അടിസ്ഥാനത്തിൽ വിഭജിക്കപ്പെട്ടിരുന്ന സമൂഹം അടിച്ചമർത്തപ്പെട്ടവരുടെ വേദനകൾ കൊണ്ട് നിറഞ്ഞതായിരുന്നു. ആ സമൂഹത്തിൽ പ്രവർത്തിച്ച്, പുരോഗതിയിലേക്ക് ആനയിക്കുവാൻ ക്രൈസ്തവവിദ്യാഭ്യാസ സ്ഥാപനങ്ങൾക്ക് കഴിഞ്ഞു.

2. പരിഷ്കൃതയുഗം – പരിഷ്കാരം എന്ന് തുടങ്ങി എന്ന് പറയുവാൻ കഴിയില്ലെങ്കിലും ഇന്ന് രൂഢമൂലമായിരിക്കുന്ന പഠനം–മനനം–വിചാരം തുടങ്ങിയ എല്ലാ മേഖലകളിലും മാറ്റങ്ങൾ കൊണ്ടുവന്നത് വിദ്യാഭ്യാസ പ്രവർത്തകരും മിഷനറി ദർശനവുമായിരുന്നു. ക്രൈസ്തവ സ്ഥാപനങ്ങൾ ഈ ദിശയിലൽ നടത്തിയ സത്പ്രേരണകൾ ഉൽപതിഷ്ണുക്കളായ ഒരുപറ്റം സാമൂഹിക സ്നേഹികളെ സൃഷ്ടിക്കുവാൻ കഴിഞ്ഞു.

3. ആസ്വാദ്യയുഗം – സമൂഹത്തിൽ അരങ്ങേറിയ മാറ്റങ്ങളുടെ ഫലം അനുഭവിച്ചു തുടങ്ങിയ കാലം. കൂടാതെ, ആശയങ്ങളെയും കലകളെയും ആസ്വദിക്കുവാനുള്ളതാണെന്നും, അവ ചുരുക്കം ചിലരിൽ മാത്രമല്ല എല്ലാവർക്കും സംലഭ്യമാക്കുവാനും പ്രയത്നിച്ചു. മാറ്റത്തിന്റെയും പുരോഗതിയുടെയും വികസനത്തിന്റെയും ജനാധിപത്യവൽകരണം നടത്തിയത് ക്രൈസ്തവ സ്ഥാപനങ്ങളാണ്.

4. പരിഷ്കൃത ഉത്തേജകയുഗം – നേടിയ പുരോഗതി നിലനിർത്തുന്നതിലും കൂടുതൽ ഉൽകൃഷ്ടമായ സേവന സരണികൾ രൂപപ്പെടുത്തുന്നതിലും മിഷനറിമാർ അത്യദ്ധ്വാനം ചെയ്തു. കേരളത്തിലുടലെടുത്ത പ്രത്യയശാസ്ത്ര പരിഷ്കരണ വാദങ്ങൾ എല്ലാം ഉടലെടുത്തത് ക്ലാസ്മുറികളിലായിരുന്നു. പ്രത്യക്ഷമായും, പരോക്ഷമായും സമൂഹത്തിന്റെ വ്യത്യസ്ത തലങ്ങളെ ഉത്തേജിപ്പിച്ചു എന്നത് നിസ്തർക്കമായ വസ്തുതയാണ്. കാരുണ്യമായിരുന്നു ഈ യുഗത്തിന്റെ ഊർജ്ജമെങ്കിൽ അതിനുള്ള വിഭവ സമാഹകരണം നടത്തിയത് വിദ്യാഭ്യാസ പ്രവർത്തകരിലൂടെയായിരുന്നു.

5. സേവനയുഗം – ആഗോളീകരണത്തിന്റെ മത്സരയുഗത്തിൽ ഇന്നും അതിന്റെ തലങ്ങൾ തുറന്നു തരുന്നത് ക്രൈസ്തവ സ്ഥാപനങ്ങളാണ്. സേവനത്തിന്റെ മൂല്യവർദ്ധിത ഭാവങ്ങൾ നൽകുന്നതും മിഷനറി സ്ഥാപനങ്ങളാണ്.

ഇന്ന് ഇരുൾ ഏറെ പരക്കുകയാണ്. ചരിത്രം, ധർമം, പഠനം തുടങ്ങിയ എല്ലാ വൈജ്ഞാനികാഭയങ്ങളിലും ഹിംസയും ധാർഷ്ട്യവും വർദ്ധിക്കുമ്പോൾ ഗതകാല സ്മരണകളിലും അഭിരമിക്കുവാനല്ല, വർത്തമാന ദൗർബല്യങ്ങളെ തിരുത്തുവാനും വരുംകാല വെല്ലുവിളികളെ അഭിമുഖീകരിക്കുന്നതിനായി വ്യക്തികളെയും സമൂഹത്തെയും സജ്ജമാക്കുന്നതിനും സേവനത്തിന്റെയും മനുഷ്യജീവിതം കൂടുതൽ ധന്യമാക്കുന്നതിനുമുള്ള പ്രയത്നങ്ങളുടെയും തലം കൂടുതൽ സ്ഥലങ്ങളിലേക്ക് എത്തിക്കുന്നതിനും കൂടുതൽ ശ്രമങ്ങൾ ആവശ്യമാണ്.

എഴുത്ത്, ചിന്ത, കാവ്യോപാസന, അച്ചടി, ആശയവിനിമയം, സാമൂഹികസേവനം തുടങ്ങി എണ്ണമറ്റ മേഖലകളിൽ പ്രകാശം പരത്തുന്ന വിദ്യാഭ്യാസ പ്രവർത്തനങ്ങൾ നമ്മുടെ സമൂഹത്തിൽ ബന്ധങ്ങൾ സുദൃഢമാക്കുന്നതിനിടയാക്കട്ടെ. മഹാത്മാഗാന്ധി മുന്നോട്ട് വെച്ച 'വെളിച്ചമെ നയിച്ചാലും' എന്ന പ്രാർത്ഥന കർദിനാൾ ന്യൂമാന്റെ കവിതയാണ്. ആംഗ്ലിക്കൻ, പ്രോട്ടസ്റ്റന്റ് ദൈവാലയങ്ങളിലും നൂറിലധികം രാജ്യങ്ങളിലും ഉപയോഗിക്കുന്ന പ്രസ്തുത കവിതയിൽ പറയുന്നത് പോലെ അങ്ങകലെയുള്ള ചക്രവാളത്തെ ആഗ്രഹിക്കുന്നതിനെക്കാള സുദൃഢമായ ഒരു ചുവട്വെപ്പ് നടത്തുവാനുള്ള പ്രാർത്ഥനയോടെ ഉപസംഹരിക്കട്ടെ!

# വിദ്യാഭ്യാസത്തിലെ ക്രൈസ്തവസ്പർശം



**ഡോ. സിറിയക് തോമസ്**
മുൻ വൈസ് ചാൻസിലർ,
മഹാത്മാഗാന്ധി സർവ്വകലാശാല



ഇന്ത്യയുടെ വിദ്യാഭ്യാസ ഭൂപടത്തിൽ ക്രൈസ്തവ സഭകളുടെയും ക്രൈസ്തവ സമൂഹത്തിന്റെയും ക്രൈസ്തവ വിദ്യാഭ്യാസ സ്ഥാപനങ്ങളുടെയും സാന്നിദ്ധ്യം പ്രകടമാണ്. ബ്രിട്ടീഷ് ഇന്ത്യയിലും നാട്ടുരാജ്യങ്ങളിലും ക്രിസ്ത്യൻ മിഷണറിമാരാ യിരിക്കണം ആധുനികതയുടെ കൈമുദ്രകൾ പതിപ്പിച്ചത്. വിദ്യാഭ്യാസവും ആതുരശുശ്രൂഷയു മായിരുന്നു മിഷണറിമാരുടെ മുഖ്യസേവനരംഗം. ഇന്നു രാജ്യത്തു ഈ രണ്ടു മേഖലകളിലും സേവനത്തിന്റെ മുൻനിരസാക്ഷ്യം നൽകുന്നതു ക്രിസ്ത്യൻ സ്ഥാപന ങ്ങൾ തന്നെ. ജാതിഭേദവും മതഭേദവും കൊടികുത്തി നിന്ന നാളുകളിലും വിവേചനം കൂടാതെ സർവ്വർക്കും വിദ്യാലയങ്ങളുടെയും ആതുരാലയങ്ങളുടെയും വാതിൽ തുറന്നിട്ടതും ക്രൈസ്തവ മിഷനറിമാരാണ്. പള്ളിക ളോട് ചേർന്ന് പള്ളിക്കൂടം എന്ന ആശയം മുന്നോട്ട് വച്ചതിന്റെ ക്രെഡിറ്റ് വിശുദ്ധ ചാവറ കുര്യാക്കോസ ച്ചനാണ്. സുറിയാനിക്കാരുടെ വികാരി ജനറാൾ എന്ന അധികാരപദവി വന്നപ്പോൾ ഓരോ പള്ളിയോടു ചേർന്നും ഒരു പള്ളിക്കൂടം വേണമെന്നു കല്പന പുറപ്പെടുവിച്ച അച്ചൻ ഏതെങ്കിലും പള്ളിക്കു അതിനുള്ള സാമ്പത്തികശേഷിയില്ലെങ്കിൽ പള്ളികളുടെ പൊൻ വെള്ളിക്കുരിശുകൾ വിറ്റിട്ടായാലും സ്കൂൾ തുടങ്ങുന്നതു അഭികാമ്യമാണെന്നു കൂടി അഭിപ്രായപ്പെടുകയും ചെയ്തു. മാന്നാനം കൊവേന്തയുടെ പ്രിയോരാ യിരിക്കേ അച്ചൻ അവിടെ ആദ്യം ആരംഭിച്ചത് ഒരു സംസ്കൃത സ്കൂളായിരുന്നു. അതന്നുണ്ടായിരുന്നതു നന്നായി. ഇന്നായിരുന്നെങ്കിൽ ഒരു പക്ഷേ ചാവറ യച്ചനിൽ സംഘപരിവാർ ആഭിമുഖ്യം പോലും ആരോപിച്ചു കൂടായ്കയില്ല.

ക്രിസ്ത്യൻ വിദ്യാഭ്യാസ സ്ഥാപനങ്ങൾ ആദ്യകാല ങ്ങളിൽ മതേതരത്വത്തിന്റെ മഹനീയ മാതൃക കാട്ടിയതു മതവിവേചനം കൊണ്ടു മാത്രമല്ല, മറിച്ചു അദ്ധ്യാപക നിയമനങ്ങളിലും സമുദായ വിവേചനം കാട്ടിയിരുന്നില്ല എന്നിടത്താണ്. മിക്ക സ്കൂളുകളിലും ഒട്ടേറെ അധ്യാപകരും ഹൈന്ദവ വിഭാഗത്തിൽപ്പെട്ടവരായി രുന്നുവെന്നു മാത്രമല്ല പലപ്പോഴും ഹെഡ്മാസ്റ്റർമാരായി നിയമിക്കപ്പെട്ടവരും അവരായിരുന്നു. ഇതു പഴങ്കഥയുമല്ല. ക്രിസ്ത്യൻ കോളേജുകളിലും ഈ വിവേചനമില്ലായ്മ പ്രകടമായിരുന്നു. തൃശൂർ സെന്റ് തോമസ് കോളേജിലും ചങ്ങനാശേരി എസ്.ബി. കോളേജിലും ആലുവാ യു.സി. കോളേജിലുമൊക്കെ പഠിപ്പിച്ചിരുന്ന പേരിൽ നല്ല ശതമാനം അധ്യാപകർ മറ്റു മതസ്ഥരായിരുന്നുവെന്നതു അക്കാലത്തു ക്രിസ്ത്യൻ വിദ്യാഭ്യാസ സ്ഥാപനങ്ങൾ പിൻതുടർന്നു പോന്നിരുന്ന മതേതര സമീപനത്തിന്റെ മഹനീയ സാക്ഷ്യമായിരുന്നുവെന്നതിൽ സംശയവുമില്ല. പില്ക്കാലത്താണ് അദ്ധ്യാപക നിയമനങ്ങളിൽ സഭാ-സമുദായ-രീത്തു പരിഗണനകളുടെ മാനദണ്ഡം കീഴ്വഴക്കവും നയസമീപനങ്ങളുമായി മാറിപ്പോയത്.

ക്രിസ്ത്യൻ വിദ്യാഭ്യാസ സ്ഥാപനങ്ങൾക്കു വിദ്യാഭ്യാസരംഗത്തു നിലനിർത്തുവാൻ കഴിഞ്ഞ ഉയർന്ന നിലവാരവും സർവ്വരുടെയും പ്രശംസയ്ക്കു പാത്രമായിരുന്നു. വിദ്യാർത്ഥി പ്രവേശനത്തിൽ ഇന്നും ക്രിസ്ത്യൻ വിദ്യാഭ്യാസ സ്ഥാപനങ്ങളിൽ അനുഭവപ്പെടുന്ന തിരക്കിന്റെ – അതു സ്കൂളുകളായാലും ആർട്സ് ആൻഡ് സയൻസ് കോളേജുകളായാലും സ്വാശ്രയ സാങ്കേതിക സ്ഥാപനങ്ങളായാലും – കാരണവും മറ്റൊന്നല്ല. സ്ത്രീശാക്തീകരണമെന്നൊക്കെ പറഞ്ഞുതുടങ്ങുന്നതിനു പതിറ്റാണ്ടുകൾ മുൻപേ ചെന്ന് കുട്ടികൾക്കു പഠിക്കുവാൻ മുൻപോട്ടുവന്നതും ക്രിസ്ത്യൻ സഭകളും കത്തോലിക്കാ സന്യാസിനികളുമാണ്. ഉന്നതവിദ്യാഭ്യാസരംഗത്തു പ്രോവിഡൻസ് കോളേജും സെന്റ് തെരേസാസ് കോളേജുമായിരുന്നു സ്ത്രീവിദ്യാഭ്യാസരംഗത്തെ ആദ്യകലാലയങ്ങളെങ്കിൽ അസംപ്ഷൻ കോളേജും അൽഫോൻസാ കോളേജുമൊക്കെ തൊട്ടുപിന്നാലെയെത്തിയവയാണ്. തിരുവനന്തപുരം വിമൻസ് കോളേജിനു കേരളീയ സമൂഹം കടപ്പെട്ടിട്ടുള്ള തിരുവിതാംകൂർ രാജകുടുംബത്തോടാണല്ലോ.

സി.എം.എസ്. കോളേജാണ് കേരളത്തിൽ ക്രിസ്ത്യൻ വിദ്യാഭ്യാസ സ്ഥാപനങ്ങൾക്കിടയിലെ പതാകക്കപ്പൽ. ഒന്നരനൂറ്റാണ്ടു മുൻപു കേരളത്തിലാദ്യമായി അത്തരമൊരു സാഹസിക പരീക്ഷണത്തിനു മുതിർന്നതു സി.എം.എസ്. മിഷനറിമാരാണ്. നാഗർകോവിൽ സ്കോട്ട് കോളേജാരംഭിച്ചതു എൽ.എം.എസ്. (ലണ്ടൻ മിഷൻ സൊസൈറ്റി) മിഷണറിമാരും, കേരളത്തിന്റെ ഉന്നത വിദ്യാഭ്യാസരംഗത്തു ഇവ സൃഷ്ടിച്ച ചലനങ്ങൾ ചെറുതായിരുന്നില്ല. പില്ക്കാലത്തു ബിഷപ്പ് മെഡ്ലിക്കോട്ട് തൃശൂരും ബിഷപ്പ് ലവീഞ്ഞു ചങ്ങനാശ്ശേരിയിലും തുടർന്ന് അക്കാലത്തു മാർ ഈവാനിയോസ് തിരുമേനി തിരുവനന്തപുരത്തും ബിഷപ്പ് വയലിൽ പാലായിലുമൊക്കെ പണിതുയർത്തിയ കോളേജുകൾ ഉന്നതവിദ്യാഭ്യാസരംഗത്തു സഭയുടെ സേവനസാക്ഷ്യങ്ങളായി. ഈ രംഗത്തു സഭകളുടെ സംയുക്ത സഹകരണത്തിന്റെ നേർസാക്ഷ്യമായിത്തീർന്ന മറ്റൊരു കലാലയം ആലുവാ യു.സി. കോളേജായിരുന്നു. ഇന്നും അതു ക്രിസ്ത്യൻ ഫെല്ലോഷിപ്പിന്റെ സാദ്ധ്യതകളെക്കുറിച്ചു നമ്മെ ഓർമ്മിപ്പിച്ചുകൊണ്ടാണിരിക്കുന്നത്.

ഉന്നതവിദ്യാഭ്യാസരംഗത്തു ക്രിസ്ത്യൻ സ്ഥാപനങ്ങളുടെ സവിശേഷത ആ സ്ഥാപനങ്ങൾ സൃഷ്ടിച്ചെടുത്തതും നിലനിർത്തുന്നതുമായ ഉയർന്ന നിലവാരമാണ്. അദ്ധ്യയനരംഗത്തും അച്ചടക്കത്തിലും അക്കാദമിക് നിലവാരത്തിലും അദ്ധ്യാപകരുടെ മികവിലുമൊക്കെ ഇതു തെളിഞ്ഞുകാണാനുമുണ്ട്.

എന്നാൽ സ്വാശ്രയസ്ഥാപനങ്ങൾ വന്നതോടെയാണ് – പ്രത്യേകിച്ചും പ്രൊഫഷണൽ വിദ്യാഭ്യാസരംഗത്ത് – ക്രിസ്ത്യൻ സ്ഥാപനങ്ങളുടെ നടത്തിപ്പിന്റെ സുതാര്യതയും സംശയത്തിന്റെ നിഴലിലായത്. സ്വാശ്രയസ്ഥാപനങ്ങൾക്കു വലിയ സാമ്പത്തിക ബാദ്ധ്യതയുള്ളതുണ്ടെന്നതു ശരിതന്നെ. മെച്ചപ്പെട്ട ഭൗതികസൗകര്യങ്ങൾ ക്രമീകരിക്കുന്നതിനുവേണ്ടി ബാങ്കുകളിൽ ബാദ്ധ്യതകളുണ്ടെന്നതും തർക്കമില്ലാത്ത കാര്യം തന്നെ. പക്ഷേ മുടക്കുമുതൽ ഉടൻതന്നെതിരിയെക്കിട്ടണമെന്ന തിടുക്കമാണ് പല സ്വാശ്രയസ്ഥാപനങ്ങൾക്കും ചീത്തപ്പേരുണ്ടാക്കിയത്. ഉയർന്ന ഫീസിനുപുറമേ പ്രവേശനത്തിനു വൻതുകകൾ സംഭാവനയായിക്കൂടി സ്വീകരിച്ചു ലാഭം കൂട്ടി വിദ്യാഭ്യാസത്തെ വ്യവസായമാക്കി (Industry) ത്തീർക്കുവാനുള്ള ശ്രമം വന്നതോടെയാണ് സ്വാശ്രയ സ്ഥാപനങ്ങളെ സർക്കാരും സമൂഹവും സംശയത്തോടെ വീക്ഷിച്ചുതുടങ്ങിയത്. സ്വാശ്രയമെന്നതു സത്യത്തിൽ ഗാന്ധിജിയുടെ ആശയമായിരുന്നു. സ്വയം പര്യാപ്തമാവുക എന്നതായിരുന്നു ഗാന്ധിജി ഉദ്ദേശിച്ചിരുന്നത്. "Self Supporting" എന്ന ഗാന്ധിയൻ തത്വത്തിനു "Self financing" എന്ന പാഠഭേദം നൽകിയതാണ് സ്വാശ്രയരംഗത്തെ ചിന്താക്കുഴപ്പങ്ങൾക്കും ദുഷ്പ്പേരിനും കാരണമായത്. സർക്കാരിന്റെ കർശനമായ മേൽനോട്ടം സ്വാശ്രയ മേഖലയിൽ അനിവാര്യമാക്കിയതും ഈ പാഠഭേദം തന്നെയാവണം.

ഉന്നത വിദ്യാഭ്യാസരംഗത്തു സ്വകാര്യപങ്കാളിത്തത്തെ ഒഴിവാക്കിക്കൊണ്ട് ഇനിയുള്ള കാലത്തു ആർക്കും ഒരിടത്തും മുന്നോട്ടു പോകുവാനാവില്ല. സമൂഹത്തിന്റെ വിദ്യാഭ്യാസാവശ്യങ്ങളെ സർക്കാരിനുമാത്രമായി നിറവേറ്റാനും കഴിയുകയില്ല. എന്നാൽ കേരളം പോലെയുള്ള ഒരു സംസ്ഥാനത്തു പൊതുസമൂഹത്തിനുകൂടി സ്വീകാര്യമായ മാനദണ്ഡങ്ങളുടെ അടിസ്ഥാനത്തിലേ ഈ പങ്കാളിത്തം സുസാധ്യമാകൂ. സ്വയംഭരണ കോളേജുകൾ ഉന്നതവിദ്യാഭ്യാസരംഗത്തു നിലവാരമുയർത്തുവാൻ സഹായിക്കുമെന്ന കണക്കുകൂട്ടലിലാണ്. യു. ജി. സി. അത്തരമൊരു പരീക്ഷണ നിർദ്ദേശം മുന്നോട്ടുവച്ചത്. എന്നാൽ സ്വയംഭരണ കോളേജുകൾ ഈ രംഗത്തെ എല്ലാ പ്രശ്നങ്ങൾക്കുമുള്ള ഒറ്റമൂലിയുമല്ല. തമിഴ്നാട്ടിലും മറ്റും ഒട്ടേറെ സ്വയംഭരണകോളേജുകൾ പിന്നീട് അഫിലിയേറ്റിംഗ് സംവിധാനത്തിലേക്കു തന്നെ തിരിയെപ്പോകുവാനുള്ള താല്പര്യം പ്രകടിപ്പിക്കുകയുണ്ടായിട്ടുണ്ടല്ലോ. ഓട്ടോണമസ് സിസ്റ്റത്തിനും പ്രശ്നങ്ങളുണ്ട്. സർക്കാരും സർവ്വകലാശാലകളും സ്വയംഭരണ സ്ഥാപനങ്ങളും പരസ്പര വിശ്വാസത്തോടെ സഹകരിച്ചാൽ മാത്രമേ സ്വയംഭരണ കോളേജുകൾക്കു യു.ജി.സി. കണ്ട നിലവാരത്തിലെത്താൻ കഴിയൂ.

സ്വകാര്യ സർവ്വകലാശാലകളും വരുംകാലത്തു അനിവാര്യമായിത്തീരുമെന്നതിൽ സംശയമൊന്നുമില്ല. എന്നാൽ തോന്നിയതുപോലെ നടത്തുവാനുള്ളതല്ല സ്വകാര്യസർവ്വകലാശാലകൾ എന്നതു അതിന്റെ സംരംഭകരും ഓർമ്മിക്കേണ്ടതുണ്ട്. കേരളത്തിൽ സ്വകാര്യ സർവ്വകലാശാലകളുടെ സാദ്ധ്യതാപഠനത്തിനായി കഴിഞ്ഞ വർഷം സംസ്ഥാന ഉന്നത വിദ്യാഭ്യാസ കൗൺസിൽ രൂപീകരിച്ച കമ്മീഷന്റെ ചെയർമാനെന്ന നിലയിൽ കേരളത്തിന്റെ സാമൂഹ്യസാഹചര്യങ്ങളും പൊതുസമൂഹത്തിനു ഇക്കാര്യം സംബന്ധിച്ചു ഉണ്ടായേക്കാവുന്ന ഉത്കണ്ഠകളും കൂടി കണക്കിലെടുത്താണ് ഞങ്ങൾ റിപ്പോർട്ട് തയ്യാറാക്കിയത്.



സ്വകാര്യ സർവ്വകലാശാലകളുടെ അക്കാദമിക് സ്വാതന്ത്ര്യം ഉറപ്പാക്കുമ്പോൾത്തന്നെ അത്തരം സർവ്വകലാശാലകളുടെ ഭരണനിർവ്വഹണത്തിൽവീഴ്ചകളുണ്ടായാൽ സർക്കാരിന് ഇടപെടൽ കഴിയുന്ന തരത്തിൽ സംസ്ഥാന ഗവർണറെ ചാൻസിലർക്കു മുകളിൽ "വിസിറ്റർ" എന്ന പദവിയിൽ അവരോധിക്കണമെന്നും നിർദ്ദേശിച്ചിരുന്നു. കേന്ദ്ര സർവ്വകലാശാലകളിൽ ചാൻസിലർക്കും മുകളിൽ ഇന്ത്യൻ പ്രസിഡന്റിനാണല്ലോ "വിസിറ്റർ" പദവി നൽകപ്പെട്ടിട്ടുള്ളത്.

സ്വകാര്യ സർവ്വകലാശാലകൾ സുതാര്യമായി പ്രവർത്തിക്കുന്നിടത്തോളം കാലം പ്രശ്നമുണ്ടാവുകയില്ല. മറിച്ചായാൽ സർക്കാരിനും ഗവർണർക്കും ഇടപെടുവാനുള്ള അധികാരം നൽകുന്ന വകുപ്പുകൾ കൂടി സ്വകാര്യ സർവ്വകലാശാലാ നിയമത്തിൽ ഉൾപ്പെടുത്തിയാൽ മതിയാകും. അവ പ്രവർത്തിക്കേണ്ടതു പൊതുസമൂഹത്തിന്റെ നിരന്തര നിരീക്ഷണത്തിനു വിധേയമായിക്കൂടിയാണെന്നു വരുമ്പോൾ സ്വകാര്യ സർവ്വകലാശാലകൾക്കും സ്വതന്ത്ര തുരുത്തായി (Isolated Island) പ്രവർത്തിക്കുവാൻ കഴിയുകയുമില്ല. കാലംമാറിയതു കണക്കിലെടുക്കുമ്പോൾ കാലാനുസൃതമായ പരിഷ്കാരങ്ങളും ആലോചിക്കേണ്ടിവരും. സ്വകാര്യ സർവ്വകലാശാലകളും അത്തരമൊരു സാധ്യതയിലേക്കാണ് വിരൽ ചൂണ്ടുന്നത്. ആവശ്യമായ മുൻകരുതലുകൾ കൂടി എടുത്തു കൊണ്ടു നടപ്പാക്കിയാൽ സ്വകാര്യ സർവകലാശാലകൾക്കും പഠനത്തിനായി കഴിഞ്ഞ വർഷം സംസ്ഥാന ഉന്നതവിദ്യാഭ്യാസ കൗൺസിൽ രൂപീകരിച്ച കമ്മീഷന്റെ ചെയർമാനെന്ന നിലയിൽ കേരളത്തിന്റെ സാമൂഹ്യസാഹചര്യങ്ങളും പൊതുസമൂഹത്തിനു ഇക്കാര്യം സംബന്ധിച്ചു ഉണ്ടായേക്കാവുന്ന ഉത്കണ്ഠകളും കൂടി കണക്കിലെടുത്താണ് ഞങ്ങൾ റിപ്പോർട്ട് തയ്യാറാക്കിയത്. സ്വകാര്യ സർവ്വകലാശാലകളുടെ അക്കാദമിക് സ്വാതന്ത്ര്യം ഉറപ്പാക്കുമ്പോൾ തന്നെ അത്തരം സർവ്വകലാശാലകളുടെ ഭരണനിർവ്വഹണത്തിൽ വീഴ്ചകളുണ്ടായാൽ സർക്കാരിന് ഇടപെടാൻ കഴിയുന്ന തരത്തിൽ സംസ്ഥാന ഗവർണറെ ചാൻസിലർക്കു മുകളിൽ "വിസിറ്റർ" എന്ന പദവിയിൽ അവരോധിക്കണമെന്നും നിർദ്ദേശിച്ചിരുന്നു. കേന്ദ്ര സർവ്വകലാശാലകളിൽ ചാൻസിലർക്കും മുകളിൽ ഇന്ത്യൻ പ്രസിഡന്റിനാണല്ലോ "വിസിറ്റർ" പദവി നൽകപ്പെട്ടിട്ടുള്ളത്.

സ്വകാര്യ സർവ്വകലാശാലകൾ സുതാര്യമായി പ്രവർത്തിക്കുന്നിടത്തോളം കാലം പ്രശ്നമുണ്ടാവുകയില്ല. മറിച്ചായാൽ സർക്കാരിനും ഗവർണർക്കും ഇടപെടുവാനുള്ള അധികാരം നൽകുന്ന വകുപ്പുകൾ കൂടി സ്വകാര്യ സർവ്വകലാശാലാ നിയമത്തിൽ ഉൾപ്പെടുത്തിയാൽ മതിയാകും. അവ പ്രവർത്തിക്കേണ്ടതു പൊതുസമൂഹത്തിന്റെ നിരന്തര നിരീക്ഷണത്തിനു വിധേയമായിക്കൂടിയാണെന്നു വരുമ്പോൾ സ്വകാര്യ സർവ്വകലാശാലകൾക്കും സ്വതന്ത്ര തുരുത്തായി (Isolated Isaland) പ്രവർത്തിക്കുവാൻ കഴിയുകയുമില്ല, കാലം മറിയതു കണക്കിലെടുക്കുമ്പോൾ കാലാനുസൃതമായ പരിഷ്കാരങ്ങളും ആലോചിക്കേണ്ടിവരും. സ്വകാര്യ സർവ്വകലാശാലകളും അത്തരമൊരു സാധ്യതയിലേക്കാണ് വിരൽചൂണ്ടുന്നത്. ആവശ്യമായ മുൻകരുതലുകൾ കൂടി എടുത്തുകൊണ്ടു നടപ്പാക്കിയാൽ സ്വകാര്യ സർവ്വകലാശാലകൾക്കും കേരളത്തിലെ ഉന്നതവിദ്യാഭ്യാസരംഗത്തു ഗുണനിലവാരപരമായി ഒട്ടേറെക്കാര്യങ്ങൾ ചെയ്യുവാൻ കഴിയും. മുൻവിധികൾ മാറ്റിവച്ചും മുൻകരുതലുകളെടുത്തും ആ വഴിക്കുള്ള സാധ്യതകളും നമുക്കു പരിശോധിക്കാവുന്നതേയുള്ളൂ.

■

കവർ സ്റ്റോറി

# സ്വാശ്രയ വിദ്യാഭ്യാസമേഖല



**അഡ്വ. കുര്യൻ ജോർജ്ജ് കണ്ണന്താനം**
കേരള ഹൈക്കോടതി



കേരള കത്തോലിക്കാ സഭ പ്രൊഫഷണൽ വിദ്യാഭ്യാസമേഖലയിൽ നൽകിയ സംഭാവനകളിലേക്ക് ഒന്നു തിരിഞ്ഞുനോക്കുകയാണ് ഈ ലേഖനത്തിന്റെ ലക്ഷ്യം.

പ്രൊഫഷണൽ വിദ്യാഭ്യാസ മേഖല എന്നു പറയുമ്പോൾ സാധാരണയായി നമ്മുടെ മനസ്സിലെത്തുക നാല് തരം വിദ്യാഭ്യാസമാണ്: (1) വൈദ്യശാസ്ത്രം (2)എഞ്ചിനീയറിംഗ്, (3)നേഴ്സിംഗ്, (4)ഫാർമസി മറ്റു ചില വിഷയങ്ങളും ഇതിൽ വരുമെങ്കിലും അവ പലതും പൊതു കോളേജുകളുടെ ഭാഗമായിരിക്കുന്നതിനാൽ തല്കാലം അതിലേക്കു കടക്കുന്നില്ല.

വിദ്യാഭ്യാസ സ്ഥാപനങ്ങളെ എയ്ഡഡ്/അൺ എയ്ഡഡ് എന്നിങ്ങനെ രണ്ട് ആയി തിരിക്കാമെങ്കിലും കത്തോലിക്കാ സഭയുടെ കീഴിൽ എയ്ഡഡ് പ്രൊഫഷണൽ കോളേജുകൾ ഒന്നും തന്നെ ഇല്ലായിരുന്നു എന്നു പറയാം.

കേരളത്തിൽ സ്വാശ്രയ പ്രൊഫഷണൽ വിദ്യാഭ്യാസം ഒരു പ്രസ്ഥാനമായി കടന്നുവരുന്നത് 2001 ലാണ്. അതിനുമുമ്പ് തിരുവനന്തപുരത്ത് ലോ അക്കാഡമിയും കുറ്റിപ്പുറത്ത് MES ന്റെ എഞ്ചിനീയറിംഗ് കോളേജും മാത്രമായിരുന്നു സ്വാശ്രയമേഖലയിലുണ്ടായിരുന്ന പ്രൊഫഷണൽ കോളേജുകൾ.

2001 ജൂലായ് മാസത്തിൽ 10 എഞ്ചിനീയറിംഗ് കോളേജുകൾക്ക് അനുമതി നൽകുന്നതോടെയാണ്, സ്വാശ്രയ പ്രസ്ഥാനത്തിനായി ഈ സംസ്ഥാനത്ത് വാതിലുകൾ തുറന്നിട്ടത്. ഈ സമയം നമ്മുടെ നാടു ഭരിച്ചിരുന്നത് ശ്രീ. എ. കെ. ആന്റണിയുടെ നേതൃത്വത്തിലുള്ള യു.ഡി.എഫ് സർക്കാർ ആയിരുന്നു. വിദ്യാഭ്യാസ മേഖലയിൽ പുതിയ വ്യാതായനങ്ങൾ തുറന്നതിന്റെ ക്രെഡിറ്റ് എപ്പോഴും യു.ഡി.എഫ്. ന്റെ നേട്ടമായി പ്രചരിപ്പിക്കാൻ അവർ ശ്രമിച്ചുകൊണ്ടുമിരുന്നു.

എന്നാൽ സത്യമതായിരുന്നില്ല. ശ്രീ. പി. ജെ. ജോസഫ് വിദ്യാഭ്യാസമന്ത്രിയും ശ്രീ. അൽഫോൺസ് കണ്ണന്താനം ഉന്നത വിദ്യാഭ്യാസ സെക്രട്ടറിയുമായിരുന്ന കാലത്ത് അവർ തുടങ്ങി വച്ചതാണിത്. മുകളിൽ നിന്ന് ഉത്തരവു വന്നപ്പോഴേ സർക്കാർ മാറിയിരുന്നു എന്നുമാത്രം. 2001-ൽ 10 എഞ്ചിനീയറിംഗ് കോളേജുകളുമായിട്ടാണ് സ്വാശ്രയത്തിന്റെ തുടക്കം. ഇതിൽ 5 എണ്ണം കത്തോലിക്കാ സ്ഥാപനങ്ങളുമായിരുന്നു. തുടർന്നിങ്ങോട്ട് വർഷങ്ങളോളം നമ്മുടെ സഭയും സഭാമേലദ്ധ്യക്ഷന്മാരും മാറിമാറി വന്ന സർക്കാരുകളുടെ വിമർശനങ്ങൾക്കും, "പീഡനങ്ങൾക്കും" ഇരയായി.

ഈ തർക്കങ്ങളുടെ തുടക്കം 2003 മുതലാണ്. 2003 മുതൽ മുഴുവൻ സീറ്റുകളിലേക്കും മാനേജുമെന്റുകൾ തന്നെ പ്രവേശനം നടത്തുമെന്നും എല്ലാ കുട്ടികൾക്കും ഒരേ ഫീസ് ആയിരിക്കുമെന്നുമുള്ള നിലപാടിലേക്ക് നമ്മുടെ മാനേജുമെന്റുകൾ മാറി.

അതിനെതിരെ എ.കെ. ആന്റണിയും അദ്ദേഹത്തിന്റെ സർക്കാരും പ്രതികരിച്ചു. 2 സ്വാശ്രയം സമം ഒരു സർക്കാർ കോളേജ് എന്ന തത്വം അംഗീകരിച്ചാണ് കോളേജുകൾക്ക് അനുമതി നൽകിയതെന്നും അതിന് നമ്മുടെ പിതാക്കന്മാർ സമ്മതിച്ചിരുന്നു എന്നും, മെത്രാന്മാരെ വിശ്വസിച്ച് ഒന്നും എഴുതി വാങ്ങിയില്ല എന്നും, ശ്രീ. ആന്റണിയുടെ തുടരെയുള്ള പ്രസ്താവനകൾ വന്നു. എന്നാൽ അതായിരുന്നില്ല വസ്തുത. യാഥാർത്ഥ്യം അതിൽ നിന്ന് വളരെ അകലെയായിരുന്നു.

2001-ൽ കോളേജുകൾ അനുവദിക്കുമ്പോൾ അന്നത്തെ ശ്രീ. ആന്റണി സർക്കാർ, നമ്മുടെ കോളേജുകൾക്ക് ഒരു സീറ്റുപോലും മാനേജ്മെന്റ് ക്വാട്ട ആയോ കമ്മ്യൂണിറ്റി ക്വാട്ട ആയോ നൽകിയിരുന്നില്ല. മാനേജ്മെന്റുകൾ ബഹു. ഹൈക്കോടതിയെ സമീപിച്ചു.

സംസ്ഥാനത്ത് നിലവിലുള്ള എയ്ഡഡ് എഞ്ചിനീയറിംഗ് കോളേജുകൾക്ക് 15% മാനേജ്മെന്റ് ക്വാട്ട ആകാമെങ്കിൽ അത് അൺഎയ്ഡഡ് കോളേജുകൾക്ക് നിഷേധിക്കുന്നത് വിമോചനാപരമാണെന്ന് കോടതി



വിലയിരുത്തി. അതിനാൽ പ്രസ്തുത മാനേജ്മെന്റ് ക്വാട്ട, സ്വാശ്രയ കോളേജുകൾക്കും അവകാശപ്പെട്ടതാണെന്ന് കോടതി ഉത്തരവായി. കൂടാതെ എല്ലാ ന്യൂനപക്ഷ കോളേജുകൾക്കും 15% കമ്മ്യൂണിറ്റി ക്വാട്ട നൽകാനും ഉത്തരവായി.

അതാണ് തുടക്കം, അല്ലാതെ ഒരു സർക്കാരിന്റെയും ഔദാര്യമായിരുന്നില്ല, സീറ്റുകൾ. പിന്നീട് ബഹു. സുപ്രീംകോടതിയാണ്, സ്വാശ്രയ കോളേജുകളിലെ മുഴുവൻ സീറ്റുകളും മാനേജ്മെന്റിന് അവകാശപ്പെട്ട താണ് എന്നു വിധിച്ചത്.

ഈ മേഖലയിലെ സഭയുടെ സംഭാവനകളെ വിലയിരുത്തണമെങ്കിൽ, ഇത് ആരംഭിച്ച പശ്ചാത്തലങ്ങൾ കൂടി അറിഞ്ഞിരുന്നേ പറ്റൂ.

നമ്മുടെ വിദ്യാഭ്യാസ സ്ഥാപനങ്ങൾ നൽകിയ സംഭാവനകൾ മനസ്സിലാക്കണമെങ്കിൽ പ്രധാനമായും, ഇതിനായുള്ള മുതൽമുടക്കിനെപ്പറ്റി ഒരു ഏകദേശ ധാരണയുണ്ടാവണം.

മുതൽമുടക്ക് എന്നു പറയുമ്പോൾ, ഒരു വിദ്യാഭ്യാസ സ്ഥാപനം തുടങ്ങാൻ ആദ്യമേ വേണ്ടത് അതിനുള്ള സ്ഥലമാണ്. നമ്മുടെ കോളേജുകൾ തുടങ്ങുന്ന കാലത്ത് എൻജിനീയറിംഗ് കോളേജുകൾക്ക് 15 ഏക്കറും മെഡിക്കൽ കോളേജുകൾക്ക് 25 ഏക്കറും ആവശ്യ മായിരുന്നു. ഇന്ന് സ്ഥിതിമാറി. ഇന്ന് സ്ഥലം അതിൽ നിന്നും വളരെ കുറച്ചുമതി. ഇതിനായി മാത്രം കോടികൾ ചെലവായി.

ഒരു നല്ല എഞ്ചിനീയറിംഗ് കോളേജ് പൂർണ്ണ തോതിൽ ആകുമ്പോഴേക്കും അതിലെ മൂലധന നിക്ഷേപം, അതിൽ സ്ഥലവില ഉൾപ്പെടുത്താതെ തന്നെ, 100 കോടി രൂപ കഴിയും. കൂടാതെ Infrastructure replacement നും നല്ലതുകയാകും.

ഒരു എൻജിനീയറിംഗ് കോളേജിനെ സംബന്ധി ച്ചിടത്തോളം 220 ആളുകൾക്കെങ്കിലും (അധ്യാപകരുൾ പ്പെടെ) നേരിട്ട് ജോലി കൊടുക്കുന്നു. അതായത് നമ്മുടെ 14 എൻജിനീയറിംഗ് കോളേജിൽ ഒന്നിച്ചെടുത്താൽ മൂവായിരത്തിൽ അധികം പേർക്ക് നേരിട്ട് നിയമനം നൽകുന്നു. എൻജിനീയറിംഗ് കോളേജുകളിൽ അധ്യാപക നിയമനത്തിൽ കുറഞ്ഞത് എൻജിനീയ റിംഗിൽ ബിരുദാനന്തര ബിരുദമെങ്കിലും വേണം അങ്ങനെ അഭ്യസ്ഥവിദ്യരുടെ എണ്ണം കൂടി. നേരത്തെ എൻജിനീയറിംഗിൽ ബിരുദാനന്തരബിരുദമുള്ളവരക്ക് കേരളത്തിൽ തൊഴിൽ അവസരങ്ങൾ കാര്യമായി ഒന്നും തന്നെയില്ലായിരുന്നു.

തൊഴിലിനുവേണ്ടി അന്യസംസ്ഥാനങ്ങളിൽ പോകേണ്ടിയിരുന്നു. ഇപ്പോൾ ആ അവസ്ഥ മാറി. എൻജിനീയറിംഗ് ബിരുദാനന്തര ബിരുദക്കാർ ആവശ്യ ത്തിനില്ലാത്ത സ്ഥിതിയിലേക്കുമാറി. ഇവിടെ അങ്ങ നെയുള്ള എല്ലാവർക്കും മാന്യമായ തൊഴിലായി. അവർക്ക് നാട്ടിൽ തന്നെ സ്വസ്ഥമായ കുടുംബ ജീവിതമുണ്ടായി. അവരുടെ വരുമാനം നമ്മുടെ നാട്ടിൽത്തന്നെ ചെലവഴിച്ച് അവരുടെ മക്കൾ ഇവിടെ ത്തന്നെ നല്ല സ്കൂളുകളിൽ പഠിക്കുന്നു.

ഏറ്റവും കൂടുതൽ മൂലധന നിക്ഷേപം വേണ്ട വിദ്യാഭ്യാസമേഖല മെഡിക്കൽ കോളേജാണ്. ഒരു മെഡിക്കൽ കോളേജിന് നല്ല ഒരു ആശുപത്രി വേണം. അവിടെ എല്ലാ സൗകര്യങ്ങളും വേണം. മെഡിക്കൽ കോളേജിനുവേണ്ടി ആശുപത്രി മുഴുവനായും ആവശ്യമില്ലെങ്കിൽ പോലും ഒരു നല്ല മെഡിക്കൽ കോളേജിനും അതിനായി ആവശ്യമായി വരുന്നു ആശുപത്രി ഭാഗത്തിനു മാത്രമായി 300 കോടിയിൽ പരം രൂപയുടെ മൂലധന നിക്ഷേപം വേണം.

ഡോക്ടർമാർ ഉൾപ്പെടെ ഒരു മെഡിക്കൽ കോളേജിൽ നേരിട്ട് 1750-ൽ പരം പേർക്ക് തൊഴിൽ നൽകുന്നു. കത്തോലിക്കാ സഭയുടെ കീഴിൽ ഇപ്പോൾ കേരളത്തിൽ 3 മെഡിക്കൽ കോളേജ് ഉണ്ട്. അധികം താമസിയാതെ ഒന്നോ രണ്ടോ കോളേജുകൾ കൂടി വരുമെന്നു പ്രതീക്ഷിക്കുന്നു. ഇതുകൂടാതെ നമ്മൾ ക്കുള്ളത് നേഴ്സിംഗ് കോളേജുകളും ഫാർമസി കോളേജുകളുമാണ്. നമ്മുടെ നാട്ടിലെ കുട്ടികൾക്ക്അന്യ സംസ്ഥാനത്തു പോയി, ഭീമമായ തലവരിപ്പണം കൊടുത്ത്, സുരക്ഷിതമല്ലാത്ത ചുറ്റുപാടുകളിൽ പഠിക്കേണ്ടി വന്നിരുന്ന അവസ്ഥ മാറി. സുരക്ഷിതമായ അന്തരീക്ഷത്തിൽ നമ്മുടെ നാട്ടിൽത്തന്നെ ഉന്നത വിദ്യാഭ്യാസം സാധ്യമായി.

എഞ്ചിനീയറിംഗ് പോലെയുള്ള വിഷയങ്ങളിൽ വിദ്യാഭ്യാസം കഴിഞ്ഞാൽ, തൊഴിൽ കണ്ടുപിടിക്കുക എന്നത്, അവരവരുടെ തന്നെ ഉത്തരവാദിത്വമായിരുന്നു അതിനു മാറ്റം വന്നു. ഇപ്പോൾ തൊഴിൽദാതാക്കൾ കോളേജുകളിൽ വന്ന് കുട്ടികളുടെ പഠനം കഴിയു ന്നതിനു മുമ്പുതന്നെ, തൊഴിൽ വാഗ്ദാനങ്ങൾ നൽകുന്ന സ്ഥിതിയായി (Campus Placement) ഈ രീതി നമ്മുടെ മാത്രം സംഭാവനയാണ്. നമ്മുടെ കോളേജുകളിൽ അതിനായി മാത്രം പ്ലേസ്മെന്റ് സർവീസ് സെന്റർ പ്രവർത്തിക്കുന്നു. നിലവാരമുള്ള കോളേജുകളിൽ മാത്രമേ ക്യാമ്പസ് പ്ലേസ്മെന്റ് സാധ്യമാവൂ. നമ്മുടെ ഏതാണ്ട് എല്ലാ കോളേജുകളിലും അതുണ്ട്. 100% ക്യാമ്പസ് പ്ലേസ്മെന്റ് ഉള്ള എൻജിനീയറിംഗ് കോളേജുകളും കത്തോലിക്കാ സഭയുടെ കീഴിൽ കേരളത്തിലുണ്ട്.

ഇത്രയും മുതൽമുടക്കുള്ള, ഇത്രയും പേർക്ക് നേരിട്ട് തൊഴിലവസരം നൽകുന്ന, ആയിരക്കണക്കിനു



കുട്ടികൾക്ക് ഇവിടെത്തന്നെ പഠിക്കാനും, തൊഴിലിനും അവസരം നൽകുന്ന മറ്റൊരു പ്രസ്ഥാനവും കേരളത്തിലില്ല. എന്നാൽ മാറിമാറിവരുന്ന സർക്കാരുകളും യൂണിവേഴ്സിറ്റികളും, ഈ സ്ഥാപനങ്ങളെ കറവപ്പശുക്കളായി കാണുന്നു. കെട്ടിടനികുതിയിൽ നിന്ന് വിദ്യാഭ്യാസ സ്ഥാപനങ്ങളെ ഒഴിവാക്കിയിരുന്നു. എന്നാൽ ആ ആനുകൂല്യം സ്വാശ്രയ സ്ഥാപനങ്ങൾക്കില്ല. ഇലക്ട്രിസിറ്റിയുടെ ഉപയോഗത്തിന് സ്വാശ്രയസ്ഥാപനങ്ങൾ Commercial Tariff അനുസരിച്ചുള്ള പണം കൊടുക്കണം.

യൂണിവേഴ്സിറ്റികൾക്ക് എല്ലാവർഷവും ഓരോ കോളേജും ലക്ഷക്കണക്കിനുരൂപ, അഫിലിയേഷൻ ഫീസ് ആയികൊടുക്കണം. അതിൽ ഏറ്റം മുന്നിൽ നമ്മുടെ ഹെൽത്ത് യൂണിവേഴ്സിറ്റി തന്നെയാണ്. അവിശ്വസനീയമാണ് അവരു വാങ്ങുന്ന ഫീസ്. ഇതിനെല്ലാം പുറമെയാണ് നമുക്കെതിരെ "വിദ്യാഭ്യാസ കച്ചവടക്കാർ" എന്ന പരിഹാസവും. അതിൽ എല്ലാ രാഷ്ട്രീയകക്ഷികളും മാധ്യമങ്ങളും ഒരേ രീതി കൈക്കൊള്ളുന്നു. നമ്മുടെ ഒരു സ്വാശ്രയ പ്രൊഫഷണൽ കോളേജിലും ഒരു രൂപ പോലും തലവരിപ്പണം വാങ്ങുന്നില്ല എന്നതാണ് സത്യം. അതു നമ്മുടെ ആളുകൾ പോലും അറിയുന്നില്ല എന്നത് സങ്കടകരവും. കേരളത്തിൽ സർക്കാർ നൽകുന്ന ആനുകൂല്യങ്ങൾ കൂടി ഒന്ന് അറിഞ്ഞിരിക്കുന്നതു നല്ലതാണ്.

കൊച്ചിയിൽ ഒരു "സ്മാർട്ട് സിറ്റി" വരുന്നതിന്റെ കോലാഹലങ്ങൾ മറക്കാൻ സമയമായില്ല. 100 ഏക്കറിൽ കൂടുതൽ സൗജന്യമായി സ്ഥലം. 5 വർഷത്തേക്ക് നികുതിയും അങ്ങനെ പലതും. അതിനു പറയുന്ന ന്യായീകരണമോ, പലർക്ക് തൊഴിലവസരം നൽകുന്നു എന്നതാണ്. അതു വേണമെന്നോ, വേണ്ടയെന്നോ, അല്ല ഈ ലേഖകൻ പറയുന്നത്.

നമ്മുടെ എല്ലാ സ്വാശ്രയ വിദ്യാഭ്യാസ പ്രൊഫഷണൽ സ്ഥാപനങ്ങളും കൂടി നമ്മുടെ നാട്ടുകാർക്ക് നൽകുന്ന തൊഴിലവസരങ്ങൾ ഏതാണ്ട് അത്രയൊക്കെത്തന്നെ വരും. മെഡിക്കൽ, എഞ്ചിനിയറിംഗ്, നഴ്സിംഗ്, ഫാർമസി കോളെജുകളെല്ലാം കൂടി നമ്മുടെ സ്ഥാപനങ്ങൾ എഴുപതോളം വരും. എന്തെല്ലാം കുറവുകൾ ഉണ്ടെങ്കിലും അവ നമ്മുടെ സമ്പദ്‌വ്യവസ്ഥയ്ക്കും സാമൂഹിക അന്തരീക്ഷത്തിലും നൽകുന്ന സംഭാവനകൾ മറക്കരുത്. അതു മനസ്സിലാകണമെങ്കിൽ നാളെ ഇതെല്ലാം കൂടിയങ്ങു നിർത്തിയാലുള്ള അവസ്ഥയെപ്പറ്റി ഒന്നു ചിന്തിച്ചു നോക്കണം. കണ്ണുള്ളപ്പോൾ അതിന്റെ വില അറിയില്ലല്ലോ.




# ശാക്തീകരണത്തിന്റെ വഴികൾ

സാമൂഹിക വികസനം

സുസ്ഥിര വികസനം

സ്ത്രീ ശാക്തീകരണം

പരിസ്ഥിതി സംരക്ഷണം

സൂക്ഷ്മ തല സാമ്പത്തിക ഇടപാടുകൾ

അടുത്തയിടെ കേരള മോഡൽ വികസനം എന്ന പേരിൽ ചർച്ചകൾ നടക്കുമ്പോൾ സ്ഥിരം പറയുന്ന വിഷയങ്ങളാണിവ. ഈ ആശയങ്ങളൊക്കെ എവിടെ നിന്നു കിട്ടി. എവിടെയാണ് ഇതാദ്യം നടപ്പിലാക്കിയത്. ആരാണിത് ആദ്യം നടപ്പിലാക്കിയത്. വിഷയം ചർച്ച ചെയ്യുന്നത്:

കൊല്ലം രൂപതാ സോഷ്യൽ സർവീസ് സൊസൈറ്റിയുടെയും കേരള സോഷ്യൽ സർവീസ് ഫോറത്തിന്റെയും മുൻ ഡയറക്ടർ **റവ. ഫാ. റൊമാൻസ് ആന്റണി**

കാത്തലിക് കൗൺസിൽ ഓഫ് ഇന്ത്യയുടെ വൈസ് പ്രസിഡന്റും മണ്ണുത്തി കാർഷിക സർവകലാശാലയിലെ പ്രൊഫസറുമായ **ഡോ. മേരി റെജീന**

മാനന്തവാടി രൂപതയുടെ റേഡിയോ മാറ്റൊലി ഡയറക്ടർ ഫാ. സെബാസ്റ്റ്യൻ പുത്തേൻ, പ്രമുഖ സോഷ്യൽ ആക്റ്റിവിസ്റ്റും മലങ്കര സോഷ്യൽ സർവീസ് സൊസൈറ്റി ചീഫ് പ്രോഗ്രാം ഓഫീസറുമായ **രാജൻ എം. കാരക്കാട്ടിൽ.**

കവർ സ്റ്റോറി



# അടുക്കളയിൽ നിന്നും അരങ്ങിലേക്ക്


**റവ. ഫാ. റൊമാൻസ് ആന്റണി**

കേരള സോഷ്യൽ സർവ്വീസ് ഫോറത്തിന്റെ മുൻ ഡയറക്ടർ


കേരള നവോത്ഥാന ചരിത്രത്തിലെ ഒരു നാഴികക്കല്ലായിരുന്നു വി.ടി. ഭട്ടതിരിപ്പാടിന്റെ "അടുക്കളയിൽ നിന്നും അരങ്ങിലേക്ക്" എന്ന നാടകം. കേരള സമൂഹത്തിൽ സ്ത്രീകൾ അനുഭവിച്ച വിവേചനത്തിന്റെയും ഉയിർത്തെഴുന്നേൽപ്പിന്റെയും ചിത്രമാണ് നാടകത്തിന്റെ പ്രതിപാദന വിഷയം. സമാനമായ ഒരു നിശബ്ദ വിപ്ലവത്തിന് കളമൊരുക്കുവാൻ 'സ്വയം സഹായ സംഘങ്ങൾ" എന്ന പേരിലറിയപ്പെടുന്ന സ്ത്രീകളുടെ കൂട്ടായ്മകൾക്ക് കഴിഞ്ഞു എന്നതാണ് ശ്രദ്ധേയമായ കാര്യം. ദാരിദ്ര്യത്തിന്റെ ആൾരൂപം സ്ത്രീ തന്നെയാണ്. എന്നാൽ സ്ത്രീകൾ സ്വന്തം ഭാഗദേയം കണ്ടെത്തിയപ്പോൾ വികസനത്തിന്റെ മുഖ്യകഥാപാത്രമായ കഥയാണ് സ്ത്രീ ശാക്തീകരണത്തിന്റെ കഥ.

ജീവിതമെന്ന മഹാരഹസ്യം അതിജീവനത്തിന്റെ രഹസ്യമാണ്. മേന്മയുള്ളതും ശക്തിയുള്ളതും മാത്രം കാലത്തെ അതിജീവിക്കുന്നു എന്നതാണല്ലോ പരിണാമ ചക്ര ചരിതത്തിന്റെ പൊരുൾ. Survival of the fittest എന്നത് ഒരു ജൈവശാസ്ത്ര സത്യമാണ്. ഭൂമുഖത്തുണ്ടായിരുന്ന ലക്ഷക്കണക്കിന് സസ്യങ്ങളും പക്ഷികളും, തുമ്പികളും മൃഗങ്ങളും പക്ഷികളും ഇന്നില്ല. അവക്കൊന്നും കാലാവസ്ഥാ വ്യതിയാനത്തോട് പൊരുത്തപ്പെടാനാവാതെ ഭൂമുഖത്തു നിന്നും അപ്രത്യക്ഷമായി. മനുഷ്യപുരോഗതിയുടെ ചരിത്രത്തിലും Survival of the fittest ഒരു പൊതു നിയമം തന്നെയാണ്. ആയുധബലം ഉള്ള രാജ്യങ്ങൾ മറ്റു രാജ്യങ്ങളെ അടിമകളാക്കിയത് ചരിത്രത്തിന്റെ ഭാഗമാണ്. നാവിക ശക്തിയുടെ ബലത്താല ഇന്ത്യ ഉൾപ്പെടെയുള്ള രാജ്യങ്ങളെ കോളനികളാക്കിയ പോർച്ചുഗീസ്, ഡച്ച്, ബ്രിട്ടീഷ് അധിനിവേശം ഈ പരമ്പരയിൽപ്പെട്ടതാണ്. അതിജീവനത്തിന്റെ ചരിത്രത്തിൽ പുതിയ അദ്ധ്യായങ്ങൾ രചിക്കുവാൻ സ്വയം സഹായ സംഘങ്ങൾക്ക് കഴിഞ്ഞു എന്നതും സമകാലീന മനുഷ്യ സമൂഹത്തിലെ എടുത്തുപറയേണ്ട വസ്തുതയാണ്.



ഭൂമുഖത്തുണ്ടായ ആദ്യവിപ്ലവം കാർഷികവിപ്ലവമായിരുന്നു. നായാട്ടുവഴി ഉപജീവനം നടത്തി മനുഷ്യർ നദീതടങ്ങളിൽ താമസമാക്കി കൃഷി ചെയ്യാൻ തുടങ്ങിയപ്പോഴാണല്ലോ ലോക ചരിത്രത്തിൽ ഒരു പുതിയ ദിശ ഉദയം ചെയ്തത്. രണ്ടാമത്തെ വിപ്ലവം വ്യവസായ വിപ്ലവമായിരുന്നു. കളിമൺ പാത്രമുണ്ടാക്കാൻ കുശവൻ തീർത്ത പ്രാകൃത ചക്ര (Potters' wheel)ത്തിൽ നിന്നും ആവിയന്ത്രവും പിന്നെ ബൃഹത്ത് ഫാക്ടറികളും തീർത്ത വ്യവസായ വിപ്ലവത്തിന് ആർജ്ജം പകരാൻ ശാസ്ത്ര സാങ്കേതിക വിപ്ലവമുണ്ടായി. പിന്നെ ചരിത്രത്തിൽ ഒരു വലിയ കുതിച്ചുചാട്ടമാണുണ്ടായത്. ഈ കുതിച്ചുചാട്ടത്തിൽ മുതലും (Capital) അധ്വാനവും (Labour) തമ്മിലുള്ള വൈരുദ്ധ്യാധിഷ്ഠിത ബന്ധത്തിൽ പാർശ്വങ്ങളിലേക്കു തള്ളപ്പെട്ടവരുടെ രോദനമാണ് ചരിത്രത്തിൽ മറ്റു പല വിപ്ലവങ്ങൾക്കും കളമൊരുക്കിയത്. സ്വാതന്ത്ര്യം, സാഹോദര്യം, സമത്വം എന്നീ ത്രിമുഖമുള്ള ഒരു മനുഷ്യസമൂഹത്തിനു വേണ്ടി മുറവിളി കൂട്ടിയ ഫ്രഞ്ചുവിപ്ലവം, പിന്നെ റഷ്യൻ വിപ്ലവം, ചൈനീസ് വിപ്ലവം അതേ തുടർന്ന് സാമ്രാജ്യങ്ങളുടെഅധിനിവേശങ്ങൾക്കെതിരെ രാജ്യങ്ങൾ നടത്തിയ സ്വാതന്ത്ര്യ പ്രക്ഷോഭങ്ങളും ഒക്കെ തീർത്ത ഒരു സമവാക്യമുണ്ട്-അവസരസമത്വം എന്ന പോരാട്ടവാക്യം. വർഗ്ഗവർണ്ണങ്ങൾക്കതീതമായ ഒരു സമസ്യയാണിത്. അവസരസമത്വം സാധ്യമാക്കുവാൻ കാരണമായ സ്ത്രീയ ശാക്തീകരണവും അനുബന്ധ സാമൂഹിക സംവിധാനങ്ങളുമാണ് മാനവചരിത്രത്തിലെ മൂന്നാമത്തെ വിപ്ലവം എന്നുവേണമെങ്കിൽ പറയാം.

1960 കളിലാണ് വികസനത്തോടൊപ്പം ദാരിദ്ര്യ ന്യൂനീകരണം ലോകരാഷ്ട്രങ്ങളുടെ മുൻഗണനയായി തീർന്നത്. 1986 ഡിസംബർ 17-ാം തീയതി ഐക്യരാഷ്ട്ര സഭ അംഗീകരിച്ച അവകാശം സംബന്ധിച്ച പ്രഖ്യാപനം (Declaration on the right to development) പ്രഖ്യാപിച്ചു. "മനുഷ്യ വ്യക്തിയാണ് വികസനത്തിന്റെ കേന്ദ്രബിന്ദു. മനുഷ്യർ, വികസനത്തിനുള്ള അവകാശത്തിന്റെ ഗുണഭോക്താവും സജീവ പങ്കാളിയുമായിരിക്കണം'' (Article 2)

മനുഷ്യനെക്കുറിച്ചും മനുഷ്യ വികസനത്തെക്കുറിച്ചും ഉള്ള പുത്തൻ തിരിച്ചറിവിന്റെ ഉല്പന്നമാണ് സ്ത്രീശാക്തീകരണം. സ്ത്രീ അബലയാണ് എന്ന ആക്ഷേപ ചുവയുള്ള പരാമർശം കാറ്റിൽ പറപ്പിച്ച് കൊണ്ട് സ്ത്രീകൾ വികസനത്തിന്റെ മുഖ്യധാരയിൽ കടന്നുവന്നത് ആധുനിക മനുഷ്യ വികസന ചരിത്രത്തിലെ നാഴികകല്ലായി മാറി.

യിരുന്നു സ്വയം സഹായ സംഘങ്ങൾ. പൊതു സമൂഹത്തിലുണ്ടായ വികസനത്തെ പറ്റിയുള്ള ദിശാമാറ്റവും വികസന വിദഗ്ദ്ധരുടെ പുതുദർശനങ്ങളും തിരുസഭയ്ക്കുള്ളിൽ തന്നെയുള്ള പുത്തൻ കാഴ്ചപ്പാടുകളും കത്തോലിക്കാ രൂപതകളുടെ ആഭിമുഖ്യത്തിലുള്ള സോഷ്യൽ സർവ്വീസ് സംഘടനകൾ സ്വയം സഹായ സംഘങ്ങളുടെ പ്രചാരകരായി മാറുന്നതിന് കാരണമായിത്തീർന്നു. ദാരിദ്ര്യം വിധിവിഹിതമാണ് എന്ന ധാരണയിൽ നിന്നും അടിച്ചേൽപ്പിക്കപ്പെട്ട ഒരു ദുര്യോഗമാണത് എന്ന കാഴ്ചപ്പാടാണ് ഈ ചുവടുമാറ്റത്തിന്റെ ഒന്നാമത്തെ പ്രേരകശക്തി. വികസനരംഗത്തുണ്ടായ വ്യക്തമായ ദിശാമാറ്റം "ലിംഗനീതി" (Gender justice) എന്ന അടിസ്ഥാന തത്വവും സ്ത്രീയെ വികസനത്തിന്റെ മുഖ്യപങ്കാളിയാക്കുവാനുള്ള കർമ്മപ്രബുദ്ധതയുമാണ് രണ്ടാമത്തെ പ്രേരകശക്തി.

വിവേചനപൂർണ്ണമായ തലങ്ങളിൽ നിന്നും



സ്ത്രീ ശാക്തീകരണത്തിന്റെ മൂന്നു രൂപങ്ങളാണ് സ്വയം സഹായ സംഘങ്ങൾ, മൈക്രോ ക്രെഡിറ്റ് ശൃംഖല, സ്ത്രീസംരംഭത്വം, മൂന്നും പരസ്പര ബന്ധിതമാണ്. അവസരസമത്വത്തിന്റെ ആവിഷ്കാര വേദികളായി മാറിയ സ്വയം സഹായ സംഘങ്ങൾ ഉയർത്തിയ സാമൂഹ്യമാറ്റത്തിന്റെ കാഹളധ്വനി ശ്രദ്ധിക്കാതിരിക്കുവാൻ കഴിയുകയില്ല. ആധുനിക ചരിത്രത്തിലെ മൂന്നാമത്തെ വിപ്ലവമെന്ന് പറയാവുന്ന സ്വയം സഹായസംഘങ്ങൾ സ്ത്രീ പുരുഷ സമത്വത്തിന്റെയും ലിംഗനീതിയുടെ ഒക്കെ ആവിഷ്ക്കാര വേദികളായി മാറി.

സ്വയം സഹായ സംഘങ്ങൾ കേരളത്തിൽ ആരംഭിക്കുന്നതിൽ കത്തോലിക്കാ രൂപതകൾക്കുള്ള മതിയാകുംവണ്ണം രേഖപ്പെടുത്തിയിട്ടില്ല എന്നതാണ് യാഥാർത്ഥ്യം. നിശബ്ദരംഗങ്ങൾ തീർത്ത ഒരു നിശ്ശബ്ദ വിപ്ലവമാ

സ്ത്രീകളെ സ്വതന്ത്രരാക്കി ബോധവൽക്കരണം, സംഘടനാ വൈഭവം എന്നിവ വഴിയുള്ള ശാക്തീകരണം നൽകി സമൂഹത്തിന്റെ മുഖ്യധാരയിൽ പ്രതിഷ്ഠിക്കുക എന്നതാണ് സ്ത്രീ ശാക്തീകരണത്തിന്റെ ആത്യന്തിക ലക്ഷ്യം. "മനുഷ്യോചിതമല്ലാത്ത സാഹചര്യങ്ങളിൽ നിന്ന് മേൽക്കുമേൽ അന്തസ്സുള്ള സാഹചര്യങ്ങളിലേക്കുള്ള പ്രയാണമാണ് വികസനം" എന്ന് പോൾ ആറാമൻ "മാർപാപ്പ ജനതകളുടെ പുരോഗതി" എന്ന ചാക്രിക ലേഖനത്തിൽ 1967-ൽ പ്രഖ്യാപിച്ചതോടെ സഭയുടെ സാമൂഹ്യ ഇടപെടലിന്റെ ശൈലിയും വ്യാപ്തിയും മാറി. ലാറ്റനമേരിക്കൻ രാജ്യങ്ങളിൽ കത്തോലിക്കാ വൈദികർ നടത്തിയ സാമൂഹിക വിശകലനം ദാരിദ്ര്യത്തിന്റെ അടിസ്ഥാന കാരണങ്ങൾ തെരയാൻ ഇടയായതിന്റെ തുടർച്ചയായി ഭീമമായ ബോധവൽക്കരണ പ്രക്രിയയിലേക്ക് സഭ



യുടെ ശ്രദ്ധ തിരിഞ്ഞു. ഈ തിരിച്ചറിവിന്റെ പശ്ചാത്തലത്തിൽ രൂപതാ സോഷ്യൽ സർവ്വീസ് സൊസൈറ്റികളുടെ പ്രവർത്തനശൈലിയും ഇടപെടലുകളിലും വലിയ മാറ്റം ഉണ്ടായി.

1962കളിൽ ക്ഷേമ പ്രവർത്തനങ്ങളിൽ ഒതുങ്ങികൂടിയ "രൂപതാ സോഷ്യൽ സർവ്വീസ് സൊസൈറ്റികൾ" സൗജന്യ ഭക്ഷണവിതരണത്തിൽ നിന്നും ജനങ്ങളെ സ്വന്തം കാലിൽ നിൽക്കുവാനുള്ള പ്രവർത്തന പരിപാടികളിലേക്ക് ചുവടുമാറ്റം നടത്തിയപ്പോൾ ശ്രദ്ധ കേന്ദ്രീകരിച്ചത് ജനകീയ ബോധവൽക്കരണത്തിലും ജനകീയ സംഘ രൂപീകരണത്തിലുമായിരുന്നു. "സേവ് എ ഫാമിലി പ്ലാൻ" എന്ന സംഘടന ദത്തെടുത്ത കുടുംബങ്ങൾക്ക് സ്വയം തൊഴിലും തൊഴിൽ പരിശീലനവും നല്കുവാൻ മുന്നോട്ടു വന്നത് ശ്രദ്ധേയമായ ഒരു നടപടിയായിരുന്നു. ഐക്യരാഷ്ട്രസഭയുടെ കീഴിലുള്ള UNDP യാണ് ആദ്യമായി വികസനത്തിന്റെ ചക്രം തിരിക്കേണ്ടത് ജനകീയ സംഘങ്ങളാണെന്നുള്ള ആശയം മുന്നോട്ടുവച്ചത്. ഇതിന്റെ ചുവടു പിടിച്ച് ജർമ്മനിയിലെ സഹായ ഏജൻസികളായ Misereor, Andheri Hilfe എന്നിവ ജനകീയ സംഘ രൂപീകരണത്തിനും അവരുടെ നേതൃത്വത്തിലുള്ള വികസന മുന്നേറ്റത്തിനും സഹായകരമാം വിധം മൈക്രോ ക്രെഡിറ്റ് രൂപീകരണത്തിനും വലിയ പിന്തുണ നല്കി. കത്തോലിക്കാ ഇടവകകളിൽ പണ്ടുമുതലേ ഉണ്ടായിരുന്ന നിക്ഷേപ പദ്ധതികൾ സാവധാനം ക്രെഡിറ്റ് യൂണിയൻ എന്ന പരസ്പരാശ്രയത്തിൽ ചുവടുമാറ്റം നടത്തി. സഹകരണ പ്രസ്ഥാനത്തിന്റെ തത്വങ്ങളിൽ വേരുറച്ച ക്രെഡിറ്റ് യൂണിയൻ ശൃംഖല രൂപതാ സോഷ്യൽ സർവ്വീസ് സൊസൈറ്റികളുടെ കേരളത്തിലെ സ്ത്രീ ശാക്തീകരണത്തിനുള്ള വലിയ സംഭാവനയായിരുന്നു.

എല്ലാവരെയും ഉൾക്കൊള്ളുന്ന ഒരു വികസന ചക്രത്തിൽ തുല്യ അവസരങ്ങളും വികസന സാധ്യതകളുള്ള അവകാശവും അടിസ്ഥാന ഘടകങ്ങളാണ്. പങ്കാളിത്ത വികസനത്തിന്റെ രണ്ടു കണ്ണികളാണ് സാമൂഹ്യ മുഖ്യധാരാവല്കരണവും (Social inclusion) സാമ്പത്തിക മുഖ്യധാരാവൽക്കരണവും (Financial inclusion). മാറ്റത്തിന്റെ പ്രേരകശക്തികളായ ഈ രണ്ടു ഘടകങ്ങളും സാക്ഷാത്കരിക്കുവാൻ ജനകീയ കൂട്ടായ്മകളായ സ്വയം സഹായ സംഘങ്ങൾക്കും മെച്ചപ്പെട്ട ജീവിത സൗകര്യങ്ങൾ ഒരുക്കുവാൻ മൈക്രോ ഫിനാൻസും സഹായകമാകുന്നു. കേരളത്തിലെ 31 രൂപതകളുടെ ആഭിമുഖ്യത്തിലുള്ള സോഷ്യൽ സർവ്വീസ് സൊസൈറ്റികളുടെ നിയന്ത്രണത്തിൽ സംരംഭകത്വ ശേഷി വികസനത്തിനും അതിനാവശ്യമായ ധന സമാഹരണത്തിനുമുള്ള വാഹനമായിട്ടാണ് സ്വയം സഹായസംഘങ്ങൾ വിഭാവനം ചെയ്യപ്പെട്ടത്. രൂപതാ സോഷ്യൽ സർവ്വീസ് സൊസൈറ്റികൾക്കു കാലാകാലങ്ങളിൽ ദിശാബോധം നൽകുന്ന കാരിത്താസ് ഇന്ത്യ ഈ ചുവടുമാറ്റത്തിനു ആവശ്യമായ പരിശീലനവും മാർഗ്ഗനിർദ്ദേശവും നൽകിയതോടെ കേരളത്തിലെ എല്ലാ രൂപതാ സോഷ്യൽ സർവ്വീസ് സൊസൈറ്റികളും ഈ ചുവടുമാറ്റത്തിന്റെ വക്താക്കളായി മാറി എന്നതാണ് യാഥാർത്ഥ്യം.

പാർശ്വവൽക്കരിക്കപ്പെട്ടവരുടെയും സാധാരണക്കാരായ കർഷകർ, കർഷകതൊഴിലാളികൾ, പരമ്പരാഗത തൊഴിലിൽ ഏർപ്പെട്ടവർ, മത്സ്യത്തൊഴിലാളികൾ എന്നിവരും മദ്യവർഗ്ഗത്തിൽപ്പെട്ട വീട്ടമ്മമാരും ഒക്കെ രൂപപ്പെടുത്തുന്ന സമവാക്യമാണ് വാസ്തവത്തിൽ വികസനത്തിന്റെ അതിരുകൾ നിശ്ചയിക്കുന്നത്. ദാരിദ്ര്യത്തെക്കുറിച്ചുള്ള കാഴ്ചപ്പാടിലാണ് വികസനത്തിന്റെ അതിരുകൾ നിശ്ചയിക്കേണ്ടത്. ദാരിദ്ര്യത്തെ ഭൗതീക ജീവിത സൗകര്യസംബന്ധിയായ അവസ്ഥയുടെ അഭാവം അഥവാ അപഹരിക്കപ്പെട്ട അവസ്ഥ (deprivation) എന്ന നിലയിൽ നാം കാണേണ്ടതാണ്. അപഹരണവും നിഷേധിക്കലും, അഭാവവും തീർത്ത ബഹുവിധ തലങ്ങളിൽ നമുക്ക് ദാരിദ്ര്യത്തെ കാണാവുന്നതാണ്. നാല് തരം ദൗർലഭ്യങ്ങൾ നമുക്ക് കണ്ടെത്താവുന്നതാണ്.

ഒന്നാമത്തേത് വിഭവശേഷി നിഷേധം അഥവാ മൂലധന ദൗർലഭ്യമാണ് (വരുമാനമില്ലായ്മ) (Money deprivation):- ജീവിക്കാനുള്ള അവകാശം യാഥാർത്ഥ്യമാകണമെങ്കിൽ ഉപജീവനത്തിന് ആവശ്യമായ തൊഴിൽ ചെയ്യുവാനോ സംരംഭങ്ങൾ ആരംഭിക്കുവാനോ ഉള്ള മൂലധനമുണ്ടാകണം. വായ്പ ഒരു ഔദാര്യമല്ല, അവകാശമാണ് എന്ന് തത്വത്തിന് സാധുതയുണ്ട്. ധനകാര്യസ്ഥാപനങ്ങൾ പലപ്പോഴും വൻകിട വ്യവസായ സ്ഥാപനങ്ങൾക്ക് വലിയ തുകകൾ വായ്പയായി നല്കുമ്പോൾ പാവപ്പെട്ടവന്റെ വായ്പാ അപേക്ഷകർ വളരെ സൂക്ഷ്മമായി പരിശോധിച്ച് പരമാവധി കർശന വ്യവസ്ഥകളോടെയാണ് നൽകുന്നത്. ഇതിന് ബദലായ ഒന്നാണ് ജനകീയ ബാങ്ക് എന്ന് പറയാവുന്ന മൈക്രോ ഫിനാൻസ്. ബംഗ്ലാദേശിൽ ഗ്രാമീൺ ബാങ്ക് എന്നുള്ള സാമൂഹ്യവിപ്ലവം നടപ്പാക്കിയ മുഹമ്മദ് യൂനസിന് നോബൽ സമ്മാനം നൽകിയപ്പോൾ സാമൂഹ്യ ബാങ്കിംഗ് എന്ന ആശയത്തിന് പൊതുസമ്മതിയുണ്ടായിരിക്കുകയാണ്.

രണ്ടാമത്തേത് സേവനലഭ്യതയില്ലായ്മയാണ്. (Service deprivation):- അടിസ്ഥാനസൗകര്യങ്ങളായ പാർപ്പിടം, ആരോഗ്യശുശ്രൂഷ, വിദ്യാഭ്യാസസേവനങ്ങൾ ലഭിക്കാതെ വരിക എന്നത് വികസനത്തിന്റെ ചവിട്ടുപടികൾ കയറുവാൻ കഴിയാത്ത ഒരവസ്ഥയാണ്. സ്വയം സഹായ സംഘങ്ങൾ സ്വന്തം ധനശേഖരണത്തിലൂടെയും രാഷ്ട്രീയ സ്വാധീനത്തിലൂടെയും മെച്ചപ്പെട്ട ജീവിത സൗകര്യങ്ങൾ ലഭ്യമാകുവാനുള്ള സാധ്യത ഉണർത്തുന്നു.

മൂന്നാമത്തേത് പ്രകൃതി വിഭവങ്ങൾ, ജലം, മത്സ്യസങ്കേതങ്ങൾ എന്നിവയിലേക്കുള്ള പ്രവേശനം നിഷേധിക്കപ്പെടുന്ന അവസ്ഥയാണ്. (Access deprivation):- സംഘടിതമായ ജനശക്തിക്ക് മുമ്പിൽ എല്ലാ തടസ്സങ്ങളും തകരുമെന്നത് ചരിത്രസത്യം.



നാലാമത്തേത് അഭിപ്രായപ്രകടനനിഷേധമാണ്. (Voice deprivation):- ദരിദ്രരെ ബാധിക്കുന്ന തീരുമാന ങ്ങളിൽ അവരുടെ ഭാഗഭാഗിത്വവും ആശയാവിഷ്ക്ക രണവും ഇല്ലാത്ത അവസ്ഥ. ഉചിതമായ രാഷ്ട്രീയ പങ്കാളിത്തം ലഭിക്കാത്ത അവസ്ഥ.

മുകളിൽ പറഞ്ഞ നാല് നിഷേധങ്ങളെയും അഭിമുഖീകരിക്കുവാനുള്ള ശക്തി സ്വയം സഹായ സംഘങ്ങൾക്കുണ്ട് എന്നുള്ളതാണ് അനുഭവം. സ്വയം സഹായ സംഘങ്ങളിലുള്ള സാമൂഹ്യ ഇടപെട ലുകൾ വഴി ആയിരക്കണക്കിന് സ്ത്രീകളെ സാമൂഹ്യ വികസനത്തിന്റെ മുഖ്യധാരയിൽ പ്രതിഷ്ഠിക്കുവാൻ കഴിഞ്ഞു എന്നതു തന്നെയാണ് സമകാലീന കേരള കത്തോലിക്ക സഭയുടെ കേരള നവോത്ഥാനത്തിനുള്ള ഏറ്റവും വലിയ സംഭാവന. കേരളത്തിലെ 31 രൂപതാ സോഷ്യൽ സർവ്വീസ് സൊസൈറ്റികളുടെ കീഴിൽ ഏതാണ്ട് 30000 സ്വയം സഹായ സംഘങ്ങളും ഇവയിൽ വികസന പങ്കാളികളായ ഏതാണ്ട് അഞ്ച് ലക്ഷത്തോളം സ്ത്രീകളും കർമ്മനിരതരാണ്. 2014-15 കാലയളവിൽ ഈ വനിതാ സ്വയംസഹായ സംഘങ്ങളുടെ ആഭിമുഖ്യ ത്തിൽ 123 കോടി രൂപ സമാഹരിക്കുവാനും അംഗ ങ്ങൾക്ക് വരുമാന സംദായക മായ ഇടപെട ലുകൾക്ക് വിതരണം ചെയ്യുവാനും സാധിച്ചത് ഒരു നിശബ്ദ വിപ്ലവത്തിന്റെ ഭാഗം മാത്രം ധനകാര്യ സ്ഥാപനങ്ങൾ, ദേശീയ സംസ്ഥാന ന്യൂനപക്ഷ കമ്മീഷൻ, പിന്നോക്ക വികസന കമ്മീഷൻ എന്നിവ യുടെ ഭീമമായ പിന്തുണയും രൂപതാ സോഷ്യൽ സർവ്വീസ് സൊസൈറ്റികളുടെ സാമ്പത്തിക മുഖ്യധാരാ വൽക്കരണ പ്രക്രിയയയിൽ പങ്കുചേർന്നു എന്നതു എടുത്തുപറയേണ്ട കാര്യമാണ്.

കേരള കത്തോലിക്കാ സഭയുടെ പ്രേരണയാൽ സമാരംഭിച്ച സ്വയം സഹായ സംഘങ്ങൾക്ക് മതനിര പേക്ഷമായ ഒരു സമീപനമുണ്ട്. ജാതിമത വേലിക്കെട്ടു കൾക്കപ്പുറം ഒരു സൗഹൃദം തീർക്കുവാനും ഒരു വിശാല മാനവികതയുടെ സംസ്കാരം പണിയുവാനും രൂപതാ സോഷ്യൽ സർവ്വീസ് സൊസൈറ്റി കൾക്ക് സാധിച്ചി ട്ടുണ്ട്. സഹായങ്ങൾക്ക് ഉടമസ്ഥത ആവശ്യപ്പെടാത്ത ഒരു പ്രവർത്തന ശൈലികളാണ് രൂപതാസൊ സൈറ്റികൾ എക്കാലവും നില നിർത്തിയിട്ടുള്ളത്. വായ്പാമേള കൾക്കും പദ്ധതി ഉദ്ഘാടന മാമാ ങ്കങ്ങൾക്കും അപ്പുറത്തുള്ള ഒരു അവകാശാധിഷ്ഠിത സമീപനമാണ് സഭ കാത്തുപാലി ച്ചിട്ടുള്ളത്. ഒന്നും ആർക്കും ഔദാര്യമായി കൊടുക്കുന്നതല്ല. ഇല്ലാത്തവന്റെ അവകാശം സാക്ഷാ ത്കരിക്കുവാനുള്ള കാരണം മാത്രമാണ് എന്നുള്ള അവബോധം രൂപതാ സൊസൈറ്റികൾക്ക് ഉണ്ട്. അതുകൊണ്ട് തന്നെ നിക്ഷേപം ഏല്പിക്കുന്നവർക്ക് ഏറ്റെടു ക്കുന്നവരിൽ വിശ്വാസമുണ്ട്. ഈ വിശ്വാസം തന്നെയാണ് രൂപതാ സോഷ്യൽ സർവ്വീസ് സൊസൈറ്റികളുടെ കരുതൽ മൂലധനം.

കേരളാ സഭ ഒരുക്കിയ ഈ നിശബ്ദ വിപ്ലവത്തിൽ കണ്ണി ചേർന്ന ഒരുപാട് പ്രഗത്ഭരിൽ പ്രമുഖനായിരുന്നു യശ്ശശരീരനായ ബനഡിക്ട് മാർ ഗ്രിഗോറിയോസ് മെത്രാപ്പോലീത്ത. കേരള ജനതയ്ക്ക് മാഞ്ചിയവും ആടുവളർത്തലും ചിലവ് കുറഞ്ഞ ഭവന നിർമ്മാണവും ഒക്കെ പരിചയപ്പെടുത്തിയ വലിയ ഇടയൻ തന്നെയായിരുന്നു ഒറ്റപ്പെട്ടു കിടന്നിരുന്ന രൂപതാ സോഷ്യൽ സർവ്വീസ് സൊസൈറ്റികളെ ഒരു ചരടികൾ കോർത്തിണക്കുവാൻ സ്ഥാപിതമായ കേരള സോഷ്യൽ സർവ്വീസ് ഫോറത്തിന് ദിശാബോധം നൽകിയതും ക്രെഡിറ്റ് യൂണിയനെയും സ്വയം സഹായ സംഘ ങ്ങളെയും ഒക്കെ പ്രോത്സാഹിപ്പിക്കുന്ന തിനുള്ള ശക്തി പകർന്നതും കേരള മോഡൽ വികസനത്തിന്റെ മുന്നണി പോരാളിയായി വർദ്ധിക്കുവാൻ സഭാ സമൂഹങ്ങൾക്ക് പ്രേരണ നല്കിയതും ഭാഗ്യപ്പെട്ട മാർ ഗ്രിഗോറിയോസ് മെത്രാപ്പോലീത്ത ആയിരുന്നു. തിരുവനന്തപുരം, കൊല്ലം, പത്തനംതിട്ട ജില്ലകളിൽ സ്വയം സഹായ സംഘങ്ങളുടെ ഒരു വലിയ ശൃംഖല തീർക്കുവാൻ തിരുവനന്തപുരം മലങ്കര കത്തോലിക്ക അതിരൂപതയുടെ സാമൂഹിക സേവന വിഭാഗമായ മലങ്കര സോഷ്യൽ സർവ്വീസ് സൊസൈറ്റിക്ക് സാധിച്ചതും ആ വലിയ സൗഹൃദ ശൃംഖല വഴി ജീവിതത്തിന് പുതിയ പാഠഭാഗങ്ങൾ നല്കുവാനും കഴിഞ്ഞതും ചെറിയ കാര്യമല്ല. കേന്ദ്ര ഗവൺമെന്റിന്റെ തൊഴിൽ പരിശീലന കർമ്മ പരിപാടിയിൽ തെരഞ്ഞെടുക്കപ്പെട്ട ചുരുക്കം ചില സംഘടനകളിൽ ഒന്നാണ് മലങ്കര സോഷ്യൽ സർവ്വീസ് സൊസൈറ്റി എന്നതും പ്രശംസനീയമായ വസ്തു തയാണ്.

■

കവർ സ്റ്റോറി

# ശാക്തീകരണത്തിന്റെ വഴികളിലൂടെ





**ഡോ. മേരി റെജീന എഫ്.**
വൈസ് പ്രസിഡന്റ്
കാത്തലിക് കൗൺസിൽ ഓഫ് ഇന്ത്യ

ഞാൻ അധ്യാപികയായ സർവ്വകലാശാലയിലെ ഈ വർഷം പ്രവേശനം ലഭിച്ചവരുടെ ഒരു ക്ലാസ്സിലേക്ക് കടന്നുചെന്നപ്പോൾ മുന്നിലുള്ളവരെല്ലാം പെൺകുട്ടികൾ. ആദ്യ ദിനങ്ങളിൽ തന്നെ നിങ്ങളുടെ പുരുഷ സഹപാഠികൾ ക്ലാസ്സിൽ കയറാതെ ആയോ എന്ന എന്റെ ചോദ്യത്തിന് ഉത്തരം 'മാം, ഈ വർഷം ആൺകുട്ടികൾ ആരും ഇല്ല' എന്നാണ്. ഒരു നിമിഷം ഞാൻ സ്തബ്ധയായി. കഴിഞ്ഞ കുറെ വർഷങ്ങളായി ആൺകുട്ടികളുടെ എണ്ണം കുറഞ്ഞുകൊണ്ടേ ഇരിക്കുകയായിരുന്നു. ഇപ്പോഴിതാ തീരെ ഇല്ലാതെയായിരിക്കുന്നു!

തൃശൂർ അതിരൂപതയുടെ ഫാമിലി അപ്പസ്തോലേറ്റ് സെന്ററിന്റെ ആഭിമുഖ്യത്തിൽ മുപ്പത് വയസ്സ് കഴിഞ്ഞ, വിവാഹതടസ്സം നേരിടുന്ന പുരുഷന്മാരുടെ യോഗം വിളിച്ചപ്പോൾ കത്തീഡ്രൽ പള്ളിക്കുള്ളിൽ സംവഹിക്കാൻ കഴിയാത്തത്ര തിരക്കായിരുന്നു എന്നത് ഞെട്ടിക്കുന്ന യാഥാർത്ഥ്യം. ആയിരക്കണക്കിന് പുരുഷന്മാർ ഈ ഗണത്തിൽ തിക്കിതിരക്കിയപ്പോൾ ഈ അവസ്ഥയിലെ സ്ത്രീകളുടെ എണ്ണം നൂറിൽ താഴെ മാത്രമായിരുന്നു.

ഈ രണ്ട് അനുഭവങ്ങൾ ഞാൻ ചേർത്തു വായിക്കുകയാണ്. ലോകത്തിന്റെ മുന്നിൽ ജനങ്ങളുടെ സുസ്ഥിതി അനുബന്ധ മേഖലകളിൽ അഭിമാനാർഹമായ നേട്ടങ്ങൾ പലതും കൊയ്ത കേരളത്തിന് ഇതും നേട്ടങ്ങളുടെ പട്ടികയിൽ ചേർക്കാനാകുമോ? അതോ ഒരുതരം അസന്തുലിതാവസ്ഥയുടെ സൂചികയാണോ? ഒരവലോകനം നടത്തണമെങ്കിൽ കുറച്ചു വർഷങ്ങൾ പിന്നാക്കം പോകേണ്ടതുണ്ട് എന്ന് തോന്നുന്നു.

വിദ്യാഭ്യാസം എന്നത് ആയുധാഭ്യാസവും വേദപഠനവും ഒക്കെ ആയിരുന്ന കാലത്ത് സ്വാഭാവികമായും ഇത് പുരുഷന്മാർക്കും വരേണ്യവർഗ്ഗത്തിനും മാത്രം പ്രാപ്യമായിരുന്നു. സാമൂഹ്യപശ്ചാത്തല വികസനം ബ്രിട്ടീഷുകാരുടെ ഭരണത്തോടെ സാധ്യമായിത്തുടങ്ങിയെങ്കിലും പൊതുവിദ്യാഭ്യാസം എന്ന വലിയ ഔദാര്യം വച്ചു നീട്ടാൻ അവരും മുതിർന്നില്ല. മധ്യവർഗ്ഗത്തിനും താഴേയ്ക്കുള്ളവർക്കും, പ്രത്യേകിച്ച് സ്ത്രീവർഗ്ഗത്തിനും, അന്യമായി നിന്ന വിദ്യാഭ്യാസ സ്ഥാപനങ്ങൾ ഇവർക്കൊക്കെ കൂടി തുറന്നു കൊടുക്കുവാൻ വഴിയൊരുക്കിയത് ക്രിസ്ത്യൻ മിഷനറിമാരാണ് എന്ന ചരിത്രസത്യം ഇന്ന് കേരളത്തിൽ ആരും നിഷേധിക്കുന്നില്ല. ആയിരത്തി എണ്ണൂറുകളുടെ ആദ്യപാദത്തിൽ തന്നെ മിഷനറിമാർ പെൺകുട്ടികൾക്കായി സ്കൂളുകൾ ആരംഭിച്ചെങ്കിലും യാഥാസ്ഥിതികരായ ഹിന്ദു കാരണവന്മാർ തങ്ങളുടെ പെൺമക്കളെ ക്രിസ്ത്യൻ സ്കൂളുകളിലേക്ക് പറഞ്ഞയയ്ക്കാൻ വിമുഖരായിരുന്നു. മറ്റൊരു മതത്തിൽപ്പെട്ടവർ ഇത്തരം ഒരു സംരംഭത്തിന് മുതിരുമ്പോൾ സ്വഭാവികമായും ഒരു സംശയവും ഉണ്ടായിട്ടുണ്ടാകും. എന്നാൽ ആ നൂറ്റാണ്ടിന്റെ അവസാനത്തോടെ തന്നെ ഈ ആശങ്കകൾ കുറഞ്ഞുവന്നു എന്ന് ചരിത്രവായന നമുക്ക് അറിവു നൽകുന്നു. സ്ത്രീകളുടെ പാരമ്പര്യ റോളുകളായ ഭാര്യയും അമ്മയും കൂടുതൽ മേന്മയോടെ കൈകാര്യം ചെയ്യാൻ വിദ്യാഭ്യാസം സഹായിക്കുന്നു എന്ന അവബോധം പൊതുജനത്തിനുണ്ടായി എന്നു വേണം കരുതാൻ. അല്ലാതെ കാര്യപ്രാപ്തിയുള്ള പൊതു പ്രവർത്തകരെയും ഉദ്യോഗാർത്ഥികളെയും വാർത്തെടുക്കണം എന്ന ലക്ഷ്യത്തോടെ ആയിരിക്കില്ല കാരണവന്മാർ അത് സ്ത്രീകളെ പള്ളിക്കൂടങ്ങളിലേക്ക് പറഞ്ഞയച്ചത്.

ഒരാൺകുട്ടിയെ പഠിപ്പിക്കുമ്പോൾ നിങ്ങൾ ഒരു വ്യക്തിയുടെ വികാസം സാധ്യമാക്കുന്നു. എന്നാൽ ഒരു പെൺകുട്ടിയെ പഠിപ്പിക്കുമ്പോൾ ഒരു കുടുംബത്തിന്റെയും രാഷ്ട്രത്തിന്റെയും വികസനത്തിൽ പങ്കാളിയാകുന്നു എന്ന പ്രവചനവും പെൺ വിദ്യാഭ്യാസ പ്രോത്സാഹനത്തിന് സഹായകമായി കാണണം. പെൺകുട്ടികൾക്കും സമൂഹത്തിന്റെ എല്ലാ തലങ്ങളിലുള്ളവർക്കും വിദ്യാഭ്യാസം ലഭ്യമായതിന്റെ ഏറ്റവും വലിയ ഗുണഭോക്താക്കൾ സ്ത്രീകൾ തന്നെയായിരുന്നു. ലഭിച്ച അവസരം ഏറ്റവും നന്നായി ഉപയോഗപ്പെടുത്തി തങ്ങളുടെ സ്വന്തം അവസ്ഥയ്ക്ക് മാറ്റം വരുത്താൻ അവർക്ക് സാധിച്ചു എന്നത് അഭിമാനകരം. വിദ്യാഭ്യാസം പുരുഷന്മാരുടെയും സമൂഹത്തിന്റെയും ചിന്തയ്ക്കും

കോഴിക്കോട്ട് 1862-ൽ ആരംഭിച്ച സെന്റ് ജോസഫ്സ് ഗേൾസ് സ്കൂളും, കണ്ണൂരിലെ സെന്റ് തെരേസാസ് ആംഗ്ലോ ഇൻഡ്യൻ സ്കൂളുമാണ് പെൺകുട്ടികൾക്കായുള്ള സ്കൂളുകളിൽ ആദ്യത്തേത്. ഇവിടെയൊക്കെ ജാതിയും മതവും നോക്കാതെ നൽകിയ പ്രവേശനമാണ് കേരള മോഡൽ വികസനത്തിന്റെ തറക്കല്ലുകൾ. 1880-ൽ തിരുവനന്തപുരത്ത് സ്ഥാപിക്കപ്പെട്ട ഹോളി ഏഞ്ചൽസ് കോൺവന്റ് സ്കൂളാണ് 1888-ൽ ആദ്യമായി നാല് പെൺകുട്ടികളെ മെട്രിക്കുലേഷൻ പരീക്ഷയ്ക്കിരുത്തിയത്. എന്റെ അമ്മാമ്മയും, അമ്മയും, പിന്നെ ഞാനും പഠിച്ചിറങ്ങിയ സ്കൂളാണ് ഹോളി ഏഞ്ചൽസ്. ഈ സ്കൂളിന്റെ മക്കൾ ലോകത്തിന്റെ പല ഭാഗങ്ങളിലായി ഉന്നതജീവിത മേഖലകളിൽ വ്യാപരിക്കുന്നു. ഇങ്ങനെ, അന്നു മുതൽ ഇന്നുവരെ, നമ്മുടെ ഓരോ സ്ഥാപനത്തിന്റെയും ലാളനയേറ്റു വാങ്ങിയവർ മാമ്മോദീസ വെള്ളം വീണവർ മാത്രമല്ല എന്നത് നമ്മെ ക്രിസ്തുവിന്റെ യഥാർത്ഥ അനുയായികളാക്കുന്നു.

മാന്നാനത്ത് 1846-ൽ ചാവറപ്പിതാവ്, 'സംസ്കൃത' സ്കൂൾ ആരംഭിച്ചപ്പോൾ 'വേദഭാഷ' പഠിക്കുവാൻ ദളിതനും അവസരം ലഭിക്കുകയായിരുന്നു. പുരോഗമനത്തിന്റെ 160 വർഷങ്ങൾ പിന്നിട്ടുനിൽക്കുമ്പോൾ അദ്ദേഹത്തിന്റെ ധൈര്യത്തിനു മുന്നിൽ, ദീർഘദർശനത്തിനു മുന്നിൽ, ആത്മവിശ്വാസത്തിനു മുന്നിൽ ശിരസ്സു നമിക്കുകയല്ലാതെ മറ്റെന്തുപഹാരമാണ് ഇന്ന് നൽകുക. ഇതു കൂടാതെ, മിടുക്കരായ വനിതാ വിദ്യാർത്ഥികളെ അദ്ധ്യാപകരായി നിയമിച്ചതു വഴി സമൂഹത്തിനുണ്ടായ നേട്ടം വിവരണാതീതമാണ്. നല്ല സ്കൂളുകളും, നല്ല അധ്യാപകരും ജീവിതത്തിന്റെ എല്ലാ തുറകളിലും പ്രത്യക്ഷ-പരോക്ഷ സ്വാധീനം ചെലുത്തി. ആരോഗ്യ- ശുചിത്വ-കുടുംബാസൂത്രണ രംഗങ്ങളിൽ വന്ന മാറ്റങ്ങളെല്ലാം തന്നെ ഈ വിദ്യാഭ്യാസ മുന്നേറ്റത്തിന്റെ ഫലങ്ങളാണ്. 1947-ൽ പുരുഷസാക്ഷരത 58.1 ശതമാനവും സ്ത്രീ സാക്ഷരത 36 ശതമാനവും ആയി ഉയർന്നപ്പോൾ ഇന്ന് അത് 100 ശതമാനത്തിൽ തൊട്ട് നിൽക്കുന്നു. സ്ത്രീകൾക്കായി വാതിലുകൾ തുറന്ന തൊഴിൽ ശാലകളിൽ പലതിലും ഇന്നും വിവേചനം നിലനിൽക്കുന്നുണ്ടെങ്കിലും സാമ്പത്തിക സ്വയംപര്യാപ്തത കൈവരിക്കാൻ സ്ത്രീകളെ ഇവർ സഹായിച്ചു. രാഷ്ട്രീയ-സാമൂഹ്യ മേഖലകളിലെല്ലാം ഇന്ന് സ്ത്രീകൾ മുന്നിൽതന്നെയുണ്ട്.

ചില ദുഷ്ചിന്തകളും ഈ നേട്ടങ്ങൾക്കൊപ്പം കടന്നുവരുന്നു. വർദ്ധിക്കുന്ന സ്ത്രീ-അവഹേളന കാഴ്ചപ്പാടിനും വരുത്തിയ മാറ്റവും വലുതാണ്. സതിയും, ദേവദാസി സമ്പ്രദായവും, പുലയുമൊക്കെ സമൂഹത്തിൽ നിന്ന് മായ്ച്ചുകളയാൻ മിഷനറിമാർ നാന്ദികുറിച്ച വിദ്യാഭ്യാസ മുന്നേറ്റത്തിന് സാധിച്ചു. മാറുമറയ്ക്കാതെയും ആരാധനാലയങ്ങളിൽ പ്രവേശനാനുമതി ഇല്ലാതെയും നടന്നിരുന്നു നമ്മുടെ മുത്തശ്ശിമാർ എന്ന് പറഞ്ഞാൽ നമ്മുടെ പരിഷ്കാരി മക്കൾ എങ്ങനെ പ്രതികരിക്കും? ഇന്നത്തെ ശക്തിക്കും സ്വാതന്ത്ര്യത്തിനും നന്ദി പറയേണ്ടത് സ്ത്രീയുടെയും പുരുഷന്റെയും അകക്കണ്ണ് തുറക്കാൻ സഹായിച്ച വിദ്യാഭ്യാസത്തിന് മാത്രം.

നാഗർകോവിലിൽ 1819-ൽ എൽ.എം.എസ് മിഷനറിമാർ തുടങ്ങിയ ബോർഡിംഗ് സ്കൂളാണ് കേരളത്തിലെ ആദ്യത്തെ പെൺകുട്ടികൾക്കായുള്ള സ്ഥാപനം. അടിസ്ഥാന വിദ്യാഭ്യാസത്തിനും, ഇംഗ്ലീഷിനും, മതപഠനത്തിനും പുറമെ നൈപുണ്യ വികസനത്തിനും പിൻവർഷങ്ങളിൽ ഇവിടെ സമയം കണ്ടെത്തിയിരുന്നു. ലേസ് നിർമ്മാണം, തുന്നൽ, സിറ്റിംഗ്



എന്നിവയിലുള്ള പ്രാവീണ്യം ഉണ്ടാക്കുക വഴി ഒരു വരുമാനമാർഗ്ഗം തുറക്കുക മാത്രമല്ല, ഒരു 'സ്ത്രീയെ' ഒരു 'വനിത'യാക്കുന്ന പ്രക്രിയ കൂടി നടക്കുകയായിരുന്നു. (There is a difference between a woman and a lady) പ്രോട്ടസ്റ്റന്റ് മിഷനറിമാരാണ് 19-ാം നൂറ്റാണ്ടിന്റെ ആദ്യ പകുതിയിൽ ഈ മേഖലയിൽ സജീവമായി പ്രവർത്തിച്ചത്. ഇവരുടെ മുന്നേറ്റത്തിൽ നിന്ന് ഊർജ്ജം സ്വീകരിച്ചിട്ടാകണ് ഈ നൂറ്റാണ്ടിന്റെ അവസാന പകുതിയിൽ കത്തോലിക്കാ സഭയും ഇത്തരം സ്ഥാപനങ്ങൾക്ക് തുടക്കം കുറിച്ചത്. വിശുദ്ധ ചാവറ കുര്യാക്കോസ് ഏലിയാസച്ചൻ ആരംഭിച്ച പള്ളിക്കൂടങ്ങൾ മാത്രമല്ല, അവിടെ നൽകിയിരുന്ന ഉച്ചക്കഞ്ഞിയും പൊതുവിദ്യാഭ്യാസ മേഖലയിലെ നാഴികക്കല്ലുകളായിരുന്നു. വിശപ്പകറ്റാൻ പഠിക്കാൻ പോയി, പിന്നീട് രാഷ്ട്രത്തെ നയിച്ചവർ പലതാണ് എന്ന് വിസ്മരിക്കാൻ സാധിക്കില്ല.




കഥകൾ, കുറഞ്ഞുവരുന്ന പെൺകുഞ്ഞുങ്ങളുടെ അനുപാതം, വർദ്ധിച്ചുവരുന്ന ആത്മഹത്യാനിരക്ക്, ന്യൂജെൻ രോഗങ്ങൾ എന്നിവ എല്ലാം എന്തിന്റെ സൂചകങ്ങളാണ്? ഒരു പരിഷ്കൃത സമൂഹത്തിൽ കാണാവുന്നതിനെക്കാളേറെ ഇത്തരം സംഭവങ്ങൾ ഉണ്ടാകുമ്പോൾ, നാം നേതൃത്വം കൊടുക്കുകയും, ചുക്കാൻ പിടിക്കുകയും, വിയർപ്പൊഴുക്കുകയും ഒക്കെ ചെയ്തുണ്ടാക്കിയ അഭിവൃദ്ധി വൃഥാവിലായോ എന്നൊരു ശങ്ക. മറ്റു സമുദായങ്ങൾ കണ്ടുപഠിക്കുകയും അനുകരിക്കുകയും ചെയ്ത നമ്മുടെ സമുദായ കെട്ടുറപ്പും ക്രമമായ മതപഠനവുമൊക്കെ വിട്ടെറിഞ്ഞ് പായുന്ന നമ്മുടെ പെൺകുട്ടികളുൾപ്പെടെയുള്ള യുവതലമുറ നമ്മെ പഠിപ്പിക്കുന്നത് എന്താണ്? സാമൂഹ്യപുനർജീവനത്തിനു പകരം നിങ്ങൾ അടിച്ചേൽപ്പിച്ച സാമൂഹ്യപരിഷ്കാരമാണ് ഇപ്പോൾ കാണുന്ന പല പ്രശ്നങ്ങൾക്കും കാരണം എന്ന് ഇതര മതസ്ഥയായ ഒരു സുഹൃത്ത് എന്റെ മുഖത്തടിച്ച തുപോലെ പറഞ്ഞപ്പോൾ ഞാൻ ശക്തിയുക്തം എതിർത്തു. പക്ഷേ ക്ലാസ്സുമുറികൾ നിറഞ്ഞിരിക്കുന്ന പെൺകുട്ടികൾ കാണിക്കുന്ന കോപ്രായങ്ങൾ കാണു മ്പോൾ ഒരു ചെറിയ ഉത്കണ്ഠ എന്നിലും തലപൊ ക്കുന്നു. പരിഷ്കാരവും, സ്വാതന്ത്ര്യവും ശാക്തീകരണ വുമൊക്കെ നമുക്കിടയിലെക്ക് അരിച്ചെത്തിയപ്പോൾ നാം മറക്കാൻ തുടങ്ങുന്ന 'ഒന്നിന്റെ' പേരെന്തെന്ന് ഒത്തിരി പരതി. ഒടുവിൽ കിട്ടിയ വാക്ക് 'സ്ത്രീധർമ്മം' എന്നതാണ്. എന്താണ് 'സ്ത്രീധർമ്മം' എന്നത് മറ്റൊരു ബൃഹത് ലേഖനത്തിനും തർക്കത്തിനും വിഷയമാണെ ന്നുള്ളതുകൊണ്ട് ഒരു വിശദീകരണത്തിനു മുതിരുന്നില്ല. എന്നാൽ വായനക്കാരെ ഒന്നോർമ്മപ്പെടുത്താൻ ആഗ്രഹിക്കുന്നു – സ്ത്രീധർമ്മമെന്നൊന്നുണ്ട്. ഈ സമൂഹത്തെ കൂട്ടിപ്പിടിക്കുന്ന അരക്കാണത്. അത് ഉരുകി ഇല്ലാതായാൽ നാം കെട്ടിപ്പൊക്കിയതൊക്കെ നിലംപരിശാകും. ചിതറിയ ചിന്തകൾ അടുക്കിവച്ചു കഴിഞ്ഞപ്പോൾ മനസ്സിലേക്ക് തള്ളിവരുന്ന ഒരു വികാരമേ ഉള്ളു – കൃതജ്ഞത നിറഞ്ഞ ആനന്ദം. ഇടവകയിലെ പ്രതിനിധിയോഗത്തിൽ അഭിപ്രായം പറയുന്ന, രൂപതയുടെ പാസ്റ്ററൽ കൗൺസിലിൽ കഴിഞ്ഞ പത്തു വർഷമായി അംഗമായുള്ള, രൂപതാ, സംസ്ഥാന, ദേശീയ കൗൺസിലുകളിൽ ഭാരവാഹിത്വം വഹിക്കുന്ന സർവ്വകലാശാലാ പ്രൊഫസറും, രണ്ട് സർവ്വകലാശാലകളുടെ ഭരണസമിതി അംഗവും ഒക്കെയായ ഞാൻ ആരൊടൊക്കെയാണ് നന്ദി പറയേണ്ടത്. എന്നെ ഞാനാക്കിയ ഓരോരുത്തർക്കും ഈ സമൂഹത്തിനും പകരമായി എന്താണ് എനിക്ക് നൽകാൻ സാധിക്കുന്നത്? ഇത്തരം വളരെ ലളിതമാണെന്നാണ് തോന്നൽ – എന്റെ ദൈവവിളിയായ മാതൃത്വം. ഇരുപത്തൊന്നാം നൂറ്റാണ്ടിൽ ജീവിക്കുന്ന എല്ലാ വനിതകൾക്കും വേണ്ടി മുന്നേ ഗമിച്ച, ഞങ്ങൾക്ക് വേണ്ട മാർഗ്ഗമൊരുക്കിയ എല്ലാ വൈദികർക്കും, സന്യസ്തർക്കും, കാരണവന്മാർക്കും നന്ദി. നിങ്ങളുടെ നിസ്വാർത്ഥ പരിശ്രമങ്ങളാണ് ഞങ്ങളെ ശക്തരാക്കിയത്. ■



# കുടിയേറ്റ ചരിത്രം: വികസന ചരിത്രത്തിലെ പൊൻതാളുകൾ

**റവ. ഡോ. സെബാസ്റ്റ്യൻ പുത്തേൻ**
'റേഡിയോ മാറ്റൊലി', മാനന്തവാടി



**ആമുഖം**

ആത്മാഭിമാനത്തോടെ ആഘോഷിക്കുകയാണ് കേരളം അറുപതിന്റെ നിറവ്. ഭാഷാടിസ്ഥാനത്തിലുള്ള സംസ്ഥാന രൂപീകരണത്തിനുശേഷം നാം കൈവരിച്ച നേട്ടങ്ങൾ അയവിറക്കുന്ന അവസരമാണിത്. ഒരുവർഷം നീണ്ടുനിൽക്കുന്ന വജ്രജൂബിലി ആചരണവേളയിൽ ധാരാളം പ്രസിദ്ധീകരണങ്ങളിൽ കേരളത്തിന്റെ കുതിപ്പും വെല്ലുവിളികളും പഠനവിഷയമാക്കി ചർച്ചചെയ്യുന്നുണ്ട്. ഇതോടനുബന്ധിച്ചുള്ള പരസ്യങ്ങളിലും 'എഴുത്തു' കളിലും ചിത്രീകരണങ്ങളിലും ചലച്ചിത്രാവിഷ്കാരങ്ങളിലും സൗകര്യപൂർവ്വം മറന്നുകളയുകയോ, മനഃപൂർവ്വം മാറ്റിനിർത്തുകയോ ചെയ്യപ്പെടുന്ന ഒരു കൂട്ടരുണ്ട്. അവരാണ് കുടിയേറ്റ കർഷകർ. കേരളം അറുപതിന്റെ നിറവിലാണെങ്കിൽ കേരളത്തിലെ കർഷക കുടിയേറ്റം 2018-ൽ നൂറിന്റെ നിറവിലായിരിക്കും. കൈയ്യേറ്റക്കാരായി വിധിയെഴുതി, ചൂഷകരായി ചിത്രീകരിച്ചു പരിസ്ഥിതിനശീകരണത്തിന് പഴിചാരി, ഇവരെ പടിക്കുപുറത്ത് നിർത്തുവാൻ ചിലർ മത്സരിക്കുകയാണ്. പരിസ്ഥിതി മൗലികവാദികളും (പ്രവർത്തകരല്ല), കക്ഷിരാഷ്ട്രീയ സ്വാർത്ഥ താൽപര്യങ്ങൾക്ക് മസ്തിഷ്കം തീറെഴുതി കൊടുത്തിരിക്കുന്ന ചില ചിന്തകരും, വേദികളിലും ബാനറുകൾക്കു പിന്നിലും മാത്രം അണിനിരക്കുന്ന കുറച്ചു സാംസ്കാരിക നായകരരുമൊക്കെയാണ് ഇതിനു വെമ്പൽ കൊള്ളുന്നത് എന്നത് ഖേദകരം തന്നെ. ഭക്ഷ്യ വിഭവങ്ങളെക്കാൾ കേരളത്തെ സ്വയം പര്യാപ്തമാക്കി, ഭക്ഷ്യസുരക്ഷാ കേരളമാക്കി മാറ്റിയിരുന്ന മലബാറിലേയും ഹൈറേഞ്ചിലേയും മണ്ണിന്റെ മനുഷ്യരെ ഇവർ മാനിക്കുന്നേ ഇല്ല. സംസ്ഥാന രൂപീകരണത്തിനു മുൻപും പിൻപും നാടിന്റെ നിലനിൽപിനായി ചോര നീരാക്കിയ ഇവരെ നോവിക്കാനും ഇക്കൂട്ടർ പിശുക്കുകാട്ടാറില്ല. "മദ്യ" തിരുവിതാംകൂറിൽ നിന്ന് മല"ബാറി"ലേക്ക്, "കുടി" ഏറിയവരായി മറ്റും ചിത്രീകരിച്ച് അപമാനിക്കാനും ഇവർ ഉത്സാഹം കാണിക്കുന്നു. ആരു ചവിട്ടിതാഴ്ത്താനും കുഴിച്ചുമൂടാനും ഭഗീരതപ്രയത്നം നടത്തിയാലും സത്യം കല്ലറയിൽ നിന്നെന്നപോലെ പുതുജീവൻ പ്രാപിച്ച് കേരളക്കരയിൽ ഉയർന്നുവരും. കേരളത്തിന്റെ പുരോഗതിക്ക് കാർഷിക സംസ്കൃതിയിലൂടെ ക്രൈസ്തവർ നൽകിയ വിലയേറിയ സംഭാവനകളിലേക്കുള്ള ഒരെത്തിനോട്ടമാണിത്. ഗവേഷണാത്മക അന്വേഷണമോ, താത്വികമായ പഠനമോ, ചരിത്രപരമായ ഒരാഖ്യാനമോ, അടുക്കും ചിട്ടയോടെയുമുള്ള ഒരവതരണമോ അല്ല ഇത്. മറിച്ച്, മലബാറിൽ ജീവിക്കുന്ന ഒരു കുടിയേറ്റ കർഷക



സന്തതിയെന്ന നിലയ്ക്കും കുടിയേറ്റജനത്തിന്റെ ഒരു ശുശ്രൂഷകനെന്ന നിലയ്ക്കുള്ള അനുഭവങ്ങളുടെ ചില വെളിപ്പെടുത്തൽ മാത്രം.

**കുടി ഇറങ്ങേണ്ടിവന്നതിന്റെ വേദനയും വേർപാടും പേറിയവർ**

വികസനത്തിനുവേണ്ടി കുടിയിറക്കപ്പെടുന്നവരുടെ അവകാശങ്ങൾക്കുവേണ്ടി ധാരാളം വ്യക്തികളും പ്രസ്ഥാനങ്ങളും മുമ്പോട്ടുവരുന്ന ഐക്യദാർഢ്യത്തിന്റെ ഒരു സവിശേഷ സാഹചര്യം സമകാലിക കേരളത്തിന്റെ ഒരു വലിയ നന്മയാണ്. പക്ഷേ, മഹായുദ്ധങ്ങളുടെയുംആഗോളസാമ്പത്തികമാന്ദ്യത്തിന്റെയും പശ്ചാത്തലത്തിൽഉരുത്തിരിഞ്ഞപട്ടിണിയുടെയും പരിവട്ടത്തിന്റെയും സാഹചര്യത്തിലാണ് കൂടെപിറപ്പുകളെയും, പിറന്നനാടിനെയും ഉപേക്ഷിച്ച് വളർന്ന തൊടിയിൽനിന്നും കുടിയിൽനിന്നും വേർപെടുന്ന വേദന ഇവർ സ്വയം ഏറ്റുവാങ്ങിയത്. അതിജീവനത്തിനും നിലനിൽപ്പിനുമാണ് കുരിശിലേറ്റപ്പെടുന്നതു പോലെയുള്ള സാഹസികമായൊരു ജീവിതയാത്രക്ക് അവർ തുടക്കമിട്ടത്. അന്തസ്സോടെ അദ്ധ്വാനം ചെയ്ത്, മാന്യമായി ജീവിക്കാനുള്ള സാഹചര്യങ്ങളും വിഭവങ്ങളും സംവിധാനങ്ങളും തിരുവിതാംകൂറിൽ സംലഭ്യമായിരുന്നെങ്കിൽ മരണോന്മുഖമായുള്ള ഈ പുറപ്പാടിന്ഇവരിലാരും മുതിരുകയില്ലായിരുന്നു. മലമ്പനിയോടും വന്യമൃഗങ്ങളോടും മല്ലടിച്ച് മരണമടഞ്ഞ എത്രയോകുടിയേറ്റ പൂർവ്വപിതാക്കന്മാരുടെയും മാതാക്കളുടെയും ബലികല്ലിലാണ് കേരളത്തിലെ ചില ജില്ലകളെങ്കിലും ഇന്ന് പണിതുയർത്തപ്പെട്ടിരിക്കുന്നത്.



ബലികുടീരങ്ങളും മണ്ഡപങ്ങളും ഒന്നും സ്വന്തം പേരിലില്ലാത്ത ഇക്കൂട്ടരുടെ സ്മരണ തന്നെ ആവേശമുണർത്തുന്നു. ഉറ്റവരും ഉടയവരും തിരുവിതാംകൂറിൽ മരണത്തോടു മല്ലടിക്കുമ്പോൾപോലും ഒന്നു സന്ദർശിക്കാൻ ഇവർക്കായിട്ടില്ല. അപ്പന്റെയോ അമ്മയുടെയോ അന്ത്യകർമ്മം നടത്താൻ കടമ നിർവ്വഹിക്കാൻ പോലും ഇവർക്കു സാധിച്ചിരുന്നില്ല. യാത്രാസൗകര്യങ്ങൾ തീർത്തും ഇല്ലാതിരുന്ന കാലത്ത് മാനന്തവാടിയിൽ നിന്നും കോഴിക്കോട്ടുവരെ നടന്ന് ആണ്ടുതോറും രക്തബന്ധമുള്ളവരും ഇല്ലാത്തവരുമായ ഉറ്റവരുടെ അടുത്തെത്താൻ ആത്മാർത്ഥതയുണ്ടായിരുന്ന എന്റെ അപ്പനെ ഞാനോർക്കുന്നു.

**വിശ്വാസത്തിലധിഷ്ഠിതമായ വികസനസംസ്കാരത്തിന്റെ ഉപജ്ഞാതാക്കൾ**

''അഗ്രികൾച്ചർ'' എന്ന പദത്തിൽതന്നെ ഒരു "കൾച്ചർ" ഉള്ളത്. കർഷകർ സംസ്കാരമുള്ളവരാണെന്നും, കാർഷികജീവിതം തന്നെ ഒരു തനതു സംസ്കാര വ്യാപനമാണെന്നുമുള്ള ശക്തമായ സന്ദേശം സമൂഹത്തിന് പ്രദാനം ചെയ്യുന്നുണ്ട്. കൾട്ടും (cult) കൾച്ചറും (Culture), കൾട്ടിവേഷനും (Cultivation) ഒരേ ധാതുവിൽ നിന്നാണെന്ന് പഠിപ്പിച്ചത് യശഃശരീരനായ കാട്ടടിയച്ചനാണ്. പ്രാർത്ഥനയോടും പഠനത്തോടുമൊപ്പം ചിലപ്പോഴൊക്കെ അതിലുംഉപരിയായി – കൃഷിപണിയും ഊന്നൽ നൽകിയ ആ പുണ്യവര്യന്റെ ഉപമയിലൂടെയുള്ള പാഠം ആത്മാവിൽ ഇന്നും അഗ്നിയായി ജ്വലിക്കുന്നുണ്ട്. "എടോ, ഒരു തെങ്ങിന് വെള്ളമൊഴിച്ച്, വളമിട്ട്, വളർത്താൻ സാധിക്കാത്ത നിങ്ങൾക്ക്, ദൈവത്തോളം വളരേണ്ട ഒരു മനുഷ്യവ്യക്തിയെ ശുശ്രൂഷിക്കാനുള്ള മനോഭാവം ഒരിക്കലും കരുപിടിപ്പിക്കാനാകില്ല". സഭയുടെ വൈദികപരിശീലനം പള്ളിയിലെ ആചാരാനുഷ്ഠാനകൻ വിധികൾ നടത്താൻ മാത്രമുള്ള. "പൂജാരികളെയല്ല", സർവ്വമനുഷ്യരുടെയും സമഗ്രപുരോഗതിക്ക് സമർപ്പിതരാകുന്ന നേതാക്കളെയാണ് വാർത്തെടുക്കുന്നത്. "മലബാറിന്റെ മോസസ്" എന്നറിയപ്പെടുന്ന പുണ്യസ്മരണാർഹനായ വള്ളോപ്പള്ളി പിതാവു മുതൽ ''സ്വപ്നഭൂമിയിൽ'' കുടിയേറിയവരോടൊപ്പം വീടു വിട്ടിറങ്ങിയ അനേകം വൈദിക നേതാക്കളുടെ ശുശ്രൂഷയുടെ ബാക്കി പത്രമാണ് ഇന്നത്തെ മലബാർ എന്നു തറപ്പിച്ചു പറയേണ്ട അവസരമാണീ അറുപതിന്റെ നിറവ് കേരളത്തിന്.

മനുഷ്യ വിമോചകനായ യേശുവിന്റെ വിശ്വാസമാണ് ഈ വികസനമുന്നേറ്റത്തിന് പാതയും പാഥേയവുമായത്. "ദരിദ്രരെ സുവിശേഷം അറിയിച്ച" യേശുവിലുള്ള വിശ്വാസമാണ് കുടിയേറ്റത്തിന്റെ കൊടിയ നാളുകളിൽ കൂടെപ്പിറപ്പായി ദൈവത്തെ അടുത്തനുഭവിക്കാൻ ഈ ജനതയ്ക്കായത്. "ജനത്തിന്റെ ക്ലേശങ്ങൾ കാണുന്ന, രോദനം കേൾക്കുന്ന, യാതന അറിയുന്ന, അവരെ മോചിപ്പിക്കുന്ന, ക്ഷേമത്തിലേക്ക് നയിയ്ക്കുന്ന" ഒരു ദൈവത്തിലുള്ള വിശ്വാസമാണ് കുടിയേറ്റ കർഷകർ കൈമാറിയ പൈതൃകം. ഉന്നതസ്വർഗങ്ങളിലിരിക്കാതെ തലങ്ങളിലേക്ക് ഇറങ്ങിവന്ന ദൈവത്തിന്റെ കരുണയാണ് ഇവർക്ക് എന്നും കരുത്ത് പകർന്നത്. ഇതേ കരുതൽ സഹജീവികളിലേക്ക് പകർന്നു നൽകുന്ന പ്രവർത്തനങ്ങളിലേർപ്പെട്ടാണ് മലബാറിന്റെ വികസനത്തിന് ഒരു നവസംസ്കാരം ഇവർ രൂപം കൊടുത്തത്.

**പരസ്പരവിശ്വാസത്തിൽ മതേതരസംസ്കാരം പടുത്തുയർത്തിയവർ**

വിശ്വാസത്തിന് ലംബമാനത്തോടൊപ്പം തിരശ്ചീന മാനവും ഉണ്ടെന്ന് ഈ ലോകത്തെ പ്രവൃത്തികളിലൂടെ പഠിപ്പിച്ച അദ്ധ്യാപകരാണ് കുടിയേറ്റ ക്രൈസ്തവർ. വിശ്വാസികൾ എന്നതിന് തെളിവ് പരസ്പരമുള്ള വിശ്വാസവും, വ്യത്യസ്ഥതകൾ മാനിച്ച്, സഹകരിച്ച്, സഹായിച്ച് സഹഗമനം നടത്തുകയും സഹപ്രവർത്ത നത്തിൽ ഏർപ്പെടുകയും ചെയ്യുക എന്നതാണെന്ന് മനസ്സിലാക്കിയവരാണിവർ. ആരേയും നിർബന്ധിച്ച് മാമോദീസ മുക്കാനോ ആചാരാനുഷ്ഠാനങ്ങൾ അടിച്ചേൽപ്പിക്കാനോ, മതവിശ്വാസത്തിന്റെ പേരിൽ മാറ്റിനിർത്താനോ ഒരിക്കലും കുടിയേറ്റ കർഷകർ മുതിർ ന്നിട്ടില്ല.പകരം, പള്ളിയും പള്ളിക്കൂടവും മഠവും ആതുരാലയങ്ങളും അഗതിമന്ദിരങ്ങളും അനാഥല യങ്ങളും ഒക്കെ സർവ്വമതസ്ഥർക്കും വേണ്ടി തുറന്നിട്ട് പ്രവർത്തിക്കുന്ന പാരസ്പര്യത്തിനാണ് ഇവർ ഊന്നൽ നൽകിയത്.

പണം, പട, വസന്ത അകറ്റുന്ന അമ്പു പെരുന്നാ ളിൽ നിന്നും ആരെയും അകറ്റിനിർത്തിയിട്ടില്ല. പള്ളിതിരുനാൾ നാനാജാതിമതസ്ഥരായ പൗരജന ത്തിന്റെ പെരുന്നാളായി സർവ്വരേയും ഒരുമിച്ച് കൂട്ടുന്നത് കുടിയേറ്റ തനിമയായിരുന്നു. കുഞ്ഞുംനാളിലെ ഒരിക്കലും മറക്കാത്ത ഒരോർമ്മയുണ്ട്. മണ്ഡല മകര വൃതമെടുത്ത് മലകയറാൻ കെട്ടുനിറയ്ക്കുന്ന ഈഴവരായ ഗോപിചേട്ടന്റെയും തങ്കൻചേട്ടന്റെയും വീട്ടിൽ പോയ അനുഭവം. അന്ന് മുതിർന്നവരെല്ലാം ചേട്ടന്മാരും ചേട്ടത്തിമാരും മാത്രം. മതവും ജാതിയും ഉപജാതിയും ഒന്നും നോക്കാത്ത, അറിയാത്ത കാലം. കെട്ടുനിറച്ച്, തേങ്ങയുടച്ച് പടിയിറങ്ങിയവർ തിരിച്ചെ ത്തുന്നതുവരെ നിലവിളക്കിൽ തിരിതെളിച്ച് പ്രാർത്ഥി ക്കുന്നത് അവരുടെ ഭവനത്തിൽ മാത്രമായിരുന്നില്ല. അമ്മ പറഞ്ഞുതരും "മോനേ, അവര് പോകുന്ന വഴി പുലികളുണ്ട്. പുലിപിടിക്കാതെ തിരിച്ചുവരാൻ. കൊന്തചൊല്ലുമ്പോൾ പ്രാർത്ഥിക്കണം''. കൊന്ത കഴിഞ്ഞ്, സ്തുതിയും ചൊല്ലികഴിഞ്ഞ് എന്റെ കുഞ്ഞുകയ്യിൽ ''ഈശോയെ, തങ്കൻചേട്ടനും ഗോപിച്ചേട്ടനേം കാത്തുകൊള്ളണേ", എന്ന പ്രാർത്ഥന സ്വമേധയാ ഉയർന്നുവന്നത് അമ്മയുടെ കറയറ്റ കുടിയേറ്റ മതേതര സംസ്കാരത്തിന്റെ പ്രചോദനത്താലാണ്.

വലിയ പെരുന്നാളിനും ചെറിയ പെരുന്നാളിനും മറിയം കൊണ്ടുവരുന്ന പലഹാരങ്ങളും നെയ്ചോറു മൊക്കെ സമ്മാനിച്ച മതസൗഹൃദ രുചികളിപ്പോഴും നാവിൽ ഊറിവരുന്നു. ഓണാഘോഷങ്ങൾ ക്ലബ്ബുക ളൊക്കെ സമാരംഭിക്കുന്നതിന് മുമ്പ്, പള്ളിമുറ്റത്താണ് കൊണ്ടാടിയിരുന്നത്. ഉണ്ണിനമ്പിയാരുടെയും വിജയൻ നായരുടെയും വീടുകളിൽ ഓണത്തിനും വിഷുവിനും ഒരുമിച്ചുകൂടി ഓണപ്പുടവ സമ്മാനമായി വാങ്ങിയതും അനേകം സസ്യവിഭവങ്ങളാൽ സമ്പന്നമായ സദ്യ ഉണ്ടതും, വലിയ കുടുംബമാണ് ഈ സമൂഹം എന്ന തിരിച്ചറിവ് പകർന്നുനൽകി. സാമൂഹികജീവിതത്തിന് ഇന്ന് അന്യമായിക്കൊണ്ടിരിക്കുന്ന അനുഭവമാണിത്. കർഷകനും കാളവണ്ടി തൊഴാലാളിയുമായിരുന്ന അപ്പന്റെ സഹകാരികളായി കാലാകാലത്തുണ്ടായിരുന്ന ഉണ്ണി ആശാരിയ്ക്കും ഈർച്ചക്കാർക്കും, ഗോപിക്കും, കാദറുക്കക്കും, മമ്മൂട്ടിക്കുമൊക്കെ അധികം മുറികളി ല്ലാത്ത, പുല്ലുമേഞ്ഞ ചെറിയ വീട്ടിൽ ഒരു വലിയ ഇടം ഉണ്ടായിരുന്നു. ചടയർ എന്ന പണിയ സഹോദരൻ എറയത്ത് കഞ്ഞികുടിച്ചുകൊണ്ടിരിക്കുമ്പോൾ ചന്തൂട്ടൻ എന്ന കുറിച്യസഹോദരൻ കയറിവന്നപ്പോൾ പെട്ടെന്ന് ചടയനെ അപ്പന്റെ കട്ടിലിൽ ഒളിപ്പിച്ചത് ഇന്നും ഞാനോർക്കുന്നു. ഇവർ തമ്മിൽ തൊട്ടുകൂടായ്മ നിലനിന്നിരുന്നു. സാഹോദര്യത്തിന്റെയും സഹവർത്തി ത്വത്തിന്റെയും സമഭാവനയുടെയും സൗഹൃദസമ ന്വയങ്ങളുടെയും സംസ്കാരമാണ് കുടിയേറ്റം സംസ്ഥാ നത്തിന് സംഭാവന ചെയ്തത്.

### "നാം ജനം" എന്ന രാഷ്ട്രീയദർശനം ജീവിച്ചവർ

''നാം ഇന്ത്യയിലെ ജനം" എന്നു പറഞ്ഞാണ് ഭാരതഭരണഘടനയുടെ പ്രവേശിക ആരംഭിക്കുന്നത്. "നാനാത്വത്തിലെ ഏകത്വത്തിന്" പുകൾപെറ്റതാണ് നമ്മുടെ രാജ്യം. വിവിധ മത, ജാതി, വർണ, വർഗ, കക്ഷി, രാഷ്ട്രീയ വ്യത്യസ്തതകൾക്കും ഉപരി ഭാരതീയരാണ്, കേരളീയരാണ്, മലയാളികളാണ് നാം എന്ന പരിപാവന കാഴ്ചപ്പാട് എന്നും കാത്തുസൂക്ഷിച്ചിട്ടുള്ള കുടിയേറ്റ കർഷകർ ഭൂരിപക്ഷമുള്ള ഇടങ്ങളിൽ കക്ഷി രാഷ്ട്രീയ സംഘർഷങ്ങളും സംഘട്ടനങ്ങളും കൊലപാതകങ്ങളും മരണങ്ങളും വളരെ വളരെ കുറവായിരുന്നു എന്ന് ആരും സമ്മതിയ്ക്കും. വില്ലേജായാലും പഞ്ചായത്തായാലും മറ്റേതു സർക്കാർ സ്ഥാപനങ്ങളാണെങ്കിലും, അവയുടെ പ്രാദേശിക ആവശ്യങ്ങൾക്ക് എന്നും പള്ളിയും പള്ളിവക കെട്ടിടങ്ങളും സംവിധാനങ്ങളും എപ്പോഴും സംലഭ്യമായിരുന്നു. രാഷ്ട്രത്തേക്കാൾ, സംസ്ഥാന ത്തേക്കാൾ, തങ്ങളുടെ പാർട്ടികൾക്കും പക്ഷങ്ങൾക്കും മുൻഗണന നൽകുന്ന, പൊതുജന വളർച്ചയേക്കാൾ രാഷ്ട്രീയ കക്ഷികളുടെ വളർച്ചക്കും പ്രാധാന്യവും കണ്ടുവരുന്ന സാഹചര്യമാണിത് എന്ന് ഉറക്കെ പറയാൻ ആരും മടിക്കേണ്ടതില്ല. ഇന്ന് മതാധിഷ്ഠിതമായി, സഹോദരങ്ങളായ മനുഷ്യരെ വേർതിരിച്ച് തമ്മിലടിപ്പിച്ച് ചോരകുടിക്കുന്ന രാഷ്ട്രീയ സംസ്കാരത്തിന് കൂടുതൽ പിണിയാളുകളെ പോറ്റിവളർത്തുന്നുണ്ട്. ഈ സമകാലിക സാഹചര്യത്തിൽ നിന്നും തീർത്തും വിഭിന്നമായ ഒരു സംസ്കാരമാണ് കുടിയേറ്റ കർഷകരുടേത് എല്ലാവരെയും വളർത്തുന്ന, എല്ലാ വരോടൊപ്പം വളരുന്ന രാഷ്ട്രീയജീവന്റെ സംസ്കാരം. ജാത്യാതീത സമൂഹനിർമ്മിതിയുടെ വക്താക്കളാണീ കുടിയേറ്റ കർഷകർ എന്ന് ഇനിയും കേരളം തിരിച്ചറിയേണ്ടിയിരിക്കുന്നു.

### ഗ്രാമസഭകൾക്കും കോടതിരഹിത അന്യായാലയങ്ങൾക്കും മുമ്പേ പറന്ന പക്ഷികൾ

"സമാനാഭാന്തി ഇത:സഭ" എന്നാണല്ലോ സഭയുടെ

നിർവചനം. "എല്ലാപേരും ഒരേ നിലയിൽ എല്ലായ്പ്പോഴും പ്രശോഭിക്കുന്ന ഇടം". മലബാറിലെ ഓരോ ഇടവകകളും ഇങ്ങനെയുള്ള ഇടങ്ങളായിരുന്നു. എല്ലാവർക്കും. 'കുഞ്ഞാടുകൾക്കു' മാത്രമുള്ള ''കുമ്പസാരക്കൂടുകളായിരുന്നില്ല, കുടിയേറ്റക്കാരുടെ ഇടവകപ്പള്ളികൾ. മറിച്ച് ഇടറിയ മനുഷ്യജീവിതങ്ങൾക്ക് സ്വന്തം സത്യം കണ്ടെത്താനുള്ള ഇടങ്ങളായിരുന്നു അവ. ആർക്കും കയറിവരാനുള്ള സ്ഥലങ്ങൾ. എന്തിനും ഒരു പരിഹാരം തേടാനുള്ള ഇടം. ആരും നിരാശരായി പടിയിറങ്ങാത്ത ഒരിടം. ഒരു ഗ്രാമത്തിന്റെ ആവശ്യങ്ങളും സ്വപ്നങ്ങളും സാക്ഷാത്കരിക്കാനാണു പ്രതിസന്ധികളെ തരണം ചെയ്യാനും, ഐക്യം അരക്കിട്ടുറപ്പിക്കാനും അക്രമം അടിച്ചമർത്താനും, അധാർമ്മികതകളെ ചെറുത്തു തോൽപിക്കാനും ഗ്രാമവാസികൾ ഒരുമിച്ചു കൂടിയിരുന്ന് ആലോചിച്ച് തീരുമാനമെടുത്ത് നടപ്പിലാക്കാൻ നേതാക്കളെ തെരഞ്ഞെടുത്തിരുന്ന ആദ്യ ഗ്രാമസഭകൾ, ഇടവകപ്പള്ളികളായിരുന്നു എന്ന സത്യം അംഗീകരിച്ചുതരാൻ അക്കാദമിയിൽ വിദഗ്ധരും വിവരശ്രോതസ്സുകൾ തേടുന്ന ഗവേഷകരും സമ്മതിക്കാൻ ഇടയില്ല. സർക്കാരുകളോ സർവ്വകലാശാലകളോ സാമൂഹികനായകരോ, ചരിത്രകാരന്മാരോ, രാഷ്ട്രീയ പാർട്ടികളോ ഒക്കെ ഇതിന് ബദൽ അവകാശവാദവുമായി വരാനും ഇടയുണ്ട്. 1988–ൽ ഇടവകജീവിതം ആരംഭിച്ച് എനിക്ക് വ്യക്തിപരമായ അനുഭവത്തിൽ നിന്ന് ആത്മാർത്ഥമായി ഇത്രയെങ്കിലും പറയഞ്ഞില്ലെങ്കിൽ പാപമാകും എന്ന ബോധ്യമാണുള്ളത്. കണ്ണൂർ ജില്ലയിലെ കൊട്ടിയൂർ, അടയ്ക്കാത്തോട് പ്രദേശത്ത് പാലുകാച്ചിമലയോടു ചേർന്നു കിടക്കുന്ന ശാന്തിഗിരി എന്ന ഗ്രാമത്തിലെ മൂന്നു വർഷത്തെ ജീവിതം ഇതുപറയാൻ ആത്മധൈര്യവും അവകാശബോധവും നൽകുന്നു (ആത്മപ്രശംസയുടെ ഒട്ടും ചേർക്കാതെ വായിക്കണമെന്ന അപേക്ഷയോടെ സൂചിപ്പിക്കട്ടെ "ഒരു ഗ്രാമം ഒരു പുരോഹിതൻ'' എന്ന തലക്കെട്ടിൽ എന്നെക്കുറിച്ചും പത്രവാർത്തകളുണ്ടായിട്ടുണ്ട്).

കോടതിരഹിത വ്യവഹാരങ്ങളുടെ സമിതികൾ ജില്ലതോറും നടത്തുന്ന കാലഘട്ടത്തിൽ, ഇടവക വികാരിയച്ചന്റെ നേതൃത്വത്തിലുള്ള 'പഞ്ചായത്തുകൾ' കത്തോലിക്കനു വേണ്ടി മാത്രമായിരുന്നില്ല. എന്തെല്ലാം വ്യവഹാരങ്ങളാണ് ഈ നാട്ടുപഞ്ചായത്തുവഴി തീർപ്പുകൽപ്പിച്ചിരുന്നത്. വെളുക്കുന്നതുവരെ പഞ്ചായത്തു പറഞ്ഞ എത്ര രാത്രികളുടെ കഥ എനിക്കു പറയാനുണ്ട്. പോലീസ് സ്റ്റേഷനിലും മറ്റും പരാജയപ്പെട്ട അനുരഞ്ജനം കോടതിയിലെ തീർപ്പുകളിൽ നടന്നിട്ടുണ്ട്. ഈ അനുരഞ്ജന അന്തരീക്ഷം സമൂഹത്തിൽ നിലനിർത്തി ഒരു സാമൂഹികസ്വത്വബോധം നൽകാൻ കുടിയേറ്റ ജനതയുടെ ഈ കൂട്ടായ്മയ്ക്ക് സാധിച്ചിട്ടുണ്ട്.

### അടിസ്ഥാന സൗകര്യ വികസനത്തിന് തേരുതെളിയിച്ച ജനത

മലബാറിലെ റോഡുകളുടെയും പാലങ്ങളുടെയും പിന്നിൽ കുടിയേറ്റകർഷകരുടെ കഠിനപ്രയത്നത്തിന്റെ പങ്കു വിസ്മരിക്കുന്നവർ കുറ്റകരമായ അനാസ്ഥയാണ് കാണിക്കുന്നത്. ഏതു മലമുകളിലും തെരഞ്ഞെടുപ്പു പ്രചരണത്തിന് ദേശീയ നേതാക്കൾക്കു പോലും കടന്നു ചെല്ലാകുന്നത് ഗവൺമെന്റ് പദ്ധതികളുടെ ഫലമായിട്ടാണെന്ന് തെറ്റിദ്ധരിക്കുന്നവരുണ്ടാകാം. പക്ഷേ നടന്നു വഴിയുണ്ടാക്കിയ ഒരു കൂട്ടം മനുഷ്യരുടെ അതിജീവന പോരാട്ടം ഇതിന് പിറകിൽ അംഗീകരിച്ചില്ലെങ്കിൽ ചരിത്രം ഇവർക്ക് മാപ്പുകൊടുക്കില്ല. ഇവരുടെ പേരിൽ ഒരു ശില്പവും ചുവരെഴുത്തും ഫ്ളക്സും അവകാശവാദ ബോർഡുകളും കാണാനിടയില്ല. കൊട്ടിയൂർ റോഡും അടക്കാത്തോട് പാലവും കൊട്ടിയൂർ – ബോയ്സ് ടൗൺ റോഡും ഉദാഹരണമായി മാത്രം സൂചിപ്പിക്കുന്നു. കണ്ണാടിക്കാരയ്യനും ചിറയത്തച്ചനും ഇന്നാട്ടുകാർക്ക് മറക്കാനാകാത്ത നേതൃത്വം നൽകിയവരാണ്. ''പഞ്ചവർഷ ശ്രമദാനം'' എന്ന് പത്രക്കാർ പേരിട്ട റോഡു നിർമാണ യത്നം പുനക്കാട്ട് ചാണ്ടിയച്ചന്റെ നേതൃത്വത്തിൽ നടത്തിയതിന്റെ പേരിലാണ് വേണ്ടേക്കും ചാൽ – ശാന്തിഗിരി റോഡുണ്ടാക്കതും ആദ്യമായി അവിടെ ബസ്സെത്തിയതും. പിന്നീട് വെണ്ടേക്കും ചാൽ ഉരുൾപൊട്ടലിനെ തുടർന്ന്, ഒരു ജില്ലാ കളക്ടർ കമ്പിപാലത്തിനപ്പുറത്ത് ആദ്യംകടക്കുന്ന അനുഭവം എനിക്കും പറയാനുണ്ട്. ശ്രീ. കമാൽകുട്ടി കണ്ണൂർ കളക്ടറായിരിക്കെയാണ് ഇത് നടന്നത്. ശ്രീ. പി. എസ്. ശ്രീനിവാസൻ റവന്യു മന്ത്രിയായിരിക്കെ അനുവദിച്ച FRF (Flood Relief Fund) കൊണ്ട് പ്രാദേശിക വികസനസമിതി ഏറ്റെടുത്തു നടത്തിയ റോഡു നിർമ്മാണത്തിന് ചുക്കാൻ പിടിക്കുമ്പോഴും എനിക്കും ഇത് പൂർണ്ണബോധ്യമായിട്ടുണ്ട്. നാനാജാതിമതസ്ഥരായ വ്യത്യസ്ത രാഷ്ട്രീയ പ്രത്യയശാസ്ത്രത്തിലുമുള്ളവരുടെ സംഘാതമുന്നേറ്റമാണ് കുടിയേറ്റപ്രദേശത്ത് റോഡും ബസ്സും മറ്റു വികസനങ്ങളും സൃഷ്ടിച്ചത്.

### വിദ്യാലയ, ആതുരാലയസേവനം മുഖമുദ്രയാക്കിയ നല്ല ശമറായന്മാർ

"പള്ളിയോടൊപ്പം പള്ളിക്കൂടങ്ങൾ സുപരിചിതമാണ് മലയാളിക്ക്. ഭരണഘടനാശിൽപിക്ക് പോലും സംസ്കൃതം പഠിക്കാൻ ജർമ്മനിയിൽ പോകേണ്ടിവന്ന സാഹചര്യം നിലനിന്നിടത്ത് സംസ്കൃതസ്കൂളും, സ്ത്രീവിദ്യാഭ്യാസത്തിന് സവർണ്ണ വ്യത്യാസമില്ലാതെയുള്ള അധ്യാപനത്തിനും മുൻകൈയെടുത്തത് വി. ചാവറയച്ചനായിരുന്നു. ഈ മാതൃകകളിൽ മുന്നേറിയ ഒരുപാട് പേർ പ്രാഥമിക വിദ്യാഭ്യാസത്തിനും, സെക്കൻഡറി വിദ്യാഭ്യാസത്തിനും, കോളജ് പഠനത്തിനും, പ്രൊഫഷണൽ പഠനങ്ങൾക്കും സാഹചര്യമൊരുക്കാൻ മുതൽമുടക്കിയത് എത്ര ബൃഹത്തായി ഒരുക്കുകയാണ്. ഒരു ബഡ്ജറ്റ് അവതരണത്തിലും ഇത് പ്രതിഫലിച്ചിട്ടില്ല. വിശാലവീക്ഷണത്തോടെ കുടിയേറ്റക്കാർ കയ്യും മെയ്യും മറന്ന് പ്രവർത്തിക്കുന്നതിന്റെയും ഫലമായാണ് മലബാറിലും അക്ഷരവെളിച്ചമുണ്ടായത്. ഈ സമൂഹം സൃഷ്ടിച്ച വിദ്യാഭ്യാസ സൗകര്യങ്ങളും സ്ഥാപനങ്ങളും മലബാർ സമൂഹത്തിനാകെ ഗുണകരമായിട്ടുണ്ട് എന്നത് സത്യംമാത്രം. എത്രമാത്രം സ്വത്തുവകകളാണ് എന്നന്നേക്കുമായി ഈ സ്ഥാപനങ്ങ

ൾക്കായി നീക്കിവച്ചിരിക്കുന്നതും സർവ്വർക്കും സംലഭ്യമാക്കിയതും. മലമ്പനിയെ ചെറുക്കാൻ കൊയ്നാ വെള്ളം കൊടുത്ത് ആരംഭിച്ച ആതുരസേവനത്തിനായും ഈ കുടിയേറ്റക്കാർ ചെയ്തത് ചെറിയ സംഭാവനകൾ ഒന്നുമല്ല. വിദ്യാഭ്യാസവും ആതുരസേവനമേഖലയും കച്ചവടമായികണ്ട് ചുവടുറപ്പിച്ചവർ, സ്വാശ്രയകച്ചവടക്കാരായി കുടിയേറ്റജനതയെ ചിത്രീകരിച്ച് കരിവാരിത്തേച്ചുകൊണ്ട് കരുണയില്ലാതെ, പൊതുജനതയ്ക്കുവേണ്ടി, ജനാധിപത്യനിയമങ്ങളനുസരിച്ച് മനുഷ്യസേവനം നടത്തുന്ന മഹനീയ പാരമ്പര്യത്തിന് തടയിടാൻ തമസ്സിന്റെ ശക്തികൾക്കാകില്ല, പള്ളിമണികളെ പുഛിക്കുന്ന പൗരപ്രമുഖർ ഉണ്ടായിട്ടുണ്ട്. സാക്ഷര കേരളത്തിൽ എന്ന ഖേദത്തോടെ കുറിച്ചപ്പോഴും, ഈ മണികളുടെ ബലത്തിലാണ് മസ്സിൽ പവറിന്റെയും കൈയേറ്റത്തിലല്ല ഈ മേഖലകളിൽ വിദ്യാഭ്യാസ ഉന്നതി ഉണ്ടായിട്ടുള്ളത് എന്നത് ചാരിതാർത്ഥ്യജനകമാണ്.

**യഥാർത്ഥ പരിസ്ഥിതി സ്നേഹിതരും സംരക്ഷകരും പരിപോഷകരും**

അതിജീവനത്തിനും ഉപജീവനത്തിനും വേണ്ടിയുള്ള ഭക്ഷ്യദൗർലഭ്യ സാഹചര്യത്തിൽ കുടിയേറിയ കർഷകരെ കപടപരിസ്ഥിതിവാദികൾ പശ്ചിമഘട്ട ചാനൽ ചർച്ചകൾക്കിടെ വനനശീകരണക്കാർ എന്ന് അടച്ചാക്ഷേപിച്ചു. മലബാറിൽ മരങ്ങൾ വെട്ടി വെളുപ്പിച്ച ഭൂമിയാണ്. കശുവണ്ടി കർഷകർക്ക് കൈമാറിയതെന്നും നാം മനസ്സിലാക്കേണ്ടിയിരിക്കുന്നു. ഇന്നും ഗൃഹപാഠം നടത്തി കേരളം കാണാൻ വരുന്ന ചരിത്രകുസൃതികളായ സഞ്ചാരികൾ ഒരു സത്യം തിരിച്ചറിയുന്നുണ്ട്. ഹൈറേഞ്ചിലും മലബാറിലുമാണ് കേരളത്തിൽ ഏറ്റവും പച്ചപ്പുള്ളതെന്ന്. ഈയിടെ എന്റെ ഒരു സുഹൃത്ത്, എറണാകുളം ജില്ലക്കാരൻ ആദ്യമായി വയനാട്ടിൽ തന്റെ വിദേശസുഹൃത്തുക്കൾക്ക് അദ്ദേഹം ഇവിടുത്തെ കാലാവസ്ഥയും, ചെടികളും മരങ്ങളും പച്ചപ്പുകളും കണ്ട് അത്ഭുതപ്പെടുന്നുണ്ടായിരുന്നു. ഒരു കാപ്പിയോ, കൊടിയോ, കമുകോ, തെങ്ങോ, റബ്ബറോ വച്ചാൽ ഓരോ ദിവസവും അതിരാവിലെ ഓരോന്നിന്റെയും ചുവട്ടിൽ പോയി മക്കൾ ഞങ്ങളെപ്പോലെ തലോടി ലാളിച്ചു വളർത്തുന്ന എന്റെ അപ്പനെ പരിസ്ഥിതിചൂഷകൻ എന്ന് ആരെങ്കിലും വിളിച്ചാൽ ദൈവം പോലും മാപ്പുകൊടുക്കില്ല. വയലുകളിൽ നടീൽ കൊയ്ത്ത് മാമാങ്കത്തെക്കാൾ, സർക്കാരിന്റെയും തദ്ദേശ സ്വയംഭരണ സ്ഥാപനങ്ങളുടെ നേതൃത്വത്തിലും മറ്റും സംഘടിപ്പിക്കുന്ന പരിപാടികളുടെ ഫോട്ടോകൾ പത്രത്തിൽ അടിച്ചുവരുമ്പോഴും ന്യൂസിൽ ചിത്രങ്ങൾ തെളിയുമ്പോഴും ഓർക്കണം, ഒരു സഹായവുമില്ലാതെ ഒത്തിരി കർഷക കാരണവന്മാർ തങ്ങളുടെ ജീവിതം നെൽകൃഷിക്കുവേണ്ടി ഹോമിച്ചിട്ടുണ്ടെന്ന്. വിലയിടിവും വിളതകർച്ചയും നേരിട്ട് ആത്മഹൂതി ചെയ്ത പൂർവ്വികരുടെ "സഹായിക്കണേ" എന്ന അവസാനത്തെ കരച്ചിൽ ആരും കേട്ടില്ല. ജലസംരക്ഷണത്തിനും, മണ്ണൊലിപ്പു തടയുന്നതിനും, വിത്തിനങ്ങൾ സംരക്ഷിക്കുന്നതിനും, ഔഷധസസ്യങ്ങൾ നട്ടുപിടിപ്പിക്കുന്നതിലും ഉത്സുകരായിരുന്ന കുടിയേറ്റ കർഷകർ. വ്യാവസായിക അടിസ്ഥാനത്തിൽ കച്ചവട താൽപര്യം മുൻനിർത്തി, കക്ഷിരാഷ്ട്രീയ പിൻബലത്തിൽ ചിലരും അവരുടെ സംഘങ്ങളും സംഘടനകളുമൊക്കെ ഈ രംഗത്തേക്ക് കടന്നു വരുമ്പോൾ, കൂപ്പുകൈകളോടെ മാത്രമേ കുടിയേറ്റ കർഷകരെ കാണാവൂ. എന്തെങ്കിലും പച്ചപ്പും, ഭക്ഷ്യവിളകളും, നാണ്യവിളകളും, ജലവും, നല്ല വായുവും ബാക്കിയുണ്ടെങ്കിൽ ഒരു സർക്കാരിന്റെയോ പ്രതിപക്ഷത്തിന്റെയോ മിടുക്കുകൊണ്ടല്ല. മറിച്ച് മണ്ണിനോടും പ്രകൃതിയോടും ഭൂമിയോടും മനുഷ്യവംശത്തിന്റെ നിലനിൽപിനോടും കൂറുപുലർത്തിയ കർഷകരുടെ കറകളഞ്ഞ മനസ്സുകൊണ്ടുമാത്രമാണ്.

"കുടിയേറ്റക്കാരുടെ കഠിനാദ്ധ്വാനമാണ് മലബാറിന്റെ ഇന്നത്തെ പുരോഗതികൾക്കു പിന്നിൽ" എന്ന സത്യം കണ്ടറിഞ്ഞു മാധ്യമപ്രവർത്തകരുണ്ട്. ലോകത്തിൽ ജാതിമത വ്യതിരിക്തകൾക്കുപരിയായി അടിസ്ഥാന ആവശ്യങ്ങൾ നിറവേറ്റിയത് ആഘോഷമാക്കിയവരാണ് കുടിയേറ്റക്കാർ. ഒരേ ബെഞ്ചിലിരുന്ന് പഠിച്ച്, ഒരേ അസംബ്ലിയിൽ നെഞ്ചിൽ കൈവച്ച് നിൽക്കുന്ന മുഹമ്മദും മാധവനും എന്റെ സഹോദരന്മാരാണ് എന്ന് ഏറ്റുപറഞ്ഞ പാരമ്പര്യം കൂട്ടായ്മയുടെ വിളനിലങ്ങളായിരുന്നു. മലമ്പനിയോടും, പ്ലേഗിനോടും, പട്ടിണിയോടും പടവെട്ടാനും ഈ കൂട്ടായ്മയാണ് സഹായമായത്. മദ്യക്കാർ എന്നു അടച്ചാക്ഷേപിക്കുമ്പോഴും മദ്യവിരുദ്ധ, നിരോധന, വർജ്ജന, പുനരധിവാസ പ്രവർത്തനങ്ങൾക്കും സ്ഥാപനങ്ങൾക്കും മുന്നേറ്റം കുറിക്കാനും കുടിയേറ്റ പൂർവ്വപിതാക്കന്മാർക്ക്" സാധിച്ചു! "കപ്പവാട്ടുകല്യാണം", "പുരകെട്ടുകല്യാണം" ഇവയൊക്കെ നാനാജാതിമതസ്ഥരായവരുടെ പന്തിഭോജനസംഗമവേദികളായിരുന്നു. മാറ്റങ്ങൾ വന്നിട്ടും കൊയ്ത്തുപാട്ടുകളും, 'കണ്ടത്തിൽ പണിയും', കൊയ്ത്തും, മെതിയും, ഒക്കലും, ഒരുക്കലും, ഇഞ്ചിനടീലും, പൊതുപണിയും എല്ലാം കൂട്ടായ്മകളുടെ ആഘോഷവേളകളായിരുന്നു. റോഡുവെട്ടാൻ 100 ഉം 200 ഉം പേർക്ക് പാവങ്ങളായ ഓരോ കുടുംബക്കാരും മാറി, മാറി ഭക്ഷണമുണ്ടാക്കി വിളമ്പിയത് ഇന്നെന്ന പോലെ എന്റെ മനസ്സിൽ നിറയുന്നു.

**രാജ്യാന്തര കുടിയേറ്റത്തിനും സുസ്ഥിതിക്കും വഴിവെട്ടിയ ആദ്യത്തെ കുടിയേറ്റക്കാർ**

മലബാറിൽ ഇന്ന് കുറെ കുടുംബങ്ങൾക്കെങ്കിലും നല്ല വീടും ജോലിയും കെട്ടിടവുമൊക്കെ ഉണ്ടെങ്കിൽ അതിന്റെ പ്രധാനകാരണം കുടിയേറ്റക്കാർ ഇവിടെ നടത്തിയ വിദ്യാഭ്യാസ സൗകര്യമാണ്. ഗൾഫിലേക്കും മറ്റു വിദേശരാജ്യങ്ങളിലേക്കുമൊക്കെ കുടിയേറിയവർ ഈ ആദ്യത്തെ കുടിയേറ്റത്തിന്റെ പിൻമുറക്കാരാണ് നാലക്ഷരം പഠിക്കാൻ അവസരമുണ്ടാക്കിയതും, പ്രകൃതിയെ സംരക്ഷിച്ചതും, അടിസ്ഥാന ആരോഗ്യം ഉറപ്പുവരുത്തിയതും കൊണ്ടുമാത്രമാണ് ഇവയെല്ലാം സാധ്യമായത് എന്നത് സംശയമില്ലാത്ത കാര്യമാണ്.



പാവപ്പെട്ടവരിൽ പാവപ്പെട്ടവരായ പാർശ്വവൽകൃത ജനതയ്ക്കുവേണ്ടി സോഷ്യൽ സർവ്വീസ് സൊസൈറ്റികളിലൂടെ നടത്തിയിട്ടുള്ള സാമ്പത്തിക സഹായങ്ങൾ കണക്കുകൂട്ടിയാൽ കണ്ണുമിഴിക്കും നാം. വീടിനും കക്കൂസിനും സ്വയംതൊഴിലിനും മറ്റു ശാക്തീകരണ പ്രവർത്തനങ്ങൾക്കും മുൻകൈയെടുത്തത് കുടിയേറ്റ കർഷകരാണ്. ODF (Open Defaction Free) നടപ്പാക്കാൻ കിണഞ്ഞു പരിശ്രമിക്കുകയാണ് സർക്കാരുകൾ. ഇതിനു തത്തുല്യമായ സംരംഭങ്ങളുടെ പ്രബോധനങ്ങളും പ്രവർത്തനവും നടത്തിയത് കുടിയേറ്റ കർഷകരാണ്. രാജ്യാന്തര കുടിയേറ്റത്തിൽ നിന്നുള്ള റവന്യൂ സമ്പാദിക്കുന്നവർ, ആഭ്യന്തരം കുടിയേറ്റത്തിൽ ജീവിതം ഹോമിച്ചവരെ ഒരുനാളും മറന്നുകൂടാ.

**സമാപനം**

കുടിയേറ്റക്കാരുടെ ഐതിഹാസികമായസാഹസിക മുന്നേറ്റം രേഖപ്പെടുത്താൻ സർവ്വകലാശാലകളോ, സർക്കാരുകളോ, മ്യൂസിയങ്ങളോ ഒന്നും മുതിർന്നിട്ടില്ല. പക്ഷേ അവർ കൈമാറിയ ഒരു സംസ്കാരം തുടച്ചുമാറ്റാൻ ആർക്കും സാധിക്കുകയില്ല. ജീവിത സംതൃപ്തിയുടെ സൂചിക മനഃശാസ്ത്രപരമായി അപഗ്രഥിക്കുമ്പോൾ കുടിയേറ്റ പൂർവ്വപിതാക്കന്മാരെക്കാൾ അതിജീവന നൈപുണ്യം ആർജ്ജിച്ചവർ ഈ ലോകത്ത് ആരുണ്ട്? എന്റെ അപ്പൻ പറയുന്നത് പലപ്പോഴും ഞാൻ കേട്ടിട്ടുണ്ട്. "പുരക്ക് മീതെ വെള്ളം വന്നാൽ അതിന് മീതെ തോണി" എന്ന്. അത് Resilence എന്ന മാനസികശക്തിയുടെ ലളിതമായ പ്രായോഗിക പരിഷാഷയാണെന്ന് ഒരു മനഃശാസ്ത്രവിദ്യാർത്ഥി എന്ന നിലയിൽ ഇന്നെനിക്കു മനസ്സിലാകുന്നുണ്ട്. "ഊളച്ചേട്ടൻ" എന്നു വിളിച്ച്, തലയും തലച്ചോറുമില്ലാതെ മണ്ടന്മാർ എന്നു മുദ്രകുത്തി അപമാനിക്കുന്നവർ ഇനിയും മനസ്സിലാക്കേണ്ടിയിരിക്കുന്നു, ഈ ചേട്ടന്മാരില്ലായിരുന്നെങ്കിൽ കേരളത്തിന്റെ, ശക്തി എന്താകുമായിരുന്നു എന്ന്. കാർഷിക, നിയമ, സാഹിത്യ, കായിക, രംഗങ്ങളിൽ കുടിയേറ്റത്തിന്റെ പ്രസക്തി ഇനിയും പഠനവിഷയമാക്കേണ്ടതുണ്ട്. കുടിയേറ്റ ക്രൈസ്തവരുടെ കുതിപ്പും കിതപ്പും ഇനിയും പിൻതലമുറ സ്വായത്തമാക്കി സ്വന്തമാക്കേണ്ടതുണ്ട്. അന്ത്യോദയവും, പൂർണ്ണോദയവും, സർവ്വോദയും ഇനിയും ആദർശസങ്കൽപങ്ങളായി, ഭാരതത്തിലെ മിക്ക പ്രദേശങ്ങളിലും നിലനിൽക്കുമ്പോഴും അവസാനത്തവരുടെയും സർവ്വരുടെയും സമഗ്രമായ ഉദയത്തിനു നാന്ദികുറിച്ച് ഒരു സമഗ്രസംസ്കൃതിക്ക് ജീവിതം സമർപ്പിച്ചവരാണ് കേരളത്തിലെ കുടിയേറ്റകർഷകർ എന്ന് നാം അഭിമാനിക്കണം.

കേരള, കേന്ദ്ര സാഹിത്യ അക്കാദമി അവാർഡും ജ്ഞാനപീഠ പുരസ്കാര ജേതാവുമായ, സഞ്ചാര സാഹിത്യ തറവാട്ടിലെ കുലപതി, എസ്. കെ. പൊറ്റക്കാട്ട്, 1948–ൽ പുറത്തിറക്കിയ വിഷകന്യക എന്ന നോവലിലെ പ്രസ്താവനയിൽ കുടിയേറ്റ കർഷകരെ ചിത്രീകരിച്ചിരിക്കുന്നത് ഇങ്ങനെയാണ് – "ഐക്യ കേരളത്തിന്റെ ആദ്യത്തെ പടവുകൾ വെട്ടിയിറക്കിയ സഹോദരന്മാർ''. ''ഉറച്ച സ്വാശ്രയബോധവും, ഒടുങ്ങാത്ത ധൈര്യവും, അത്ഭുതകരമായ അദ്ധ്വാനശീലവും ഉള്ളവർ" എന്നാണ് കുടിയേറ്റകർഷകരെ ഈ ചരിത്രാന്വേഷി വിശേഷിപ്പിച്ചിരിക്കുന്നത്. ഇവരോട് അദ്ദേഹത്തിന് ഒരു പ്രത്യേക സ്നേഹം തോന്നിപ്പോയെന്ന് തുറന്ന് സമ്മതിച്ചു. "ഇക്കൂട്ടരെ അഭിനന്ദിക്കുക തന്നെ വേണം'' എന്ന് വായനക്കാരെ ശക്തമായി ഉദ്ബോധിപ്പിക്കുകയും ചെയ്തിട്ടുണ്ട്. സർക്കാരുകളും സംവിധാനങ്ങളും മാധ്യമങ്ങളും ചാനലുകളും സാംസ്കാരിക നായകരും കേൾക്കണം ഇത്. കാണാമറയത്തും, കാൽനട കുടിയേറ്റ കർഷകരുടെ മുമ്പിൽ നന്ദിയോടെ, സ്നേഹാദരവുകളോടെ പ്രണാമം അർപ്പിക്കുന്നു.



കവർ



# കേരള സാമൂഹ്യ വികസന പ്രക്രിയയിൽ സഭയുടെ പങ്ക്

**രാജൻ എം കാരക്കാട്ടിൽ**
മലങ്കര സോഷ്യൽ സർവീസ് സൊസൈറ്റി




സാമൂഹ്യ വികസനം ലക്ഷ്യമിടുന്നത് മനുഷ്യന്റെ സമഗ്രവികസനമാണ്. അന്തസ്സാർന്ന ജീവിതം നയിക്കാൻ സഹായകമായ ജീവിത ഗുണനിലവാര വർദ്ധനവ് അതിന്റെ ഭാഗമാണ്. സാമൂഹ്യ വികസനം വ്യക്തിയുടെയും സമൂഹത്തിന്റെയും സമൂലമായ മുന്നേറ്റത്തിന്റെ പ്രക്രിയയെയാണ് സമൂഹ നിർമ്മിതി -സാമൂഹ്യ പുനരുദ്ധാരണം സാമൂഹ്യ നീതി ഉറപ്പാക്കൽ- തുല്യമായ വിഭവങ്ങൾ പങ്കുവയ്ക്കപ്പെടുക എന്നിവയെല്ലാം അതിന്റെ ഭാഗമായി വരുന്നു.

സമൂഹത്തിന്റെ അസന്തുലിതാവസ്ഥയും അസമത്വവും എപ്പോഴും ചോദ്യം ചെയ്യപ്പെട്ടിരുന്നു. മുതലാളിത്താധിഷ്ഠിതമായ മൂലധന സംഭരണം സാമൂഹ്യ പ്രക്രിയയെയെ പിന്നോട്ടടിക്കുന്നതായും തിരിച്ചറിയുന്നു. ജാതീയവും സാമൂഹ്യപരവുമായ ഉച്ചനീചത്വങ്ങളും തുല്യത കൈവരിക്കുന്നതിന് തടസ്സം നിന്നിരുന്നു. സാമൂഹ്യ വികസനം പൂർത്തിയാകാൻ ഉള്ളവനും ഇല്ലാത്തവനും തമ്മിലുള്ള അന്തരം കുറയ്ക്കുന്ന സമഗ്രമായ പരിശ്രമങ്ങൾ വിവിധ തലങ്ങളിൽ രൂപപ്പെട്ടിരുന്നു. നീതി പൂർവ്വകവും മനുഷ്യത്വാധിഷ്ഠിതമായ സാമൂഹ്യ നിർമ്മാണ പ്രക്രിയ സാമൂഹിക സേവനത്തിന്റെ മുഖ്യകർമ്മ പരിപാടിയായിരുന്നു.

വികസനത്തിന്റെ ഘട്ടങ്ങൾ എപ്പോഴും മനുഷ്യ കേന്ദ്രീകൃതമാകണം. മനുഷ്യനെ ഗ്രസിക്കുന്ന തിന്മയുടെ ശക്തികൾക്ക് എതിരെയുള്ള പോരാട്ടം കൂടിയാണ് വികസനം. നിലവിലുള്ള പരിതസ്ഥിതിയും സംവിധാനങ്ങളും സാഹചര്യങ്ങളും കൂടുതൽ കരുത്തുള്ള പുനർനിർമ്മാണ ഘട്ടത്തിലേക്ക് നയിക്കപ്പെടുന്ന അവസ്ഥ അതിന്റെ ഭാഗമാണ്. ശരിയായ സാമൂഹ്യ വികസനം സാമ്പത്തിക സാമൂഹ്യസന്തുലിതാവസ്ഥ കൈവരിക്കുന്നതാകണം സ്വയം പര്യാപ്തമായ ഒരു ഗ്രാമസ്വരാജിന്റെ പന്ഥാവിലൂടെ അതിനായി നാം ജൈത്രയാത്ര തുടരുന്നു.

**കേരള മോഡൽ വികസനം**

സാമൂഹ്യ വികസന മുന്നേറ്റത്തിൽ കേരളം യൂറോപ്യൻ രാജ്യങ്ങളോട് കിടപിടിക്കുന്ന അവസ്ഥ സംജാതമാക്കിയിട്ടുണ്ട്. കേരള മോഡൽ വികസനം പല വേദികളിലും പ്രശംസിക്കപ്പെട്ടു. ആരോഗ്യത്തിലും വിദ്യാഭ്യാസത്തിലും കേരളം ദീർഘവീക്ഷണത്തോടെ മുതൽമുടക്കിയതിന്റെ ആകെ തുകയാണ് കേരള മോഡൽ വികസനം. ആരോഗ്യത്തിലും വിദ്യാഭ്യാസത്തിലുമുള്ള ജനകീയ ഇടപെടലുകൾ വിപ്ലവകരമായ ഈ മാറ്റത്തിന് വഴി തെളിയിച്ചു.

കേരളത്തിൽ വിവിധ ഘട്ടങ്ങളിൽ പ്രാവർത്തികമാക്കിയ സമ്പത്തിന്റെയും വിഭവ ക്രമീകരണത്തിന്റെയും കർമ്മപരിപാടികൾ ഉയർനിലവാരത്തിലുള്ള ജീവിത സാഹചര്യം കെട്ടിപ്പടുക്കുവാൻ സഹായിച്ചു. ഭൂപരിഷ്കാര പ്രവർത്തനങ്ങൾ, വികേന്ദ്രീകൃതമായ സ്വയം ഭര

ണസംവിധാനങ്ങൾ ജനകീയവും പങ്കാളിത്വാധിഷ്ഠിതമായ ആസൂത്രണ പ്രക്രിയ, സാക്ഷരതാപ്രവർത്തനങ്ങൾ, ജനകീയ പങ്കാളിത്തം ഉയർന്ന സാമൂഹ്യ- സാംസ്കാരിക- മതേതര സ്വഭാവം ഇവയെല്ലാം കേരള മാതൃക വികസനത്തെ ലോക ശ്രദ്ധയാകർഷിപ്പിച്ചു.

സാമൂഹ്യാധിഷ്ഠിതമായ-ജന കേന്ദ്രീകൃതമായ വികസന പ്രവർത്തനങ്ങൾ സ്ത്രീകളെയും പാർശ്വവൽക്കരിക്കപ്പെട്ടവരെയും മുൻ നിരയിൽ എത്തിച്ച് ശുചിത്വാവബോധം, നൈപുണ്യവികസനം, സംരംഭകത്വ വികസനം, പാരിസ്ഥിതിക പ്രവർത്തനങ്ങൾ എന്നിവയെയും സുസ്ഥിരമായ ഒരു വികസന തലങ്ങളിലേക്ക് കേരളത്തെ രൂപപ്പെടുത്തി.

**കേരളാ കത്തോലിക്ക സഭയുടെ സാമൂഹ്യ സേവന ശുശ്രൂഷ**

വിദ്യാഭ്യാസം ആരോഗ്യം കാരുണ്യപ്രവർത്തനങ്ങൾ എന്നിവ കഴിഞ്ഞാൽ കത്തോലിക്ക സഭ കേരളത്തിൽ ഏറ്റവും ശക്തമായി ഇടപെടുന്ന ഒരു മേഖലയാണ് സാമൂഹ്യ സേവന ശുശ്രൂഷ.

നിയമാനുസൃതമായ ഒരു സാമൂഹ്യ സേവന പ്രവർത്തനം 1960– നു ശേഷമാണ് കാണാൻ കഴിയുന്നത്. അതിനു മുൻപു സാമൂഹ്യ വികസന പ്രവർത്തനങ്ങൾ സഭയുടെ ഒരു ഭാഗമായി - സഭയോട് ചേർന്നുള്ള കാരുണ്യ- സേവന പ്രവർത്തനങ്ങൾ ആയിരുന്നു. 1960–61 കാലഘട്ടങ്ങളിൽ കൊല്ലം രൂപതയും തിരുവനന്തപുരം മലങ്കര കത്തോലിക്ക അതിരൂപതയും സാമൂഹ്യ ശുശ്രൂഷയെ നിയമപരമായ സാധ്യതയിലേക്ക് കൊണ്ടുവന്നു. തിരാവിതാംകൂർ കൊച്ചിൻ സാഹിത്യ-ശാസ്ത്രീയ-ധർമ്മ സംഘം രജിസ്ട്രഷൻ നിയമം XII, 1955 ന്റെ പരിതിയിൽ ക്വയിലോ സോഷ്യൽ സർവ്വീസ് സൊസൈറ്റിയെ കൊല്ലം രൂപത ബിഷപ്പ് അഭിവന്ദ്യ ഡോ. ജറോം എം. ഫെർണാണ്ടസും, മലങ്കര സോഷ്യൽ സർവ്വീസ് സൊസൈറ്റി തിരുവനന്തപുരം ആർച്ച് ബിഷപ്പായിരുന്ന അഭിവന്ദ്യ ബനഡിക്ട് മാർ ഗ്രിഗോറിയോസ് തിരുമേനിയുടെയും നിയമ സാധ്യതയുള്ള പ്രസ്ഥാനങ്ങളാക്കി രജിസ്റ്റർ ചെയ്തു. തുടർന്ന് കഴിഞ്ഞ 56 വർഷക്കാത്തെലയളവിൽ കേരള കത്തോലിക്ക സഭയിലെ 31 രൂപതകളും അവയെ പരസ്പരം ബന്ധപ്പെടുത്തുന്ന കേരള സോഷ്യൽ സർവ്വീസ് ഫോറവും നിയമപരിമിതമായ സാധ്യതയുള്ള സംവിധാനങ്ങളായി. 32 ജീവസുറ്റ സാമൂഹ്യ സേവന സംഘടനകൾ (കെ. എസ്. എസ്. എഫ്.) ഉൾപ്പെടെ ഇന്നത്തെ കേരളത്തിന്റെ പ്രദേശങ്ങളിലും അന്യൂനമായ സാമൂഹ്യ സംഘടനാപരമായും നിയമ പരമായ സാധ്യതയോടും പ്രവർത്തിക്കാൻ സാധിക്കുന്ന തരത്തിലുള്ള എല്ലാവിധ സാഹചര്യങ്ങളും ഈ സംഘടനകൾ ആർജ്ജിച്ചു. നികുതി ഇളവ് കൈവരിക്കുന്നതിനുള്ള അംഗീകാരം തുടങ്ങി സർക്കാർ നിഷ്കർഷിക്കുന്ന എല്ലാ നിയമ സംവിധാനങ്ങളും നേടുന്നതിനുള്ള ശേഷിയും വൈദഗ്ദ്യവും ഈ സാമൂഹ്യ സംഘടനകൾ കൈവരിച്ചു. ഇതിൽ അഭിവന്ദ്യ മാർ ഗ്രിഗോറിയോസ് തിരുമേനി തുടക്കം കുറിച്ച മലങ്കര സോഷ്യൽ സർവ്വീസ് സൊസൈറ്റി അന്തർ ദേശീയ നിലവാരത്തിലുള്ള സാമൂഹ്യ വികസന ഏജൻസിയുടെ പരിധിയിൽ എത്തിച്ചേർന്നു. ഐക്യരാഷ്ട്ര സംഘടന ഈ പ്രസ്ഥാനത്തെ അതിന്റെ സാമ്പത്തിക സാമൂഹിക കൗൺസിലിന്റെ പ്രത്യേക ഉപദേശക പദവിയിലേക്ക് 2016 മുതൽ ഉയർത്തി. കേരളത്തിലെ ക്രൈസ്തവ സമൂഹത്തിൽ നിന്നും അന്താരാഷ്ട്ര തലങ്ങളിൽ എത്തിച്ചേർന്ന അപൂർവ്വ ബഹുമതിക്ക് ബനഡിക്ട് പിതാവിന്റെ 100–ാം ജന്മദിനാഘോഷവേളയിൽ മലങ്കര സോഷ്യൽ സർവ്വീസ് സൊസൈറ്റിക്ക് സാധ്യമായി.

**സാമൂഹ്യ ശുശ്രൂഷയിലെ ഇടപെടലുകൾ**

കേരളത്തിന്റെ സാമൂഹ്യ സാമ്പത്തിക- വിദ്യാഭ്യാസ ആരോഗ്യ വികസന മേഖലയിൽ സഭയുടെ സാമൂഹ്യ ശുശ്രൂഷ സ്ഥാപനങ്ങളുടെ ഇടപെടലുകൾ അതുിതീയമാണ് ബഹുവിധങ്ങളായ സാമൂഹ്യ ശുശ്രൂഷയിൽ പങ്കാളികൾ ആകുന്നതിനും കേരളത്തിലെ അതിദുർബല ജന സമൂഹതത്തെ ജാതി- മത- വർണ്ണ -വർഗ്ഗ- ഭാഷാ ഭേദമില്ലാതെ തുല്യതയിലെത്തിക്കുന്നതിനുള്ള നൂതനങ്ങളായ കർമ്മ പരിപാടികൾ നിർവ്വഹിക്കുന്നതിനും സാധിക്കുന്നു. ഓരോ മേഖലയും സവിസ്തരം എഴുതുന്നതിനുള്ള സാഹചര്യം ഇല്ലാത്തതിനാൽ സുപ്രധാനമായ ചില ഇടപെടലുകൾ മാത്രം കുറിക്കുന്നു.

**സാമൂഹ്യ സംഘടന**

സാമൂഹ്യ വികസന പ്രക്രിയയിൽ ഏറ്റവും പ്രധാന്യം അർഹിക്കുന്ന ഒരു ഇടപെടലാണ്. സാമൂഹ്യ സംഘാടനം പാർശ്വവൽക്കരിക്കപ്പെട്ടവരെയും ദുർബലരെയും സംഘടിപ്പിക്കുകയും ശക്തിപ്പെടുത്തുകയും ചെയ്യകയെ അതീവ ശ്രമകരമായ ദൗത്യമാണ് ഇതിലൂടെ നിർവഹിക്കപ്പെടുന്നത്. സാമൂഹ്യ സംഘാടനത്തിന്റെ ഈ പാതയിൽ നമ്മുടെ നാമമാത്ര കർഷകരെയും മത്സ്യതൊഴിലാളികളെയും അസംഘടിത മേഖലയിലെ പ്രവർത്തകരെയും സ്ത്രീകളെയും ഒക്കെ സംഘടിപ്പിക്കുകയും ശക്തരാക്കുക്കയും ചെയ്തു. പലപ്പോഴും സർക്കാരിന്റെ നയ വൈകല്യങ്ങൾക്കും മദ്യ നിരോധനം പോലുള്ള മേഖലകളിലും സംഘടിത ശക്തിയായി നില കൊള്ളുന്നതിനും നയ രൂപീകരണ നിയമ സംവിധാനങ്ങൾക്കും തിരുത്തൽ ശക്തിയാകുന്നതിനും ഈ സംഘാടനത്തിനു സാധിച്ചു.





**സ്വയം സഹായസംഘങ്ങളും സൂക്ഷ്മ ധനകാര്യ മാനേജ്മെന്റും**

വ്യക്തിയും സമൂഹവും അവകാശാധിഷ്ഠിതമായ സംഘാടനത്തിൽ മുന്നേറുമ്പോൾ തന്നെ സ്വയം പര്യാപ്തത കൈവരിക്കാൻ സഹായകമായ സ്വയം സഹായ സംഘങ്ങളും സൂക്ഷമ ധനകാര്യ മാനേജ്മെന്റുകളും പ്രസക്തി തിരിച്ചറിയുന്നത് കാണാം. 1980– ന്റെ ആദ്യത്തോടെ തന്നെ ഇത്തരത്തിലുള്ള സാമൂഹ്യ- സാമ്പത്തിക ഇടപെടലുകൾ സമൂഹത്തിൽ സൃഷ്ടിക്കുന്നതിനും ദാരിദ്ര്യത്തിൽ നിന്ന് കരകയറുന്നതിന്. മൈക്രോ ഫിനാൻസ് (സൂക്ഷ്മ ധനകാര്യം) ഒരു ശക്തമായ ഉപാധിയാണെന്നും തിരിച്ചറിഞ്ഞുള്ള പ്രവർത്തനം കാണാൻ കഴിയും. ഒരു പക്ഷേ ഈ മേഖലകളിൽ ശ്രദ്ധാപൂർവ്വം ഇടപെട്ടിരുന്നുവെങ്കിൽ നോബൽ സമ്മാനം വരെ ലഭിക്കുമായിരുന്ന ഒരു സാമൂഹ്യ മുറ്റേ പ്രവർത്തനമായിരുന്നു ഇത്. പിൽക്കാലത്ത് സർക്കാരും മറ്റു വികസന ഏജൻസികളും നമ്മുടെ സാമൂഹ്യ ശുശ്രൂഷ വിഭാഗം ചെയ്ത ഈ വികസന പ്രവർത്തനങ്ങൾ ഏറ്റെടുക്കുകയും നമ്മുടെ സേവങ്ങളെ ബോധപൂർവ്വമായി നിഷ്കാസനം ചെയ്യുകയും ചെയ്തു.

**പാർശ്വവൽക്കരിക്കപ്പെടുന്നവർക്കു വേണ്ടിയുള്ള പ്രവർത്തനങ്ങൾ**

സഭയുടെ സാമൂഹ്യ ശുശ്രൂഷാ വിഭാഗം എപ്പോഴും മാറ്റിനിർത്തപ്പെടുന്നവരുടെ പക്ഷം പിടിക്കുകയും അവരെ മുഖ്യധാരയിൽ എത്തിക്കുന്നതിനുള്ള കർമ്മപരിപാടികൾ രൂപപ്പെടുത്തുകയും ചെയ്തു. സ്ത്രീകൾ, കുട്ടികൾ, വയോജനങ്ങൾ, ഭിന്നശേഷിക്കാർ പട്ടിക ജാതി/ പട്ടിക വർഗ്ഗ വിഭാഗങ്ങൾ രോഗാവസ്ഥയിൽ ആയിരിക്കുന്നവർ തുടങ്ങി സർവ്വാശ്ലേഷിയായ ഒരു വികസന സമീപനം സ്വീകരിക്കുന്നതിനും നമുക്ക് സാധ്യമായി.

**സദ്ഭരണത്തിലേക്കുള്ള മുന്നേറ്റം**

നിലവിലുള്ള ഭരണപരമായ സംവിധാനങ്ങളുടെ സേവനങ്ങളെ ഗുണപരമായ തലത്തിൽ ഉയർത്തുന്നതിനും സാമൂഹ്യമുന്നേറ്റത്തിന്റെ പാതകൾ സൃഷ്ടിക്കുന്നതിനും നമുക്ക് സാധ്യമായി. സാമൂഹ്യ സേന സംഘങ്ങൾ വിവിധ തലങ്ങളിൽ രൂപപ്പെടുത്തുക സന്നദ്ധ സേവനങ്ങളും സാമൂഹ്യ സൂക്ഷ്മ അവബോധവും നമ്മുടെ സ്വയം ഭരണ സ്ഥാപനങ്ങളും സംവിധാനങ്ങളും കൂടുതൽ ആർജവത്തോടെ പ്രവർത്തിക്കുന്നതിനും പൗരാവബോധം രൂപപ്പെടുത്തുന്നതിനും സഹായിക്കുന്ന സ്ഥാപനങ്ങൾ ആയി രൂപപ്പെട്ടു.

**പാരിസ്ഥിതികാവബോധം**

സാമൂഹ്യ ശുശ്രൂഷയുടെ ഏറ്റവും ശ്രദ്ധേയമായ ഒരു ഇടപെടൽ നമ്മുടെ പരിസ്ഥിതിയുമായി ബന്ധപ്പെട്ടിരുന്നു. മണ്ണ്, ജലം, ജൈവസമ്പത്ത് മുദ്രാവാക്യമായി പരിസ്ഥിതിയുടെ താളം സമഗ്രമായി നിലനിർത്താൻ ബഹുമുഖ ഇടപെടൽ നടത്തി. ജനസാക്ഷരത, നീർത്തടപരിപാലനം, ജൈവകൃഷി, മാലിന്യ സംസ്കരണം, ദുരന്ത ജാഗ്രത, കാലാവസ്ഥ വ്യതിയാനം, ശുചിത്വം, ആവാസ്ഥ വ്യവസ്ഥ തുടങ്ങി സാമൂഹ്യാധിഷ്ഠിതമായി നടത്തിയ ശ്രമങ്ങൾ പലപ്പോഴും സർക്കാരിന്റെ നയരൂപീകരണവും പദ്ധതി വികസനമായി ബന്ധപ്പെട്ട് മുന്നേറാൻ സഹായകമായി.

**സംഘടനകൾ സുസ്ഥിരത കൈവരിക്കാൻ എന്തുചെയ്യണം**

നിലവിലുള്ള സാമൂഹ്യ- സാമ്പത്തിക - രാഷ്ട്രീയ സാഹചര്യങ്ങൾസാമൂഹ്യ ശുശ്രൂഷക്ക് വലിയ അംഗീകാരം നല്കുകയാണ്. പൊതു- സ്വകാര്യ-മേഖല കഴിഞ്ഞാൽ നമ്മുടെ സന്നദ്ധ സേവനം ഉൾക്കൊള്ളുന്ന ഒരു മൂന്നാം ഘടകമുണ്ടെന്ന് പൊതു സമൂഹം തിരിച്ചറിയുന്നു. നിലവിലെ സാമൂഹ്യ സംഘടനകളുടെ ഭൗതിക-വൈജ്ഞാനിക നൈതിക സംവിധാനങ്ങൾ ശക്തമായി ഉപയോഗപ്പെടുത്തിയാൽ കേരളത്തിന്റെ സാമൂഹ്യ വികസന പ്രക്രിയയിലെ ഒരു അവിഭാജ്യ ഘടകമാകാൻ നമ്മുടെ രൂപത സാമൂഹ്യ സേന സംഘടനകൾക്ക് സാധ്യമാകും.






# സാന്ത്വന കരങ്ങൾ

**ആരോഗ്യമേഖല**

കേരളക്രൈസ്തവ സമൂഹം നടത്തിയ കാൽവയ്പ്പുകൾ ആർക്കും വിസ്മരിക്കാനാവില്ല.

നേഴ്സിംഗ് പഠനം മുതൽ ആരോഗ്യ മേഖലയിലെ മെഡിക്കൽ കോളജുകൾ അടക്കം കേരളത്തിലെ ക്രൈസ്തവസമൂഹം നടത്തുന്ന ഇടപെടലുകൾ ശ്രദ്ധേയമാണ്. ഒരു മുഖ്യമന്ത്രിയടക്കം ഇവിടുത്തെ ഒരു വിഭാഗം ക്രൈസ്തവ സമൂഹത്തെ വഞ്ചകരെന്നും കച്ചവടക്കാരെന്നും വിളിച്ചാക്ഷേപിച്ചു. ആദർശത്തിന്റെ പൊയ്മുഖങ്ങൾ അണിഞ്ഞ അവർ രാഷ്ട്രീയത്തിലെ വമ്പൻ പരാജയങ്ങളാണെന്ന് തെളിഞ്ഞതല്ലാതെ മറ്റൊന്നും സംഭവിച്ചില്ല. നിസ്വാർത്ഥമായി സഭ നത്തിയ ഈ സേവനമേഖലയെക്കുറിച്ച് എഴുതുന്നത്

ദീപിക ദിനപത്രത്തിന്റെ ജനറൽ മനേജർ
**റവ. ഫാ. ചെറിയാൻ താഴമൺ**

എറണാകുളം ലിസി, അങ്കമാലി ലിറ്റിൽ ഫ്ളവർ എന്നീ ആശുപത്രികളുടെ മുൻ ഡയറക്ടറും കാരിത്താസ് ഇന്ത്യയുടെ അസി. ഡയറക്ടറുമായ **റവ. ഫാ. പോൾ മുഞ്ഞേലി**

തിരുവനന്തപുരം സ്നേഹവീടിന്റെ ഡയറക്ടർ
**റവ. ഫാ. ജോർജ് ജോഷ്വാ കന്നിലേത്ത്** എന്നിവർ

# കേരള വികസനത്തിന് ക്രൈസ്തവ വനിതകളുടെ സംഭാവന: *നഴ്സിംഗ് പ്രൊഫഷനിലൂടെ*



**റവ. ഫാ. ചെറിയാൻ താഴമൺ**
ജനറൽ മാനേജർ, ദീപിക



**ആമുഖം**

"ചിലരൊക്കെ ചേർന്നു പറഞ്ഞുറപ്പിച്ച കഥയല്ലാതെ മറ്റെന്താണ് ചരിത്രം" (Whate is history, but a fable agreed upon?) എന്ന് നെപ്പോളിയൻ ബോണപ്പാർട്ട് പറഞ്ഞിട്ടുള്ളതായി വായിച്ചിട്ടുണ്ട്. കേരള സംസ്ഥാന രൂപീകരണത്തിന്റെ അറുപതാം വാർഷികദിനത്തിലെ പല പത്രങ്ങളും പ്രസിദ്ധീകരണങ്ങളും കണ്ടപ്പോൾ നെപ്പോളിയൻ പറഞ്ഞത് ശരിയോ എന്നു തോന്നിപ്പോയി. ചിലരൊക്കെകൂടി ചിലതൊക്കെ പറഞ്ഞൊപ്പിച്ച് അതു ചരിത്രമാണെന്നു വരുത്തുന്നു, അച്ചടിക്കുന്നു, ചർച്ച ചെയ്യുന്നു! ഭാരതത്തിൽ ക്രിസ്ത്യാനികൾ അംഗസംഖ്യാപരമായി അവഗണിക്കപ്പെടാവുന്ന ഒരു നിസാര ന്യൂനപക്ഷം മാത്രം. കേരള സംസ്ഥാനത്തെ സ്ഥിതി മാത്രമെടുത്താലും പരിഗണിക്കപ്പെടേണ്ട കാര്യമായിട്ടൊന്നുമില്ലാത്ത ഒരു കൂട്ടർ എന്നാണോ പലുടെയും ചിന്ത എന്നു തോന്നിപ്പോയി കേരളം @ 60ലെ പത്രമാധ്യമങ്ങൾ കണ്ടപ്പോൾ. കേരള സംസ്ഥാനത്തിന്റെ രൂപീകരണത്തിന് മുമ്പും പിമ്പും കേരളത്തിന്റെ വികസനത്തിൽ, അന്ധവിശ്വാസങ്ങളും അനാചാരണങ്ങളും ദൂരീകരിക്കുന്നതിലും സംസ്കാരവും മൂല്യങ്ങളും ഉറപ്പിക്കുന്നതിലും പകരുന്നതിലും സാമൂഹ്യനീതിയും മനുഷ്യാവകാശങ്ങളും ഉറപ്പാക്കുന്നതിലും സംരക്ഷിക്കുന്നതിലും സമുദായങ്ങൾ തമ്മിൽ സൗഹാർദം വളർത്തുന്നതിലും ആധുനിക ആതുരശുശ്രൂഷ രീതികൾ നാട്ടിൽ എത്തിക്കുന്നതിലും ആധുനിക വികസനത്തിന്റെയും വിദ്യാഭ്യാസത്തിന്റെയും ജീവിതത്തിന്റെയും വസ്ത്രധാരണത്തിന്റെയും ഭവനനിർമാണത്തിന്റെയും ഭക്ഷണശൈലിയുടെയും രാഷ്ട്രീയ പ്രവർത്തനത്തിന്റെയും ഭരണ നിർവഹണത്തിന്റെയും കൃഷിയുടെയും കുടിയേറ്റത്തിന്റെയും ഉൾപ്പെടെ സമൂഹത്തിന്റെയും നാടിന്റെയും സമസ്ത മേഖലകളിലും കേരളത്തിലെ ക്രൈസ്തവ സമൂഹം ചെയ്തിട്ടുള്ളതും ചെയ്തുകൊണ്ടിരികകുന്നതുമായ സംഭാവനകളെയും ശുശ്രൂഷകളെയും നേതൃത്വത്തെയും 'ചിലരുകൂടി പറഞ്ഞുവച്ച കഥയിൽ' അവഗണിക്കുകയും തമസ്കരിക്കുകയും ചെയ്യുന്നോ എന്നൊരു സംശയം. 'തൂണും ചാരിനിന്നവൻ പെണ്ണുംകൊണ്ടുപോയി' എന്ന നാടൻ ചൊല്ലുപോലെയോ എന്ന് പലകാര്യങ്ങളും തോന്നിപ്പോകുന്നു. കേരളത്തിന്റെ അറുപത് വർഷത്തെ വളർച്ചയുടെയും വികസനത്തിന്റെയും ചരിത്രം പരിശോധിച്ചാൽ മാണിക്യംപോലെ തിളക്കമാർന്ന ഏടുകളാണ് കേരള ക്രൈസ്തവ സമൂഹത്തിന്റെ സംഭാവനകൾ എന്ന് ഏതു നിക്ഷ്പക്ഷ നിരീക്ഷകനും ബോധ്യമാകും. എന്നാൽ ആ മാണിക്യത്തെ കുതിരച്ചാണകത്തിൽ മൂടിവയ്ക്കാനാണ് പലരുടെയും സംഘടിത ശ്രമം. ക്രൈസതവസമൂഹം ചെയ്തിട്ടുള്ളതും ചെയ്തുകൊണ്ടിരിക്കുന്നതുമായ സേവനങ്ങളെ തമസ്കരിച്ചിട്ട് കാര്യമായൊന്നും ചെയ്തിട്ടില്ലാത്തവരെ ഉയർത്തിക്കാട്ടാനും നാടിന്റെ പുരോഗതിക്ക് കാരണക്കാർ അവരൊക്കെയാ



ണെന്ന് സ്ഥാപിക്കാനുമുള്ള ശ്രമമാണ് കേരളം @ അറുപതിലെ പത്രമാധ്യമങ്ങളിൽ 'ചിലരൊക്കെ ചേർന്നു പറഞ്ഞുറപ്പിച്ച കഥ'യിൽ കണ്ടത്.

നാടൊട്ടുക്ക് കൊട്ടിഘോഷിക്കപ്പെടുന്ന 'കേരള മോഡൽ' വികസനം അനേകരുടെ, വ്യക്തികളുടെയും സമൂഹങ്ങളുടെയും സമുദായങ്ങളുടെയും സംഘടനകളുടെയും സംഘടിത ശ്രമഫലമാണെന്നതിൽ ആർക്കും സംശയമുണ്ടാകാൻ വഴിയില്ല. കേരളത്തിന്റെ ബഹുവിധവളർച്ചയിലും ശാക്തീകരണത്തിലും മിഷനറിമാരുടെ കാലം മുതൽ ക്രൈസ്തവസമുദായം നല്കിയിട്ടുള്ള നേതൃത്വവും സംഭാവനകളും പകൽപോലെ വ്യക്തമായിരിക്കെ മാധ്യമങ്ങൾ എന്തേ അവയെ ഇരുട്ടിൽ ഒളിപ്പിക്കാൻ ശ്രമിക്കുന്നു? ആരുടെയൊക്കെയോ രഹസ്യ കാര്യപരിപാടിയുടെ ഭാഗമല്ലേ അതൊക്കെയെന്ന് ആരെങ്കിലും ചിന്തിച്ചാൽ അവരെ കുറ്റപ്പെടുത്താനാവില്ല.

**ക്രൈസ്തവദർശനം**

".... ഞാൻ വന്നിരിക്കുന്നത് അവർക്കു ജീവനുണ്ടാകുവാനും അത് സമൃദ്ധമായി ഉണ്ടാകാനുമാണ്" (യോഹ.10:10). എന്നരുളിയ യേശുക്രിസ്തിവിന്റെ പിന്തുടർച്ചയായ സഭയുടെ ദൗത്യവും മറ്റൊന്നമല്ല. സകലജനത്തിനും ജീവൻ സമൃദ്ധമായി നൽകുക. സഭ ഏർപ്പെട്ടിരിക്കുന്ന എല്ലാ ശുശ്രൂഷകളുടെയും ലക്ഷ്യം ഇതുമാത്രമാണ്. എന്നു മാത്രമല്ല ഇതിന് ഉതകുന്ന സർവമേഖലകളിലും സഭ ഇടപെട്ട് പ്രവർത്തിക്കുകയും ചെയ്യും. കേരളത്തിലെ ക്രൈസ്തവ സഭകളുടെ ഇത്തരത്തിലുള്ള പ്രേഷിതാരൂപിയിലുള്ള പ്രവർത്തനങ്ങളാണ് കേരളത്തിന്റെ ഇതുവരെയുള്ള വികസനത്തിന്റെയും വളർച്ചയുടെയും അപ്രധാനമല്ലാത്ത ഒരു കാരണമെന്ന് കേരള വികസനം നിരീക്ഷിച്ചിട്ടുള്ള ആർക്കും മനസിലാകും. സഭയുടെ അടിത്തറ സമുദായാംഗങ്ങളാണെന്നും അവരുടെ സാമൂഹിക ശാക്തീകരണം വ്യക്തിജീവിതത്തിലെ വിശുദ്ധീകരണംപോലെതന്നെ സവിശേഷ ശ്രദ്ധയർഹിക്കുന്നതാണ് എന്നും സഭയുടെയും സമുദായത്തിന്റെയും നേതൃത്വം മനസിലാക്കി അതിനായി വിവിധ പദ്ധതികൾ ആവിഷ്കരിച്ച് നടപ്പാക്കിയിരുന്നു. അത് നാടിന്റെ വികസനത്തിന് വലിയ സംഭാവനയായി തീർന്നു.

വിദ്യാഭ്യാസരംഗത്തും സാംസ്കാരിക രംഗത്തും കലാരംഗത്തും സാഹിത്യരംഗത്തും കാർഷികരംഗത്തും അച്ചടി രംഗത്തും മാധ്യമരംഗത്തും രാഷ്ട്രീയ രംഗത്തും ആതുരശുശ്രൂഷാരംഗത്തും കുടിയേറ്റരംഗത്തും വിദേശ തൊഴിൽ രംഗത്തും വികസനരംഗത്തും എല്ലാം ക്രൈസ്തവ സമുദായത്തിന്റെ സമാനതകളില്ലാത്ത ഇടപെടലും ഉണ്ടായിരുന്നു. ഇവ ഓരോന്നും വിപുലമായ വിശദീകരണത്തിനുതകുന്ന വിഷയമാണ്. ഇതിൽ നിന്നും ഒരു ചെറിയ വിഷയം മാത്രം വിശകലനം ചെയ്യാനാണ് എന്റെ എളിയ ശ്രമം.

**വിദേശ മലയാളികൾ**

കേരള സംസ്ഥാന രൂപീകരണത്തിന്റെ വജ്രജൂബിലി ദിനത്തിൽ (2016 നവംബർ 1) ഒരു ദിനപത്രം പത്രാധിപലേഖനത്തിൽ കുറിച്ചു. 'ലോകത്തെല്ലായിടത്തുമെത്തി മലയാളികൾ'. വേറൊരുപത്രത്തിന്റെ മുഖപ്രസംഗത്തിൽ ഇങ്ങനെ കണ്ടു: 'തിരുവോണത്തിന് കേരളത്തിലെ വീടുകളിൽ സദ്യയുണ്ണാൻ ഇരിക്കുന്ന അതേ മനസോടെ ലണ്ടനിലും ന്യൂയോർക്കിലും ഇലയിടുന്ന മലയാളികളുടെ കാലമാണിത്. എൺപതുകളിൽ ശക്തമായ ഗൾഫ് കുടിയേറ്റം ബലപ്പെടുത്തിയ സമ്പത്ത്ഘടനയാണ് കേരളത്തിന്റേത്'. കേരളത്തിന്റെ വികസനത്തിൽ വിദേശ കുടിയേറ്റവും അതുവഴി നാട്ടിലെത്തുന്ന വിദേശനാണ്യവും ഗണ്യമായ പങ്കാണ് വഹിക്കുന്നത്. 2015 മാർച്ച് വരെയുള്ള ഒരു കണക്കനുസരിച്ച് വിദേശത്ത് ജോലി ചെയ്യുന്ന മലയാളികൾ കേരളത്തിലെ ബാങ്കുകളിൽ നിക്ഷേപിച്ചിരിക്കുന്ന തുക 1,50,762 കോടി രൂപയാണ്. തിരുവനന്തപുരത്തെ സെന്റർ ഫോർ ഡവലപ്മെന്റ് സ്റ്റഡീസിന്റെ പഠനമനുസരിച്ച് വിദേശമലയാളികൾ 2013-14ൽ കേരളത്തിൽ എത്തിച്ചത് 72,680 കോടി രൂപയാണ്. കേരളത്തിന്റെ മൊത്തവരുമാനത്തിന്റെ മൂന്നിൽ ഒന്നിൽ കൂടുതൽ വിദേശ മലയാളികളുടെ വിഹിതമാണെന്ന് ചുരുക്കം. വിദേശമലയാളികൾ 23.63 ലക്ഷം. 18 ലക്ഷവും ഗൾഫ് രാജ്യങ്ങളിൽ. യു.എ.ഇയിൽ 886968 പേർ, സൗദി അറേബ്യ 514976, ഒമാൻ 185996, കുവൈറ്റ് 180765, ബഹ്റൈൻ 146472, ഖത്തർ 104623, യു.എസ് 36000, യു.കെ 27000 എന്നിങ്ങനെയാണ്.

**വിദേശമലയാളികളിൽ**
**നല്ല പങ്ക് നഴ്സ് സഹോദരിമാർ**

കേരളത്തിന്റെ വികസനത്തെ താങ്ങിനിർത്തുന്ന വിദേശനാണ്യത്തിന്റെ ഒരു ഗണ്യഭാഗം വിദേശത്ത് നഴ്സിംഗ് ജോലിയിൽ ഏർപെട്ടിരിക്കുന്ന നമ്മുടെ സഹോദരിമാരുടെ അധ്വാനത്തിന്റെ ഫലമാണ്. അതിൽതന്നെ പ്രത്യേകിച്ച് നഴ്സിംഗ് ജോലി ശുശ്രൂഷ





യായി തെരഞ്ഞെടുത്ത മലയാളി ക്രൈസ്തവ സഹോദരിമാരുടേതാണ്. നഴ്സിംഗ് പഠിച്ച് വിദേശത്ത് ജോലി സമ്പാദിച്ച് വിദേശനാണ്യം കേരളത്തിൽ എത്തിക്കുക വഴി കേരളത്തിന്റെ വികസനത്തിന് ആക്കം കൂട്ടിയ ക്രൈസ്തവ സഹോദരിമാരുടെ പങ്ക് കേരള സംസ്ഥാന രൂപീകരണത്തിന്റെ വജ്രജൂബിലിവേളയിൽ പരിഗണിക്കപ്പെടാതെ പോകരുത് എന്ന ചിന്തയാണ് ഈ കുറിപ്പിന് പ്രേരകം. കൃത്യമായ കണക്കുകൾ ഉദ്ധരിക്കാൻ സാധിക്കുന്നില്ലെങ്കിലും സാമാന്യനിരീക്ഷണത്തിന്റെയും അറിവിന്റെയും വെളിച്ചത്തിൽ ഇത് വ്യക്തമാണ്.

**ആധുനിക നഴ്സിംഗ് ഒരു ക്രൈസ്തവ പ്രൊഫഷൻ**

നഴ്സിംഗിന്റെ പ്രാകൃതരൂപങ്ങൾ പുരാതന ഇന്ത്യയിലും ബാബിലോണിയയിലും ഗ്രീസിലും റോമിലുമൊക്കെ കാണാൻ സാധിക്കുമെങ്കിലും ആധുനിക നഴ്സിംഗ് പ്രൊഫഷൻ ക്രൈസ്തവ ആധ്യാത്മികതയുടെ ഫലമായി വളർന്നുവന്നതാണെന്നതിൽ സംശയമില്ല. ആതുരസേവനവും രോഗീപരിചരണവും വിശ്വാസിയുടെ ആധ്യാത്മികതയുടെ ബഹിർസ്ഫുരണമായിട്ടാണ് സഭ കരുതിയിരുന്നത്. വിശ്വാസവും വിശ്വാസത്തിൽ നിന്നുത്ഭവിക്കുന്ന പ്രവൃത്തികളും രക്ഷയ്ക്ക് അടിസ്ഥാനമായി കരുതിയിരുന്നു. ആദിമസഭയുടെ കാലം മുതൽ രോഗീപരിചരണം പ്രത്യേക ദൗത്യമായി ക്രൈസ്തവർ ഏറ്റെടുത്തിരുന്നു. രോഗീപരിചരണം മാന്യത കുറഞ്ഞ പ്രവൃത്തിയായി കരുതിയിരുന്ന സാമൂഹ്യപശ്ചാത്തലത്തിൽ രോഗീപരിചരണവും ആതുരശുശ്രൂഷയും ദൈവികാഹ്വാനമായി കണ്ട് സഭയിൽ ധാരാളം സന്യാസ സമൂഹങ്ങൾ ഉടലെടുത്തു. ക്രീമിയൻ യുദ്ധകാലത്ത് ഫ്ളോറൻസ് നൈറ്റിംഗൽ നടത്തിയ രോഗീപരിചരണങ്ങളും തുടർന്ന് അവർ നടത്തിയ ഇടപെടലുകളുമാണ് ഒരു പക്ഷേ ആധുനിക നഴ്സിംഗ് പ്രൊഫഷന്റെ ഊടും പാവും മെനഞ്ഞത്. ഒരു ഉദ്യോഗമായിട്ടായിരുന്നില്ല പ്രത്യുത സേവനമായിട്ടായിരുന്നു നഴ്സിംഗിന്റെ വളർച്ച. കത്തോലിക്കാ സന്യാസിനികളാണ് പ്രധാനമായും ഈ ശുശ്രൂഷാ മേഖലയിലേക്ക് കടന്നുവന്നിരുന്നത്. സന്യാസിനിമാരുടെ പാത പിന്തുടർന്ന് പിന്നീട് കത്തോലിക്കാ പെൺകുട്ടികളും ഈ ശുശ്രൂഷാ മേഖലയിലേക്ക് കടന്നു വന്നു. നഴ്സുമാരെ ഇപ്പോഴും 'സിസ്റ്റർ' എന്ന് അഭിസംബോധന ചെയ്യുന്നതിൽ നിന്നു തന്നെ നഴ്സിംഗ് പ്രൊഫഷൻ കത്തോലിക്കാ സന്യാസിനിമാരിലൂടെ രൂപപ്പെട്ടുവന്നതാണെന്നതിന്റെ പ്രത്യക്ഷ തെളിവല്ലാതെ മറ്റെന്താണ്? കാലക്രമത്തിൽ നഴ്സിംഗ് ഒരു ആധുനിക പ്രൊഫഷനായി വളർന്നുവന്ന്, രോഗീചികിത്സയിലെ ഒരു അവിഭാജ്യ ഘടകവുമായി മാറി. നിയതമായ പഠനക്രമങ്ങളും ചിട്ടകളും നിയമങ്ങളും നിബന്ധനകളും സംവിധാനങ്ങളും രൂപപ്പെട്ടു.

**ആധുനിക നഴ്സിംഗ് കേരളത്തിൽ**

പാശ്ചാത്യരുടെ വരവോടുകൂടിയാണ് ഭാരതത്തിലും കേരളത്തിലും ആധുനിക നഴ്സിംഗ് പഠനവും ജോലിയും കടന്നുവന്നത്. ആധുനിക ചികിത്സാരീതിയും രോഗിപരിചരണവും പാശ്ചാത്യരുടെ സംഭാവനയാണെന്നതിന്റെ ഒരു തെളിവാണ് അത് 'ഇംഗ്ലീഷ് മരുന്ന്' എന്നു ഇന്നും നമ്മുടെ നാട്ടിൽ അറിയപ്പെടുന്നത്. കൊച്ചിയിലെ 'സാന്താക്രൂസ്' ആശുപത്രിയായിരുന്നു കേരളത്തിലെ ആദ്യത്തെ 'ആധുനിക' ആശുപത്രി. അത് ആരംഭിച്ചത് 1506 ജനുവരി 11-ന് അന്നത്തെ പോർട്ടുഗീസ് വൈസ്രോയി ഫ്രാൻസിസ്കോ ദെ ആൽമേയ്ഡയും. ഇത്തരം ഒരു ആശുപത്രി 1508-ൽ കണ്ണൂരിലും ആരംഭിച്ചു. ഇടവകകളോടനുബന്ധിച്ച് ക്ലിനിക്കുകളും ഡിസ്പൻസറികളും ആരംഭിക്കുന്ന രീതിയും തുടങ്ങി. 1958-ലെ കൊച്ചി രൂപതയുടെ റിപ്പോർട്ടിൽ തന്റെ രൂപതയിൽ മൂന്ന് ആശുപത്രികൾ ഉള്ളതായി രൂപതാമെത്രാൻ രേഖപ്പെടുത്തിയിട്ടുണ്ട്.

**സഭയുടെ ഇടപെടൽ**

ലോകമഹായുദ്ധകാലത്ത് പട്ടാളത്തിലും മിലിട്ടറി ആശുപത്രിയികളിലും നഴ്സുമാരുടെ സേവനം കൂടുതൽ ആവശ്യമായി വന്നു. കേരളത്തിലെ ക്രൈസ്തവ പെൺകുട്ടികളുടെ ആധ്യാത്മികതയിൽ നിന്ന് ഉണ്ടായ സേവന ശുശ്രൂഷാ മനോഭാവം നഴ്സിംഗ് രംഗത്തേക്ക് കടന്നുവരുവാൻ അവരെ പ്രേരിപ്പിച്ചു. കത്തോലിക്കാ സന്യാസിനിമാരുടെ ശുശ്രൂഷാ ജീവിത മാതൃകയും പ്രോത്സാഹനവും പെൺകുട്ടികൾക്ക് പ്രേരണയായി. മറ്റു മതങ്ങളും സമൂഹങ്ങളും നഴ്സിംഗിനെ അവജ്ഞയോടെ മാന്യത കുറഞ്ഞ ജോലിയായി കണ്ടിരുന്നപ്പോൾ ക്രൈസ്തവസമൂഹം ഇതിനെ ദൈവിക ശുശ്രൂഷയായി കരുതി. ധാർമ്മികമൂല്യമുള്ളവരും ശുശ്രൂഷാ മനോഭാവമുള്ളവരുമായ നഴ്സുമാരെ പരിശീലിപ്പിക്കുവാൻ സഭയുടെ ആഭിമുഖ്യത്തിൽ നഴ്സിംഗ് സ്കൂളുകളും പിന്നീട് കോളജുകളും ആരംഭിച്ചു. അവിടെ പഠനത്തിനെത്തിയവർ മുഖ്യമായും ക്രൈസ്തവ പെൺകുട്ടികളുമായിരുന്നു.

**പാശ്ചാത്യരാജ്യങ്ങളിലേക്ക് വഴിതുറക്കുന്നു**

കത്തോലിക്കാ സഭയുടെ സാർവത്രികവും ആതുരശുശ്രൂഷയ്ക്കും രോഗീപരിചരണത്തിനുമുള്ള കേരളത്തിലെ കത്തോലിക്കാ പെൺകുട്ടികളുടെ ആധ്യാത്മികതയിൽ ആഴപ്പെട്ട ആഭിമുഖ്യവും കേരളത്തിൽ നിന്നുള്ള കത്തോലിക്കാ നഴ്സുമാർക്ക് പാശ്ചാത്യ രാജ്യങ്ങളിൽ ജോലിക്കുള്ള അവസരങ്ങൾ തുറന്നു.

പാശ്ചാത്യ രാജ്യങ്ങളിലെ നഴ്സിംഗ് ജോലിസാധ്യത മനസിലാക്കി കേരളത്തിലെ സഭാ അധികാരികൾ പാശ്ചാത്യരാജ്യങ്ങളിലെ സഭാധികാരികളുമായി നടത്തിയ ആലോചനയുടെ വെളിച്ചത്തിൽ ആയിരക്കണക്കിന് കത്തോലിക്കാ നഴ്സുമാർ യൂറോപ്പിലെ വിവിധ രാജ്യങ്ങളിൽ ജോലി കണ്ടെത്തി. സഭ ഇടപെട്ടുള്ള ക്രമീകരണമായിരുന്നു എന്നതുകൊണ്ട് പെൺമക്കളെ വിദേശത്തേക്ക് അയക്കാൻ മാതാപിതാക്കൾക്കോ പോകാൻ യുവതികൾക്കോ സന്ദേഹമുണ്ടായിരുന്നില്ല. സഭാധികാരികൾ സ്വന്ത ഉത്തരവാദിത്വത്തിൽ പണം കണ്ടെത്തിയും ബാങ്ക് വായ്പകൾ സംഘടിപ്പിച്ചുമാണ് ഇതിനുള്ള പണം സ്വരൂപിച്ചത്. 1960കളിൽ തിരുവല്ലാ രൂപതാധ്യക്ഷൻ അഭിവന്ദ്യ സഖറിയാസ് മാർ അത്തനാസിയോസ് മെത്രാപ്പോലീത്ത നൂറുകണക്കിന് യുവതികളെ നഴ്സിംഗ് ജോലിക്കായി ജർമ്മനയിൽ എത്താൻ സഹായിച്ചത് നഴ്സുമാരുടെ പാശ്ചാത്യ കുടിയേറ്റ ചരിത്രത്തിലെ തിളക്കമാർന്ന അധ്യായമാണ്. മേരിഗിരി മെത്രാസനമന്ദിരവും അനുബന്ധ വസ്തുക്കളും ബാങ്കിൽ കടപ്പെടുത്തിയാണ് അവരുടെ യാത്രക്കുള്ള ചെലവുകൾ അദ്ദേഹം കണ്ടെത്തിയത് എന്നത് ചരിത്രത്തിലെ രഹസ്യ അധ്യായം. അഭി. ബെനഡിക്ട് മാർ ഗ്രിഗോറിയോസ്, അഭി. മാർ ജോസഫ് കുണ്ടുകളും, അഭി. മാർ സെബാസ്റ്റ്യൻ വള്ളോപ്പിള്ളി, അഭി. മാർ സെബാസ്റ്റ്യൻ വയലിൽ തുടങ്ങിയ പിതാക്കന്മാർ ചെയ്ത സേവനങ്ങളും നൽകിയ നേതൃത്വവും എടുത്തുപറയേണ്ടതാണ്. സഭാധികാരികൾ തുറന്നുകൊടുത്ത വാതിൽ പ്രയോജനപ്പെടുത്തി ആയിരക്കണക്കിന് നഴ്സുമാർ യൂറോപ്പിലെത്തി അവരുടെയും കുടുംബത്തിന്റെയും സാമ്പത്തികവും സാമൂഹികവുമായ ഔന്നത്യം കൈവരിക്കുകയും വിദേശനാണ്യം കേരളത്തിൽ എത്തിച്ച് നാടിന്റെ വികസനത്തിന് ആക്കം കൂട്ടുകയും ചെയ്തു. ജർമ്മനി, ഇറ്റലി, ഓസ്ട്രിയ, സ്വിറ്റ്സർലൻഡ്, ഇംഗ്ലണ്ട്, അയർലൻഡ്, ഫ്രാൻസ്, അമേരിക്ക, കാനഡ, ഓസ്ട്രേലിയ തുടങ്ങിയ രാജ്യങ്ങളിലെല്ലാം നഴ്സുമാരുടെ കുടിയേറ്റം ക്രമേണ ശക്തിപ്പെട്ടു.

**ഗൾഫ് ബൂം**

എണ്ണനിക്ഷേപത്തിന്റെ കണ്ടെത്തൽ അറേബ്യൻ രാജ്യങ്ങളിലും പേർഷ്യൻ നാടുകളിലും ആധുനിക വികസനത്തിന് വഴിതെളിച്ചപ്പോൾ ആ നാടുകളിൽ ആരോഗ്യമേഖലയിലുണ്ടായ കുതിപ്പ് അവിടേക്കും നഴ്സുമാരുടെ ഒഴുക്കിന് വഴിതുറന്നു. ക്രൈസ്തവ സമൂഹത്തിൽ നഴ്സിംഗ് പരിശീലനം നേടിയ യുവതികൾ കൂടുതൽ ഉണ്ടായിരുന്നതിനാലും വിദേശത്ത് പോയി ജോലി ചെയ്യുവാൻ അവർ തയാറായിരുന്നതിനാലും അറേബ്യൻ നാടുകളിലെ ജോലിസാധ്യതകൾ പ്രയോജനപ്പെടുത്തുവാൻ തുടക്കത്തിൽതന്നെ ക്രിസ്ത്യൻ യുവതികൾക്ക് സാധിച്ചു. പാശ്ചാത്യരാജ്യങ്ങളിലെയും അറേബ്യൻ നാടുകളിലെയും ജോലിസാധ്യതയും അവിടേക്ക് കുടിയേറിയ നഴ്സുമാർ കൈവരിക്കുന്ന സാമ്പത്തികവും സാമൂഹികവുമായ നേട്ടവും നഴ്സിംഗ് ജോലിയെ ഭ്രഷ്ട് കല്പിച്ച് മാറ്റി നിർത്തിയിരുന്ന മറ്റ് സമൂഹങ്ങളും തങ്ങളുടെ പെൺമക്കളെ ഈ മേഖലയിലേക്ക് അയക്കുവാൻ ഇടയാക്കി. അങ്ങനെ വിദേശത്ത് നഴ്സിംഗ് ജോലി ചെയ്യുന്ന നമ്മുടെ സഹോദരിമാർ വജ്രത്തിളക്കത്തിലെത്തിയിരിക്കുന്ന കേരളത്തിന്റെ വികസനത്തിന്റെ വിധാതാക്കളിൽ അവഗണിക്കപ്പെടാനാവാത്ത ഘടകവുമായി. കേരളത്തിലെ ക്രൈസ്തവ യുവതികൾ കാണിച്ച വഴി, സഭാധികാരികൾ തുറന്നുകൊടുത്തവഴി, കേരള വികസനത്തിന് തുണയായി എന്നു പറഞ്ഞാൽ അതിൽ അതിശയോക്തി അശേഷം ഇല്ലെന്നത് സത്യം.

**സമാപ്തി**

കേരളത്തിന്റെ വളർച്ചയിൽ വിദേശ മലയാളികൾ നാട്ടിൽ എത്തിക്കുന്ന വിദേശനാണ്യം ഗണ്യമാണ്. അതിൽതന്നെ വിദേശത്ത് ജോലി ചെയ്യുന്ന നഴ്സുമാരുടെ വിഹിതം വളരെ വലുതാണ്. ആതുര ശുശ്രൂഷയും രോഗീപരിചരണവും അപകർഷതയോടും അയിത്തത്തോടും കണ്ടിരുന്ന നമ്മുടെ നാട്ടിൽ നഴ്സിംഗിനെ ദൈവിക ശുശ്രൂഷയായി കണ്ട് ഒരു ആധുനിക പ്രൊഫഷനായി വളർത്തിക്കൊണ്ടുവന്നത് കത്തോലിക്കാ സഭയാണ്. നഴ്സിംഗ് സ്കൂളുകളും കോളജുകളും ആരംഭിക്കുകയും കത്തോലിക്കാ യുവതികളെ നഴ്സിംഗ് പഠനത്തിന് പ്രോത്സാഹിപ്പിക്കുകയും ചെയ്ത് നഴ്സിംഗിനോടുള്ള അയിത്തം മാറ്റുകയും രോഗീചികിത്സാരംഗത്ത് അവിഭാജ്യഘടകമായി വളർത്തുകയും ചെയ്തു. തുടർന്ന് പാശ്ചാത്യരാജ്യങ്ങളിൽ നഴ്സുമാർക്കുള്ള ജോലി സാധ്യത കണ്ടെത്തി കേരളത്തിൽ നിന്ന് യുവതികളെ പരിശീലിപ്പിച്ച് അവിടെ എത്തിച്ച് ഉയർന്ന ശമ്പളത്തോടുകൂടി ജോലി ലഭ്യമാക്കിയതോടുകൂടി നഴ്സിംഗിന് അയിത്തം പുലർത്തിയിരുന്ന മറ്റ് മതങ്ങളിലും സമുദായങ്ങളിലും പെട്ടിരുന്നവരും നഴ്സിംഗ് പഠനത്തിന് തയാറായി. 1970-കൾ മുതൽ നഴ്സുമാർക്ക് അറേബ്യൻ ഗൾഫ് രാജ്യങ്ങളിലുണ്ടായ ജോലിസാധ്യതകളും പ്രയോജനപ്പെടുത്തുവാൻ ക്രൈസ്തവ സമുദായത്തിൽപെട്ട യുവതികൾക്ക് സാധിച്ചു. തുടർന്ന മറ്റ് സമുദായങ്ങളിൽപെട്ട യുവതികളും ഈ വഴി അവലംബിച്ച് ഗൾഫ് രാജ്യങ്ങളിലെത്തി. അവർവഴി ഗണ്യമായ വിദേശനാണ്യം കേരളത്തിലെത്തുകയും അത് കേരളത്തിന്റെ വളർച്ചയ്ക്ക് വഴിയാകുകയും ചെയ്തു. നഴ്സിംഗ് പ്രൊഫഷണിലെ പ്രാരംഭകരായ ക്രൈസ്തവ വനിതകൾ നഴ്സിംഗ് പഠനത്തിലും കുടിയേറ്റത്തിലും കാണിച്ച താല്പര്യവും സമർപ്പണവുമാണ് നഴ്സുമാരുടെ വിദേശനാണ്യ സമ്പാദനത്തിലൂടെയുള്ള കേരളത്തിന്റെ വികസനത്തിന് വഴിമരുന്നിട്ടതും വാതിൽ തുറന്നതും എന്ന ചരിത്രസത്യത്തെ ചാരംമൂടി മറഞ്ഞുപോകാതെ ഊതിതെളിക്കുവാനൊരു എളിയ ശ്രമമായിരുന്നു മുൻ താളുകളിൽ. കേരള സംസ്ഥാന രൂപീകരണത്തിന്റെ വജ്രജൂബിലിയുടെ സന്ദർഭം അതിനൊരു അവസരമാക്കിയെന്നു മാത്രം. കൃത്യമായ കണക്കുകൾ അവതരിപ്പിക്കാനാവാത്തത് ഒരു പരിമിതയായി അവശേഷിക്കുന്നു. ചില സത്യങ്ങൾക്ക് തെളിവ് ആവശ്യമില്ലല്ലോ അത് ഒരാശ്വാസം.

കവർ സ്റ്റോറി



**റവ. ഫാ. പോൾ മൂഞ്ഞേലി**
അസി. ഡയറക്ടർ, കാരിത്താസ് ഇന്ത്യ

# കേരളത്തിലെ സഭാസമൂഹം നേതൃത്വം നല്കുന്ന ആരോഗ്യരംഗം

കുറച്ചുനാളുകൾക്കു മുമ്പ് തിരുവനന്തപുരം സ്വദേശി നീലകണ്ഠശർമ്മയുടെ ഹൃദയം എറണാകുളം ലിസി ആശുപത്രിയിലെ ഹൃദ്രോഗ വിഭാഗത്തിൽ ചികിത്സയിൽ കഴിഞ്ഞിരുന്ന മാത്യു അച്ചായൽ എന്ന സാധാരണക്കാരന്റെ ശരീരത്തിൽ വച്ചുപിടിപ്പിക്കാനായി വിമാനമാർഗം എത്തിയത് കേരളമാകെ ചർച്ചചെയ്യപ്പെട്ട വാർത്തയായിരുന്നു. തിരുവനന്തപുരത്തുനിന്നും കൊച്ചിവരെ ഒട്ടും സമയം കളയാതെ ഹൃദയം എത്തിക്കാൻ സഹകരിച്ച സർക്കാർ സംവിധാനങ്ങൾ മുതൽ സാധാരണക്കാരനായ മാത്യുവിന്റെ ചികിത്സക്ക് സാമ്പത്തികസഹായം നൽകിയവർ വരെ ചർച്ചകളിൽ വിഷയമായപ്പോഴും സാമൂഹിക പ്രതിബദ്ധതയുടെ ഭാഗമായി ചെയ്യുന്ന സാധാരണ നടപടികൾക്കപ്പുറമുള്ള പ്രാധാന്യം നൽകാനോ മഹത്വം നേടിയെടുക്കാനോ ആശുപത്രി അധികൃതരോ സഭയുടെ ആതുരസേവനരംഗമോ തുനിഞ്ഞില്ലെന്ന കാര്യവും ശ്രദ്ധിക്കപ്പെട്ടു.

സകലജനത്തിനും ജീവൻ സമൃദ്ധമായി നൽകുക എന്ന ലക്ഷ്യത്തോടെയാണ് സഭ സാമൂഹ്യമേഖലയിൽ പ്രത്യേകിച്ച് ആതുരസേവന മേഖലയിൽ ഇടപെട്ടുവരുന്നത്. 'ഞാൻ രോഗിയായിരുന്നു; നിങ്ങൾ എന്നെ പരിചരിച്ചു' എന്ന തിരുവചനം മാർഗദീപമാക്കി, ശരീരത്തിനും മനസിനും സുഖമില്ലാത്ത അവസ്ഥയോടെ സമീപിക്കുന്നവരിൽ യേശുവിനെ ദർശിച്ച് സ്നേഹവും കരുതലും പരിചരണവും നൽകി ആശ്വാസമേകുകയും ജീവിതത്തിലേക്ക് തിരികെ കൊണ്ടുവരികയും ചെയ്യുക എന്ന ദൗത്യമാണ് സഭ ഏറ്റെടുത്തു നടപ്പാക്കിവരുന്നത്. വിശ്വാസത്തിന്റെ ബഹിർസ്ഫുരണമായി ആതുരസേവനപ്രവർത്തനങ്ങളെ സഭ നോക്കിക്കാണുന്നു. യേശുവിലൂടെ വെളിപ്പെടുത്തപ്പെട്ട സനാതനസത്യത്തെ തിരിച്ചറിഞ്ഞ് കണ്ടെത്തി, സ്വന്തമാക്കി മറ്റുള്ളവരിലേക്ക് പകർന്നുകൊടുക്കാനും പങ്കുവക്കുവാനുമുള്ള അവസരവും ശുശ്രൂഷയുമാണ് ആതുരസേവന മേഖലയിൽ സഭ ഇടപെടുന്നത്. വിദ്യാഭയാസ, സാംസ്കാരിക മേഖലകളിലെന്നപോലെ ആതുര സേവനരംഗത്തും കാലത്തിന്റെ ആവശ്യങ്ങൾക്കനുസരിച്ച് ക്രിയാത്മകവും സുസ്ഥിരവുമായ മാതൃകകൾ സൃഷ്ടിച്ചെടുക്കുന്നതിലും സഭ ശ്രദ്ധവച്ചു. മിഷനറിമാരുടെ കാലം മുതൽ ഇന്നോളം സമൂഹത്തിന്റെ നന്മ എന്ന ലക്ഷ്യം പ്രധാനമായി കരുതിയുള്ള പ്രവർത്തനങ്ങളാണ് സഭാസ്ഥാപനങ്ങൾ നടത്തിവരുന്നത്.

പരമ്പരാഗത ചികിത്സാരീതികളുടെ ഈറ്റില്ലമായിരുന്നു നമ്മുടെ നാട്. ചികിത്സകളുടെ പേരിൽ അന്ധവിശ്വാസങ്ങളും അനാചാരങ്ങളും കുടിയേറി ആരോഗ്യത്തേയും ജീവനെപോലും അപകടത്തിലാക്കുന്ന അവസരങ്ങളും കുറവല്ലായിരുന്നു.



പൊതുവഴിയിലൂടെ നടക്കാനും ആരോഗ്യപരിപാലനത്തിനുള്ള അവസരവും നിഷേധിക്കപ്പെട്ടിരുന്ന നാട്ടിലേക്കാണ് സുവിശേഷസന്ദേശവുമായി ക്രൈസ്തവമിഷനറിമാർ കടന്നുവന്നത്. മനുഷ്യനെ മനുഷ്യനായി കാണുക എന്ന ആദർശം മുറുകെ പിടിച്ച അവൻ ആരോഗ്യമുള്ള മനസും ശരീരവും എല്ലാവർക്കും ഉണ്ടാവണമെന്ന നിർബന്ധത്തോടെയാണ് തങ്ങളുടെ പ്രവർത്തനങ്ങളെ ക്രമീകരിച്ചത്. കരുണാർദ്ര സ്നേഹപരിചരണങ്ങളിലൂടെ ആരോഗ്യത്തെ പരിപോഷിപ്പിക്കുന്നതും സൗഖ്യദായകവും പ്രതിരോധാത്മകവുമായ ജീവിതശൈലി അവർ പകർന്നുനലകി. ഇത് കേവലം ഒരു പ്രവർത്തനരീതി എന്നതിനേക്കാൾ സഭയുടെ പ്രകൃത്യായുള്ള സ്വഭാവമായി തന്നെ സമൂഹം മനസിലാക്കി. കാലത്തിനനുസരിച്ച് ആരോഗ്യാവസ്ഥകളിൽ മാറ്റം വന്നുതുടങ്ങിയപ്പോൾ ആധുനിക ചികിത്സാരീതികളും ആവശ്യമായി വന്നു.

1506 ജനുവരിയിൽ അന്നത്തെ പോർച്ചുഗീസ് വൈസ്രോയി ഫ്രാൻസിസ്കോ ഡി ആൽമെയ്ഡ കൊച്ചിയിൽ ആരംഭിച്ച 'ക്രൂസ് ഡി കൊച്ചി' ആശുപത്രിയാണ് കേരളത്തിലെ ആദ്യത്തെ ആധുനിക ആശുപത്രിയായി കരുതപ്പെടുന്നത്. 1508 -ൽ കണ്ണൂരിലും ഇതുപോലെ ഒരു ആശുപത്രിക്കു തുടക്കമിട്ടു. തികച്ചും പ്രേഷിതചൈതന്യത്തോടെ ശുശ്രൂഷകൾ ഏറ്റെടുത്തവരുടെ സ്നേഹമസൃണമായ പരിചരണം രോഗികളെ ആരോഗ്യജീവിതത്തിലേക്ക് വേഗം തിരികെയെത്തിക്കുന്ന അനുഭവത്തിന്റെ വെളിച്ചത്തിലാണ് കൊച്ചിരാജാവ് ക്രൈസ്തവസന്യാസിനികളെ എറണാകുളം ജനറൽ ആശുപത്രികളിൽ സേവനത്തിനായി നിയോഗിക്കുന്നത്. 1922-ൽ കപ്പിത്താനോയുടെ ഉപവിസഹോദരികളെയാണ് രാജാവ് ഈ ദൗത്യം ഏൽപ്പിച്ചത്. ആതുരസേവനരംഗത്തെ ലാഭമുണ്ടാക്കുവാനുള്ള ഒരു മേഖല എന്നതിലുപരി സേവനത്തിനുള്ള മേഖലയായി കരുതിയ സഭയുടേയും ഒരു ജോലി എന്നതിലുപരി കരുതലും പരിചരണവും നൽകുവാനുമുള്ള അവസരമായി ഏറ്റെടുത്ത സമർപ്പിതരുടേയും പ്രവർത്തനത്തിനുള്ള അംഗീകാരമായിട്ടാണ് മഹാരാജാവിന്റെ ഈ തീരുമാനത്തെ നാം കാണേണ്ടത്. നഴ്സിംഗ് മേഖലയിൽ പ്രവർത്തിക്കുന്നവരെ സിസ്റ്റർ എന്ന് സംബോധന ചെയ്യുന്നതുപോലും ഇങ്ങനെ തുടങ്ങിയതാണെന്നു കരുതാം. ഇന്നു വിവിധ സർക്കാർ ആശുപത്രികളിൽ സന്യസ്തരുടെ സേവനം തുടരുന്നത് നമുക്കറിവുള്ള കാര്യമാണ്.

ചെറുതും വലുതുമായി 360 ലേറെ ആശുപത്രികൾ സഭയുടെ നേതൃത്വത്തിൽ ഈ നാട്ടിൽ പ്രവർത്തിച്ചുവരുന്നുണ്ട്. സാധാരണക്കാർക്കും പ്രാപ്യമായ വിധത്തിൽ ആധുനിക ചികിത്സാരീതികൾ ഒരുക്കുന്നതിനും അർഹതപ്പെട്ടവർക്ക് സൗജന്യചികിത്സാസഹായം നൽകുന്നതിനുമൊക്കെ ഈ സ്ഥാപനങ്ങൾ ശ്രദ്ധ വയ്ക്കുന്നു. ആതുരസേവനരംഗത്ത് സഭ പ്രദാനം ചെയ്തിട്ടുള്ള മനുഷ്യവിഭവം. ഡോക്ടർമാർ, നഴ്സുമാർ, സന്നദ്ധപ്രവർത്തകർ തുടങ്ങിയവ. ഏറെ വലുതാണ് ആദ്യമേ സൂചിപ്പിച്ച ഹൃദയം മാറ്റിവയ്ക്കൽ ശസ്ത്രക്രിയകൾ ലിസി ആശുപത്രിയിൽ തന്നെ 19 എണ്ണം നടത്തിക്കഴിഞ്ഞു. ചെറുതും വലുതുമായ ഹൃദയശസ്ത്രക്രിയകൾ 55,000-ലധികവും മുന്നൂറിലേറെ കിഡ്നി മാറ്റിവയ്ക്കൽ ശസ്ത്രക്രിയകളും ലക്ഷക്കണക്കിനു സൗജന്യനേത്ര ശസ്ത്രക്രിയകളുമൊക്കെ വഴി അവയവദാനരംഗത്ത് സാമൂഹികമായ അവബോധം സൃഷ്ടിച്ചെടുക്കുന്നതിനും സഭയ്ക്കു കഴിഞ്ഞിട്ടുണ്ട്. കേരളത്തില വൃക്കദാനരംഗത്ത് കത്തോലിക്കാ വൈദികരും സന്യസ്തരും; അൽമായരും നല്കിയ മാതൃകകളും സമൂഹം അംഗീകരിച്ചിട്ടുള്ളതാണ്. ശാരീരിക മാനസിക വെല്ലുവിളികൾ നേരിടുന്ന ഭിന്നശേഷിക്കാരുടെ സൗഖ്യത്തിനും, പുനരധിവാസത്തിനും, അവരെ സമൂഹത്തിന്റെ മുഖ്യധാരയിലെത്തിക്കുന്നതിനുമുള്ള പരിശ്രമങ്ങൾക്കും സഭ എക്കാലത്തും നേതൃത്വം നല്കിയിട്ടുണ്ട്.

ആരോഗ്യപരിപാലനരംഗത്ത് വളർന്നുവരുന്ന അനാരോഗ്യകരവും, അധാർമ്മികവുമായ പ്രവണതകൾക്കു മുമ്പിൽ സഭാസ്ഥാപനങ്ങൾ. സമൂഹ മനഃസാക്ഷിയുടെ ശബ്ദമായും, തിരുത്തൽ ശക്തിയായും നിലകൊള്ളാൻ ശ്രമിച്ചിട്ടുണ്ട്. ആരോഗ്യമേഖലയെ ശുശ്രൂഷയുടെ മേഖലയിൽ നിന്നും വ്യവസായത്തിന്റെ മേഖലയിലേക്ക് മാറ്റി പ്രതിഷ്ഠിക്കാൻ ശ്രമിക്കുന്ന സ്വകാര്യ കുത്തകകളുടെ അധിനിവേശ പ്രവണതകളിൽ നിന്നും സംരക്ഷിച്ചുനിറുത്താനും, കുറഞ്ഞ ചിലവിൽ ഗുണപരമായ സേവനങ്ങൾ സാധാരണക്കാരായ മനുഷ്യർക്കു ലഭ്യമാക്കാനും, ലിസി പോലുള്ള സഭയുടെ സ്ഥാപനങ്ങള എക്കാലവും ശ്രദ്ധിച്ചിട്ടുണ്ട്. ലിസി ആശുപത്രിയുടെ പ്രവർത്തനങ്ങൾക്ക് നേതൃത്വം നൽകുമ്പോഴും ഇത്തരം കുത്തകകളിൽ നിന്നും ഏറെ സമ്മർദ്ദവും ഭീഷണികളും നേരിട്ട സാഹചര്യങ്ങളിലും അതിനെ അതിജീവിക്കാൻ കഴിഞ്ഞത് സഭയുടെ ഈ വേറിട്ട കാഴ്ചപ്പാടിന്റെ ഭാഗമായിട്ടാണ്.

ആരോഗ്യ പരിപാലനരംഗത്ത് ആവശ്യമായ മനുഷ്യവിഭവശേഷി വികസനത്തിന്റെ മേഖലകളിൽ സഭ എന്നും വളരെ സംഭാവനകൾ നല്കിയിട്ടുണ്ട്. ആരോഗ്യ വിദ്യാഭ്യാസ മേഖലയിൽ സഭയുടെ നേതൃത്വത്തിൽ പ്രവർത്തിക്കുന്ന നൂറുകണക്കിനു സ്ഥാപനങ്ങൾ അതിന്റെ, വേറിട്ട സാക്ഷ്യങ്ങളാണ്. ഗുണാപരമായ വിദ്യാഭ്യാസം നല്കാൻ സഭയുടെ മെഡിക്കൽ കോളേജുകളും നഴ്സിംഗ് കോളേജുകളും മറ്റു ഇതര ആരോഗ്യ വിദ്യാഭ്യാസ സ്ഥാപനങ്ങളും ഈ രംഗത്ത് നല്കുന്ന സംഭാവനകൾ അതുല്യങ്ങളാണ്. ആതുരാലയങ്ങളുടെ സുഗമവും, വിഭാഗവുമായ നടത്തിപ്പിനു വേണ്ടി ശേഷി വികസനത്തിന്റെ സംവിധാനങ്ങളെ രൂപപ്പെടുത്തുന്നതുവഴി, പുതിയൊരു തൊഴിൽ മേഖലയുടെ വാതായനമാണ് സഭ കേരളസമൂഹത്തിനു സമ്മാനിച്ചത്. പരിശീലനം പൂർത്തിയാക്കി കേരളത്തിനു പുറത്തും, വിദേശങ്ങളിലും വർഷങ്ങളായി ആരോഗ്യരംഗത്ത് പ്രവർത്തിക്കുന്ന മലയാളമക്കളുടെ കർമ്മനിരത ലോകം മുഴുവൻ ചർച്ച ചെയ്യപ്പെടുന്ന വിഷയമാണ്. കേരളത്തിന്റെ സാമ്പത്തികരംഗത്ത് ഈ സമൂഹം നല്കിയ സംഭാവന, നമ്മുടെ നാടിനെ വേറിട്ട വികസന വഴികളിലൂടെ നടത്താനും, മുന്നോട്ടു കൊണ്ടു പോകാനും ഏറെ സ്വാധീനിച്ചിട്ടുണ്ട്.

രോഗം വന്ന് ചികിത്സിക്കുന്നതിനൊപ്പം ആരോഗ്യകരമായ ജീവിതശൈലിയിലൂടെ രോഗം വരാതെ നോക്കുന്നതിനും രോഗചികിത്സകൾക്കായി ഇൻഷുറൻസ് പോലുള്ള മുൻകരുതലുകൾ ഒരുക്കുന്നതിനും സഭ ജനങ്ങൾക്കു പ്രചോദനമേകുന്നു. ആശുപത്രികളിലൂടെയുള്ള സ്ഥാപനവത്കൃതമായ ആരോഗ്യ പരിപാലന രീതികൾക്കുമപ്പുറം സാമൂഹ്യാധിഷ്ഠിതവും ജനകീയവുമായ രോഗപ്രതിരോധ നടപടികൾക്കാണ് ഇന്ന് സഭ നേതൃത്വം നൽകുന്നത്. തങ്ങളുടെ ജീവിത, ഭക്ഷണശൈലികൾ രോഗകാരണങ്ങളാകുന്നെന്ന യാഥാർത്ഥ്യം തിരിച്ചറിയാനും അതനുസരിച്ച് ജീവിതം ക്രമപ്പെടുത്താനും ജനങ്ങളെ പ്രാപ്തരാക്കുന്ന ഇത്തരം മുന്നേറ്റങ്ങൾ ഈ കാലഘട്ടത്തിന്റെ ആവശ്യമാണ്. ഇതിന് ഉത്തമ ഉദാഹരണമാണ് കത്തോലിക്കാസഭയുടെ സാമൂഹിക പ്രവർത്തന വിഭാഗമായ 'കാരിത്താസ് ഇന്ത്യ' യുടെ നേതൃത്വത്തിൽ കേരളത്തിലെ രൂപതകളുടെ സഹകരണത്തോടെ കാൻസറിനെതിരെ ജനങ്ങളെ ഒന്നാകെ അണിനിരത്തി നടത്തുന്ന മുന്നേറ്റമായ 'ആശാകിരണം' പദ്ധതി.

ഇന്ന് മനുഷ്യസമൂഹത്തിൽ ഏറ്റവുമധികം ഭീതിവിതയ്ക്കുന്ന ഒരു രോഗമായി കാൻസർ മാറിക്കഴിഞ്ഞു. നമ്മുടെ കൊച്ചുകേരളത്തിൽ പ്രതിവർഷം 55,000 പേരിൽ കാൻസർ രോഗം കണ്ടുപിടിക്കപ്പെടുന്നു എന്നാണ് കണക്കുകൾ സൂചിപ്പിക്കുന്നത്. ലോകമെമ്പാടും പ്രതിവർഷം 127 ലക്ഷം പേർ അർബുധബാധിതരാവുകയും 76 ലക്ഷം പേർ കാൻസർ മൂലം മരണമടയുകയും ചെയ്യുന്നു. 1.2 ദശലക്ഷം പേർക്ക് വർഷംതോറും ശ്വാസകോശാർബുദം പിടിപെടുന്നു. ഒരു ദശലക്ഷത്തോളം പേർക്ക് സ്തനാർബുദവും 9 ലക്ഷത്തിലേറെ പേർന്ന് കുടലിലെ കാൻസറും ആമാശയം, കരൾ, ഗർഭാശയം, അന്നനാളം, തല, കഴുത്ത്, ബ്ലാഡർ, രക്താർബുധം തുടങ്ങി ലക്ഷക്കണക്കിനുപേരാണ് ഓരോ വർഷവും കാൻസറിന് അടിമപ്പെടുന്നത്.

ഇന്നത്തെ സമൂഹം തെറ്റായ ജീവിതശൈലിയുടേയും ഭക്ഷണശൈലിയുടേയും ദുരന്തഫലമായാണ് ഈ രോഗം ഇത്രയേറെ വ്യാപകമാകുന്നതെന്ന തിരിച്ചറിവിൽ ഒരു തിരിഞ്ഞുനോട്ടത്തിനും തിരിച്ചുനടിപ്പിനും നേതൃത്വം നൽകുകയാണ് സഭ ആശാകിരണം പദ്ധതിയിലൂടെ. രോഗികളായവർക്ക് സാന്ത്വനവും സഹായവും പകരുന്ന പദ്ധതികൾ, രോഗം വരാതെ നോക്കുന്നതിനുള്ള പരിശീലനങ്ങൾ. രോഗത്തെ തിരിച്ചറിയാനും കണ്ടെത്താനുമുള്ള ശാസ്ത്രീയ അറിവുകൾ എന്നിവ ഉൾപ്പെടുത്തി ഒരു ജനകീയ യജ്ഞമായാണ് ഈ പദ്ധതി രൂപപ്പെടുത്തിയിരിക്കുന്നത്. സമൂഹത്തിലെ വിവിധ തലങ്ങളിലുള്ള വ്യക്തികളും സ്ഥാപനങ്ങളും ഈ പദ്ധതിയിൽ



സഹകാരികളാകുന്നു. എറണാകുളം ജില്ലയിൽ പരീക്ഷണാടിസ്ഥാനത്തിൽ 5 രൂപതകളെ ഏകോപിപ്പിച്ചുകൊണ്ട് ആരംഭം കുറിച്ച് ഈ പദ്ധതി അതിന്റെ കാലിക പ്രസക്തിയും രീതിശാസ്ത്രത്തിന്റെ പുതുമയും സഹകരണത്തിന്റെ തുറന്ന സാധ്യതകളും വഴി കുറഞ്ഞ കാലത്തിനുള്ളിൽ കേരസമൂഹമാകെ ഏറ്റെടുത്തത് നാം കണ്ടു. സർക്കാരും വിവിധ സ്ഥാപനങ്ങളുമൊക്കെ പിന്തുണയും നൽകുന്നു. കാൻസർ രോഗത്തെക്കുറിച്ചുള്ള മിഥ്യാധാരണകൾ ഒഴിവാക്കി, ശരിയായ അറിവു പകർന്നു, തുടക്കത്തിൽ തന്നെ രോഗനിർണ്ണയം നടത്തി, ശരിയായ ചികിത്സയിലൂടെ പൂർണ്ണസൗഖ്യം നേടാമെന്ന സണ്ടേക്ലാസുകളിലൂടെയും, മറ്റു പ്രവർത്തനങ്ങളിലൂടെയും സന്നദ്ധപ്രവർത്തകരുടെ നേതൃത്വത്തിൽ നടന്നുവരുന്നത്. രോഗം വരാൻ സാധ്യതയുള്ള ജീവിത, ഭക്ഷണശൈലികളിൽ നിന്നും വിട്ടുമാറി ആരോഗ്യകരമായ ജിവിതം നയിക്കാനുള്ള പരിശീലനങ്ങൾ നൽകുന്നതിനും, വിഷരഹിതഭക്ഷണം ശീലിക്കാനും, കാർഷികവൃത്തി ജീവിതത്തിന്റെ ഭാഗമാക്കാനുമുള്ള കുടുംബകൃഷിരീതികൾ പ്രോത്സാഹിപ്പിക്കുന്നതിനും ശ്രദ്ധവയ്ക്കുന്നതിനൊപ്പം തന്നെ ഭവനതല സന്ദർശനങ്ങളിലൂടെ കണ്ടെത്തിയ രോഗബാധിതർക്കു ചികിത്സാസഹായവും, സാന്ത്വന പരിചരണ സൗകര്യങ്ങളും ഏർപ്പെടുത്തുന്നതിനും ആശാകിരണം പദ്ധതി ശ്രദ്ധവയ്ക്കുന്നു. കാൻസർ ബാധിച്ച്, കർമ്മശേഷി നഷ്ടപ്പെട്ട, വേദനയനുഭവിക്കുന്ന സഹോദരങ്ങൾക്ക് സാന്ത്വന പരിചരണം നൽകാൻ ആയിരക്കണക്കിനും സന്നദ്ധപ്രവർത്തകരെ കേരളത്തിലുടനീളം അണിയിച്ചൊരുക്കുമ്പോൾ അതു സ്നേഹ സാന്ത്വനത്തിന്റെ വേറിട്ടൊരു ജനകീയമായ ഇടപെടലും, സഭയുടെ കരുതലിന്റെ, അനുഭവവുമാകുന്നു. കേരളത്തിൽ ജൈവകൃഷി വ്യാപിപ്പിക്കുന്നതിൽ ഈ പദ്ധതിയുടെ പങ്ക് ചെറുതല്ല; സഭയുടെ നേതൃത്വത്തിൽ പ്രവർത്തിക്കുന്നു. സാമൂഹ്യസേവന പ്രസ്ഥാനങ്ങളിലൂടെ, ഇടവകകളിലും, സ്ഥാപനങ്ങളിലൂടെ കുടുംബങ്ങൾ വരെ എത്തിനില്ക്കുന്ന ജൈവകാർഷിക സംസ്കാരത്തിന്റെ പുതിയ പാഠങ്ങളും ശൈലികളും ഈ ആശാകിരണം പദ്ധതിയുടെ വലിയൊരു മുതൽക്കൂട്ടാണ്.

പ്രാദേശികമായ വിഭവസമാഹരണമാണ് ഈ പദ്ധതിയുടെ പിൻബലവും പുതുമയും. പൊതുസമൂഹം നൽകുന്ന വലിയ പിൻബലവും ആവേഗവും ഈ സംരംഭത്തെ ജനകീയമാക്കുന്നു. ഇത്തരം ജനകീയമായ ഇടപെടലുകളും, രോഗാതുരമായ ഒരു സമൂഹത്തിനു വലിയ താങ്ങാകുന്നു. ആർ.സി.സി.യിൽ വരുന്ന രോഗികളുടെ പരിചാരകർക്ക് തങ്ങാൻ ഒരിടം, ഒരിടത്താവളം അനിവാര്യമായിരിക്കെ, തിരുവനന്തപുരം മലങ്കര അതിരൂപതയുടെ സംരംഭം വലിയൊരു തണലാകുന്നു.

പുതിയൊരു ആരോഗ്യ സംസ്കാരത്തിന്റെ രൂപീകരണമാണ് സഭ ഇതിലൂടെ ലക്ഷ്യം വയ്ക്കുന്നത്. ഓരോ വ്യക്തിക്കും, സ്വന്തം ആരോഗ്യത്തെക്കുറിച്ചും, അപരന്റെ ആരോഗ്യത്തെക്കുറിച്ചും അപരന്റെ ആരോഗ്യം എന്നത് ജീവിതത്തിന്റെ ലക്ഷ്യമല്ല, മറിച്ച് അനുദിന ജീവിതത്തിന്റെ വിഭവവും മൂലധനവുമാണെന്ന ലോകാരോഗ്യ സംഘടനയുടെ വ്യാഖ്യാനത്തിനുമപ്പുറം, മനുഷ്യന്റെ വൈയക്തികവും സാമൂഹികവുമായ കഴിവുകളെ ഉണർത്തി സാമൂഹിക പ്രതിബദ്ധതയിലൂന്നിയ, പ്രവർത്തനങ്ങളോടെ, കാലികവും, അതിനൂതനവുമായ സാങ്കേതിക രീതിശാസ്ത്രങ്ങളെ സംയോജിപ്പിച്ചുകൊണ്ട്, ആരോഗ്യമെന്ന വിഭവവും മൂലധനവും വിപുലമാക്കുന്ന സ്വാംശീകരിക്കുന്ന ഒരു സമൂഹമായി കേരള ജനതയുടെ മാറ്റിയെടുക്കുക എന്ന ലക്ഷ്യത്തോടെയാണ് സഭയുടെ ആതുരസേവന രംഗം മുന്നോട്ടുപോകുന്നത്.

# കരുണയുടെ ഭവനങ്ങൾ എന്ത്? എന്തിന് ?



**ഫാ. ജോർജ്ജ് ജോഷ്വാ കന്നീലേത്ത്**
(ഡയറക്ടർ - സ്നേഹവീട്
മെമ്പർ - സംസ്ഥാന ഓർഫനേജ് കൺട്രോൾ ബോർഡ്)



കേരള സംസ്ഥാനത്ത് സാമൂഹ്യനീതി വകുപ്പിൽ ബോർഡ് ഓഫ് കൺട്രോൾ ഫോർ ഓർഫനേജസ് ആന്റ് അദർ ചാരിറ്റബിൾ ഹോംസ് – കേരളയുടെ കീഴിൽ 2387 ധർമ്മ സ്ഥാപനങ്ങൾ രജിസ്റ്റർ ചെയ്തിട്ടുണ്ട്. ഇവയിൽ ബഹുഭൂരിപക്ഷവും കത്തോലിക്കാ സഭയുടെ സ്ഥാപനങ്ങളോ സഭയുമായി ബന്ധപ്പെട്ട സ്ഥാപനങ്ങളോ ആണ്. ശിശു സംരക്ഷണ ഭവനങ്ങൾ കുട്ടികളുടെ ഭവനങ്ങൾ , അനാഥാലയങ്ങൾ, ക്ലേശമനുഭവിക്കുന്ന സ്ത്രീകളുടെ ഭവനങ്ങൾ, വൃദ്ധ ഭവനങ്ങൾ, അംഗപരിമിതരുടെ ഭവനങ്ങൾ, യാചക ഭവനങ്ങൾ, പലവിധ രോഗികളുടെ അഭയകേന്ദ്രങ്ങൾ, മാനസിക സാമൂഹിക പുനരധിവാസ കേന്ദ്രങ്ങൾ, ലഹരി വിമുക്ത കേന്ദ്രങ്ങൾ എന്നിങ്ങനെ വിവിധ ഇനം സ്ഥാപനങ്ങളാണ് ധർമ്മ സ്ഥാപനങ്ങൾ എന്നറിയപ്പെടുന്നത്. ഈ മേഖലയിൽ സഭയുടെ സംഭാവനകൾ തമസ്കരിക്കപ്പെടാവുന്നതല്ല. സമർപ്പിതരുടെ മാതൃകാ പൂർവ്വമായ പ്രവർത്തനങ്ങൾ ഏറെ ശ്ലാഘനീയമാണ്.

**ശുശ്രൂഷയുടെ മാർഗ്ഗവും ലക്ഷ്യവും**

കരുണയുടെ ശുശ്രൂഷയുടെ ഈ മേഖലയിൽ ക്രൈസ്തവ സമൂഹം മുന്നോട്ടുവന്നത് സ്ഥാപനങ്ങൾ നടത്തുക എന്ന ലക്ഷ്യത്തോടെയല്ല. ധർമ്മ സ്ഥാപനങ്ങൾ നടത്തുക എന്നത് ലക്ഷ്യത്തിലേക്കുള്ള ഒരു വ്യവസ്ഥാപിത മാർഗ്ഗം മാത്രമാണ്. എന്നാൽ സെക്യുലർ ലോകത്തിന്റെ കാഴ്ചപാടുകളുടെ അതിപ്രസരണവും ഇഴുകിച്ചേരലുംകാരണം സഭയുടെ ഈ ശുശ്രൂഷ മേഖലയിലും സ്ഥാപനം നടത്തുക എന്നത് മാർഗ്ഗമെന്നതിൽ നിന്ന് ലക്ഷ്യമായി മാറുന്നുവോ എന്ന് സംശയിക്കാവുന്ന പ്രവർത്തന രീതികൾ കണ്ടുവരുന്നുണ്ട്. അനാഥരായ കുഞ്ഞുങ്ങൾ, സാമ്പത്തിക പ്രശ്നങ്ങളുടെ മദ്ധ്യത്തിൽ കൈത്താങ്ങാകുവാൻ ആരുമില്ലാത്ത ഭവനങ്ങളിലെ അംഗങ്ങൾ, ശിഥിലമാക്കപ്പെടുന്ന കുടുംബങ്ങളുടെ പശ്ചാത്തലത്തിലുള്ളവർ, പൊതുസമൂഹത്തിന്റെ മുഖ്യധാരയിൽ നിന്നും കുടുംബങ്ങളിൽ നിന്നും പാർശ്വവൽക്കരിക്കപ്പെടുന്നവർ, അംഗവൈകല്യത്താൽ പരിമിതരായവർ, മാനസിക വൈകല്യമോ മാനസിക രോഗമോ ഉള്ളവർ, രോഗാവസ്ഥയിൽ ആരും നോക്കാനില്ലാത്തവർ, വാർദ്ധക്യത്താൽ തിരസ്കരിക്കപ്പെടുന്നവർ, ഇങ്ങനെ സമൂഹത്തിൽ പാർശ്വവൽക്കരിക്കപ്പെടുന്നവരുടെമേൽ ദൈവസ്നേഹം പങ്കുവയ്ക്കലാണ് കരുണയുടെ ശുശ്രൂഷയുടെ ലക്ഷ്യം. ഇത് സ്ഥാപനങ്ങളിൽ കൂടി മാത്രമേ

സാദ്ധ്യമാകൂവെന്ന് സഭ കരുതുന്നില്ല. കരുണയുടെ ഈ ശുശ്രൂഷയ്ക്ക് സ്ഥാപനങ്ങൾ ഒരു നല്ല മാർഗ്ഗമായി മാറുന്നു എന്ന് മാത്രം.

**ശുശ്രൂഷാഭവനങ്ങളുടെ രൂപീകരണം**

ധർമ്മ സ്ഥാപനങ്ങൾ ആരംഭിക്കുന്നത് വേദനിക്കുന്ന മനുഷ്യരുടെ വേദന അപരന്റെ ഹൃദയത്തിൽ സ്വന്ത വേദനയാകുമ്പോഴാണ്. ഉദാഹരണത്തിന് തിരുവനന്തപുരം മേജർ അതിരൂപതയുടെ ഒരു ശുശ്രൂഷാകേന്ദ്രമായ ആർച്ച് ബിഷപ് മാർ ഗ്രിഗോറിയോസ് തിരുമേനിയുടെ സ്വർഗ്ഗീയ മദ്ധ്യസ്ഥതയിലുള്ള സ്നേഹവീട് എന്ന ശുശ്രൂഷാ മേഖല തന്നെ എടുക്കാം. ഇത് ആരംഭിച്ചത് നാലാഞ്ചിറ ബഥനികുന്നിൽ ആണെന്നാണ് പലപ്പോഴും നാം കരുതുന്നത്. നാലാഞ്ചിറയിൽ അല്ല സ്നേഹവീട് രൂപം കൊണ്ടതും, ആരംഭിച്ച് പ്രവർത്തനം തുടങ്ങിയതും. പിന്നെ എവിടെയാണ്? സ്നേഹവീടിന്റെ ശുശ്രൂഷ എന്നത് ഇപ്പോൾ അവിടെയുള്ള കെട്ടിടങ്ങളും അവിടെയുള്ളവരുമാണോ? അല്ലാ എന്നാണ് എന്റെ ഉത്തരം. കാരണം, സ്നേഹവീട് തുടങ്ങുന്നതും പ്രവർത്തിക്കുന്നതും അത്യഭിവന്ദ്യ കാതോലിക്കാ ബാവാ തിരുമേനിയുടെ മുറിവേറ്റ ഹൃദയത്തിലാണ്. ഇതൊരു ആലങ്കാരികമായ പ്രസ്ഥാവനയാണെന്ന് ഒരുപക്ഷേ തോന്നിയേക്കാം. ഒരു നാളിൽ കത്തീഡ്രൽ ദേവാലയത്തിൽ മാർ ഈവാനിയോസ് തിരുമേനിയുടെ കബറിടത്തിൽ രാത്രി പ്രാർത്ഥന കഴിഞ്ഞ് പട്ടം അരമനയിലേക്ക് പോകുന്ന ക്ലിമീസ് ബാവാ തിരുമേനി വഴിയരികിൽ കിടക്കുന്ന മാനസിക രോഗിയായ വൃദ്ധനെ കണ്ടു. ആരോരുമില്ലാതെ വേദനിക്കുന്ന മനുഷ്യന്റെ വേദന ആ രാത്രിയിൽ തിരുമേനിയുടെ ഹൃദയ വേദനയായി മാറി. തിരുമേനിയുടെ ഹൃദയം മുറിക്കപ്പെട്ട ആ രാത്രിയുടെ അനുഭവത്തിൽ നിന്നാണ് ദൈവസ്നേഹത്തിന്റെ ഈറ്റില്ലമായ സ്നേഹവീട് രൂപപ്പെടുന്നത്. ഇതേ കാലയളവിൽ സമാന നൊമ്പരവും ഹൃദയത്തിൽ പേറി ദൈവത്തോടും ബഥനി ആശ്രമത്തിലെ ആത്മാനന്ദ് അച്ചനോടും മാത്രം ഈ വേദന പങ്കുവച്ച് നടന്നിരുന്ന എന്നോട് തിരുമേനിയുടെ മുറിവേറ്റ ഹൃദയത്തിന്റെ ജീവിതാനുഭവം പങ്കുവച്ചു. അത് സ്നേഹവീടിന്റെ പ്രവർത്തനത്തിന് ജീവൻ നല്കുന്ന നീരൊഴുക്കായി മാറി. പാർശ്വ വൽക്കരിക്കപ്പെട്ട് വേദനിക്കുന്നവന്റെ വേദനയിലുള്ള പങ്കുചേരൽ ദൈവസ്നേഹവാനുഭവമാണെന്ന തിരിച്ചറിവ് സ്നേഹവീടിന് രൂപവും ഭാവവും ജീവനും ഏകി. അത് എവിടെയാണെന്ന് ചോദിച്ചാൽ മുറിക്കപ്പെട്ട ഹൃദയത്തിലാണ്. ഇതുപോലെ കേരള സഭയിൽ എത്രയോ പേർ ഹൃയത്തിൽ മുറിവേറ്റു. മെത്രാൻമാരുടെ, വൈദികരുടെ, സന്ന്യസ്ഥരുടെ, സമർപ്പിതരുടെ, അൽമായരുടെ എത്രയത്ര ഹൃദയങ്ങൾ മുറിക്കപ്പെട്ടുവോ അതനുസരിച്ച് കരുണയുടെ ശുശ്രൂഷയും ശുശ്രൂഷാ ഭവനങ്ങളും രൂപപ്പെട്ടു. ഹൃദയത്തിലെ ഈ മുറിവില്ലാത്തവർ കരുണയുടെ ഭവനങ്ങളിൽ ശുശ്രൂഷകരാകുമ്പോൾ ആ ഭവനങ്ങൾ സ്ഥാപനവൽക്കരിക്കപ്പെടും.

ഈ വേദന കരുണയായി മാറുന്നതിന്റെ മറ്റൊരു പ്രത്യേകത വേദനിക്കുന്നവന്റെ അഥവാ തിരസ്കരിക്കപ്പെട്ടവന്റെ വേദനകണ്ട് "കഷ്ടം തോന്നി കടന്നുപോകുന്ന" ലൂക്കാ സുവിശേഷത്തിലെ യഹൂദ പുരോഹിതനും ലേവിയാക്കാരനുമുണ്ടായ അനുഭവം അല്ല. വേദനിക്കുന്നവനെ കണ്ട് അവനോട് "ഇഷ്ടം" തോന്നി അവനിലേക്ക് ഇറങ്ങി ചെല്ലുന്ന സമരിയാക്കാരന്റെ അനുഭവമാണ്. ഒരുവനോട് കഷ്ടം തോന്നി നടത്തപ്പെടുന്ന സ്ഥാപനങ്ങൾ സ്ഥാപനവൽക്കരിക്കപ്പെട്ട് എന്നും അവനോട് കഷ്ടം തോന്നി പ്രവർത്തിക്കും. അവിടെ ദയാലുവും ദയ അർഹിക്കുന്നവനും ഉണ്ട്, നല്കുന്നവനും സ്വീകരിക്കുന്നവനും ഉണ്ട്, സർവ്വീസ് ഗിവറും സർവ്വീസ് യൂസറുമുണ്ട്. ഇത് ലോകത്തിന്റെ കാഴ്ചപാടാണ്. നാം ലോകത്തിലാണെങ്കിലും ദൈവത്തിന്റേതാകയാൽ ധർമ്മസ്ഥാപനത്തിൽ ഉണ്ടാവേണ്ടത് അടിസ്ഥാനപരമായി ദൈവസ്നേഹത്തിൽ ജീവിക്കുന്നവർ മാത്രമാണ് . ഇവിടെ ഒരേ വേദനയുടെ പങ്കാളികളുടെ പരസ്പരമുള്ള "ഇഷ്ടം" തോന്നലാണ് സംഭവിക്കുന്നത്. ഇത് നഷ്ടമാകുമ്പോൾ സഭയുടെ ധർമ്മ സ്ഥാപനങ്ങളും ലോക ദൃഷ്ടിയായുള്ള ലാഭ നഷ്ടങ്ങളുടെ കണക്കു കൂട്ടുന്ന സ്ഥാപന വൽക്കരണത്തിലേക്ക് വഴുതി വീഴുകതന്നെ ചെയ്യും. കരുണാ വർഷത്തിൽ കരു



ണയുടെ വിശുദ്ധ വാതിലുകൾ ലോകമെങ്ങും വിവിധ ദേവാലയങ്ങളിൽ തുറക്കപ്പെട്ടു. ദൈവ കരുണയുടെ അടയാളമായി അത് മാറുകയും ചെയ്തു. എന്നാൽ കഴിഞ്ഞ നൂറ്റാണ്ടിന്റെ അവസാന ദശകത്തോടതന്നെ കേരളത്തിലെ ധാരാളം ഭവനങ്ങളുടെ വാതിലുകൾ കരുണാ വാതിലായി തുറക്കപ്പെട്ടിരുന്നുവെന്ന സത്യം നാം മറക്കരുത്. ലാറ്റിൻ അമേരിക്കയിൽ ആരംഭിച്ച കരിസ്മാറ്റിക് പ്രസ്ഥാനം കേരളത്തിൽ വേരോടുകയും വളരുകയും ചെയ്തതിന്റെ പശ്ചാത്തലത്തിൽ ധാരാളം വചന പ്രഘോഷണ ശുശ്രൂഷകൾ നടത്തപ്പെട്ടു. വചനം ഹൃദയ ഭിത്തികളെ മുറിച്ചപ്പോൾ വചനം ജീവിക്കാനായി ശ്രമിച്ചതിന്റെ ഭാഗമായി അവരുടെ വീടുകളുടെ വാതിലുകൾ തെരുവിലെ മക്കൾക്കും സമൂഹത്തിൽ പുറംതള്ളപ്പെട്ടവർക്കുമായി തുറന്നുകൊടുത്തു. സ്വന്തം മേശക്കരികിലും അടുക്കളയിലും ഒന്നിച്ചിരുന്ന് ഭക്ഷണം കഴിച്ചു. വാതിൽ



കടന്നു വന്നവർക്കും, പാതയോരങ്ങളിൽനിന്ന് ഒപ്പം കൂടിയവർക്കും സ്വന്തം വസ്ത്രം നൽകിയും, വീടിനുള്ളിൽ കിടക്കാൻ ഇടം ഒരുക്കിയും സ്വന്തം മക്കളോടൊപ്പം പ്രായഭേദമന്യേ മക്കളായി സ്വീകരിച്ചു. സാധാരണക്കാരായ ഈ ഭവനാംഗങ്ങളോട് ബൗദ്ധികമായ ഒരു ചോദ്യം പലരും ചോദിച്ചു. ശാരീരിക രോഗികളും മാനസികരോഗികളും വൃദ്ധരും ആലംബഹീനരുമായ ഇവരുടെ ചിലവുകൾ എങ്ങനെ നടക്കും. ഈ വാതിലുകളുടെ ഉടമകൾ പറഞ്ഞു. "എന്റെ അപ്പന് ഇഷ്ടം പോലെ സമ്പത്തുണ്ട്." സ്വർഗ്ഗീയ പിതാവിൽ മാത്രം ദൃഷ്ടി പതിപ്പിച്ച് അവർ കരുണയുടെ വാതിലുകൾ തുറന്നു. ആകാശത്ത് നിന്നും മന്നാ പൊഴിച്ചവൻ, മരുഭൂമിയിൽ ശുദ്ധ ജലം നൽകിയവൻ ഏവരെയും പോറ്റി പുലർത്തുന്ന അത്ഭുതമാണ് ഇവിടെ നാം ദർശിച്ചത്. ഇവിടെ സ്ഥാപനം എന്ന ചിന്തയോ സ്ഥാപനത്തിന്റെ നിയമങ്ങളെക്കുറിച്ചോ ചട്ടങ്ങളെ കുറിച്ചോ ഉള്ള അവബോധമോ ഒന്നുംതന്നെ അവർക്ക് ഉണ്ടായിരുന്നില്ല. തനിക്ക് വേദനിക്കുന്നവനോട് തോന്നിയ ദൈവീക സ്നേഹം ഒന്നിനും ഒരു തടസ്സവുമായില്ല. എന്നാൽ ആഴമായ ആത്മീയ ബോദ്ധ്യങ്ങളിൽ നിലനിൽക്കാൻ സാധിക്കാതിരുന്നതും പ്രായോഗിക ജ്ഞാനത്തിന്റെ കുറവുംമറ്റും കാരണം ലക്ഷ്യത്തിൽ നിന്ന് പതിക്കുവാനുള്ള സാദ്ധ്യതകൾ ഉണ്ടായതിനാൽ കരുണയുടെ ശുശ്രൂഷയുടെ പശ്ചാത്തലത്തിൽ ഇപ്രകാരം ഉള്ളവർക്കായി 2012 ൽ കേരള സർക്കാർ തന്നെ പ്രവർത്തനത്തിനുള്ള ചട്ടങ്ങൾ രൂപീകരിച്ച് നൽകി. ഒരു സിവിൽ സൊസൈറ്റി എന്ന നിലയിൽ തെരുവിലെ യാചകരെ പുനരധിവസിപ്പിക്കുന്ന പദ്ധതികൾ അംഗീകരിക്കപ്പെടുന്നതിനും ക്രമീകരിക്കപ്പെടുന്നതിനും സർക്കാർ തലത്തിൽ ഇനിയും നിയമങ്ങൾ ഉണ്ടാകേണ്ടിയിരിക്കുന്നു. വൃദ്ധരെ സംരക്ഷിക്കുന്ന ഇടങ്ങൾക്കും ബുദ്ധിമാന്ദ്യം സംഭവിച്ചവരുടെ പുനരധിവാസ പ്രക്രിയകൾക്കും ചില മാർഗ്ഗനിർദ്ദേശങ്ങൾ ഉണ്ടാകേണ്ടതുമാണ്. ഇപ്പോഴത്തെ സംസ്ഥാന സർക്കാർ ഇതിനുവേണ്ടുന്ന തീവ്ര ശ്രദ്ധ നൽകുന്നതിനുവേണ്ടി നാം പരിശ്രമിക്കേണ്ടതുണ്ട്.

ദൈവിക സ്നേഹം പങ്കു വെയ്ക്കുന്നതിൽ മാനുഷിക വീഴ്ചകളും അപജയങ്ങളും സംഭവിക്കുമ്പോൾ ഈ ശുശ്രൂഷാമേഖല ഉപവിയുടെ പശ്ചാത്തലത്തിൽ നിന്ന് നിയമ വ്യവസ്ഥിതികളുടെ പശ്ചാത്തലത്തിലേക്ക് നീങ്ങിയത് ചരിത്രത്തിൽ നാം കാണുന്നു. ഇന്ന് നിയമ വ്യവസ്ഥിതികളുടെ പശ്ചാത്തലത്തിൽനിന്ന് സ്ഥാപനത്തിൽ ശുശ്രൂഷസ്വീകരിക്കുന്നവരുടെ (Care users) അവകാശങ്ങളുടെ പശ്ചാത്തലത്തിലേക്ക് ശുശ്രൂഷയുടെ മാനദണ്ഡങ്ങൾ മാറികൊണ്ടിരിക്കുകയാണ്. നാം ശുശ്രൂഷ ചെയ്യുന്നത് വ്യത്യസ്തമായ ദർശനങ്ങളും ചിന്താധാരകളുമുള്ള ഒരു സെക്യുലർ സമൂഹത്തിലാകയാൽ പൊതുവായ ചില നിയന്ത്രണങ്ങളും രീതികളും ആവശ്യമായിവരുന്നതിനാൽ ഇങ്ങനെ ഒരു പരിവർത്തനം സംഭവിക്കുന്നു. എന്നാൽ ഏത് പരിവർത്തനത്തിനു വിധേയമായാലും സഭയുടെ അടിസ്ഥാനകാഴ്ചപ്പാടായ ദൈവസ്നേഹത്തിന്റെ സംവേദനം നഷ്ടമാകാൻ ഇട വരരുത്.

കേരള സംസ്ഥാനത്ത് അംഗീകാരമുള്ള 2387 സ്ഥാപനങ്ങളിലായി വിവിധ പ്രായത്തിലുള്ള ഒരു ലക്ഷത്തോളം ആളുകൾ സംരക്ഷിക്കപ്പെടുന്നുണ്ട്. ഈ കാലയളവിൽ ഭാരതത്തിൽ പ്രത്യേകിച്ച് കേരളത്തിൽ പ്രത്യേക ശ്രദ്ധ നല്കി പുനരധിവാസം വേണ്ടുന്ന വിഭാഗങ്ങൾ പ്രധാനമായും വൃദ്ധജനങ്ങൾ, മാനസിക വൈകല്യമുള്ളവർ, മാനസിക രോഗികൾ, യാചകർ, കിടപ്പുരോഗികൾ എന്നിവരാണ്.

**വയോജനഭവനങ്ങളുടെ ആവശ്യകത**

ഇന്ത്യയിലെ മറ്റ് സംസ്ഥാനങ്ങളെ അപേക്ഷിച്ച് കേരളത്തിലെ മുതിർന്ന പൗരന്മാരുടെ സംഖ്യ അതിവേഗം വർദ്ധിച്ചുകൊണ്ടിരിക്കുകയാണ്. സംസ്ഥാനത്ത് മുതിർന്ന പൗരന്മാർ 1961 ൽ ആകെ ജനസംകഖ്യയുടെ 5.83 ശതമാനവും 1991 ൽ 8.82 ശതമാനവും 2001 ൽ 12.83 ശതമാനവുമായിരിക്കുന്നു. ഇത് 2021 ൽ 15.63 ശതമാനവും 2026 ൽ 20 ശതമാനവുമായിയിരിക്കുമെന്നാണ് സാമൂഹ്യ ശാസ്ത്രജ്ഞന്മാരുടെ കണക്ക്. അതായത് 25 വർഷം കൊണ്ട് വർദ്ധനയുടെ നിരക്ക് ഏതാണ്ട് ഇരട്ടിയാകും. കേരളത്തിലെ മുതിർന്നവരുടെ സംഖ്യയുടെ ഒരു പ്രധാന സവിശേഷത അതിൽ നല്ലൊരുഭാഗവും വിധവകളാണ് എന്നതാണ്. മറ്റെവിടെയുമെന്നതുപോലെ കേരളത്തിലും വാർദ്ധക്യത്തിലെ വൈവിധ്യം മൂന്ന് തരം ദുരിതങ്ങളെ സൂചിപ്പിക്കുന്നു. അവ സ്ത്രീത്വത്തിൽ നിന്നുള്ള പരാധീനതകൾ, ദാരിദ്ര്യം, പരിരക്ഷയുടെ അഭാവം എന്നിവയാണ്.

മുതിർന്നവരെ പരിത്യജിക്കുന്ന രീതി വ്യാപകമാവുകയും അതേ സമയം ചെറുപ്പക്കാർ വൻതോതിൽ ദൂരെ നാടുകളിൽ കുടിയേറുന്നത് വർദ്ധിച്ചുവരികയും ചെയ്യുന്നതിനാൽ പണമുള്ളവർക്കും പണമില്ലാത്തവർക്കും വേണ്ടിയും വൃദ്ധ സദനങ്ങൾ കൂടുതൽ ഉണ്ടാകേണ്ടതായി ഉണ്ട്. ദീർഘകാല രോഗങ്ങളും മറ്റുരോഗങ്ങളും പിടിക്കപ്പെട്ട വൃദ്ധരെ ശുശ്രൂഷിക്കുന്നതിന് പ്രത്യേകം ആതുരാലയങ്ങളും അഭയ കേന്ദ്രങ്ങളും ഉണ്ടാകേണ്ടിയിരിക്കുന്നു. ഇത്തരം ചില രോഗങ്ങൾ

ബാധിക്കുന്നവരെ സാധാരണ ഗതിയിലുള്ള വൃദ്ധ സദനങ്ങളിൽ ശുശ്രൂഷിക്കുക ആയാസകരമാണ്. ഹെൽപേജ് ഇന്ത്യയുടെ പഠനമനുസരിച്ച് ഇന്ത്യയിൽ ഏറ്റവുമധികം വൃദ്ധജനങ്ങളുള്ളത് കേരളത്തിലാണ്. കേരളത്തിൽ പാവങ്ങൾക്ക് വേണ്ടിയുള്ള ബഹുഭൂരിപക്ഷം വൃദ്ധ സദനങ്ങളും ക്രിസ്തീയ സമൂഹത്തിന്റെ മേൽനോട്ടത്തിലുള്ളതാണ്. എന്നാൽ ഈ വിഭാഗത്തിൽ കൂടുതൽ ഗുണമേന്മയുള്ള കേന്ദ്രങ്ങൾ സഭ ആരംഭിക്കേണ്ടിയിരിക്കുന്നു. വൃദ്ധരെ സംരക്ഷിക്കുന്ന ഇപ്പോഴത്തെ വൃദ്ധ സദനങ്ങൾക്കു പുറമെ വാർദ്ധക്യത്താൽ ഒറ്റപ്പെട്ടുപോയ പുരുഷന്മാർക്കും, സ്ത്രീകൾക്കും, ദമ്പതികൾക്കും, പ്രത്യേക സംരക്ഷണമാവശ്യമുള്ള വാർദ്ധക്യത്തിലായവർക്കുമായി മുതിർന്നവരുടെ ഗ്രാമങ്ങൾ (Gerento Villages) ഉണ്ടാകുന്നതിന് സഭയുടെ ശുശ്രൂഷാ മേഖല ഇനിയും ശ്രദ്ധ നൽകേണ്ടിയിരിക്കുന്നു.

**മാനസിക വൈകല്യമുള്ളവർക്കായുള്ള ഭവനങ്ങൾ**

മാനസിക വൈകല്യമുള്ളവർ എന്നാൽ ബുദ്ധിമാന്ദ്യം, മസ്തിഷ്കതളർവാതം, ഓട്ടിസം, മാനസിക വൈകല്യത്തോടപ്പമുള്ള ബഹു വൈകല്യം എന്നീ വിഭാഗത്തിൽപ്പെട്ട ആളുകളെയാണ് സൂചിപ്പിക്കുന്നത്. ഈ വൈകല്യമുള്ളവർക്ക് പരസഹായം കൂടാതെ കഴിയുക സാധ്യമല്ല.കേരളത്തിലെ കത്തോലിക്കാ സഭയിലെ വിവിധ സന്ന്യാസിനി സമൂഹങ്ങൾ ഈ വിഭാഗത്തിലുള്ളവർക്കായി സംരക്ഷണ ഭവനങ്ങൾ നടത്തിവരുന്നുണ്ട്. കേരളത്തിലെ ഇപ്പോഴത്തെ കണക്കനുസരിച്ച് പതിനായിരം പേരിൽ ഒരാൾക്ക് ഓട്ടിസവും രണ്ടു പേർക്ക് സെറിബ്രൽ പാൾസിയും (മസ്തിഷ്ക തളർവാതം) ഇരുപതുപേർക്ക് ബുദ്ധിപരമായ വെല്ലുവിളിയും നാൽപതു പേർക്ക് ബഹു വൈകല്യവും ബാധിച്ചവരാണ്. ഈ കൂട്ടരുടെ പ്രത്യേക സംരക്ഷണവും അവകാശവും ലഭിക്കുന്നതിന് നാഷണൽ ട്രസ്റ്റ് ആക്ടും മറ്റ് പദ്ധതികളും ഉണ്ടെങ്കിലും സ്വന്തമായി അവരുടെ അവകാശങ്ങൾ നേടുന്നതിന് അവർക്ക് സാധിക്കാത്തിതിനാൽ ഈ കൂട്ടരുടെ സ്ഥിതി വളരെ പരിതാപകരമാണ്. ബുദ്ധിമാന്ദ്യം, ഓട്ടിസം, സെറിബ്രൽ പാഴ്സി എന്നീ വിഭാത്തിൽപ്പെട്ടവർ കേരളത്തിൽ 78454 പേരുണ്ടെന്നാണ് ഇപ്പോഴത്തെ കണക്ക്. ബഹുവൈകല്യം ഉള്ളവർ 137446 പേരുണ്ട്. സഭയുടെ കരുണയുടെ ശുശ്രൂഷ ഏറെ അർഹിക്കുന്ന വിഭാഗമാണ് ഇത്. സംസ്ഥാനത്ത് 722 സ്ഥാപനങ്ങളിലായി 18114 അംഗപരിമിതർ ഉണ്ട്. ഈ വിഭാഗത്തിലുള്ളവർക്കായി ഭാഗ്യസ്മരണാർഹയായ മദർ ലിറ്റിയുടെ നേതൃത്വത്തിലുള്ള ശുശ്രൂഷ ഇവിടെ പ്രത്യേകം സ്മരിക്കുന്നു. മാനസിക വൈകല്യമുള്ളവരുടെ പുനരധിവാസവും സംരക്ഷണവും എന്ന മേഖലയിൽ സഭയുടെ തീവ്രമായ ശ്രദ്ധ ഇനിയും ഉണ്ടാകേണ്ടതാണ്.പ്രത്യേകിച്ച് ഈ വിഭാഗത്തിൽപ്പെട്ട പുരുഷന്മാർക്കായുള്ള സംരക്ഷണ ഭവനങ്ങൾ കേരളത്തിൽ വിരളമാണ്. ഈ വിഭാഗത്തിലെ പുരുഷന്മാർക്കായി സന്യാസിനികൾ നടത്തിവന്നിരുന്ന ഭവനങ്ങൾ പലതും പ്രത്യേക സാഹചര്യത്താൽ നിർത്തലാക്കപ്പെട്ടു. ഇവിടെ ശുശ്രൂഷകരായി സമർപ്പിതരായ പുരുഷന്മാർ കൂടിയേ തീരൂ. ഇത് സഭയുടെ മുമ്പിൽ ഒരു വെല്ലുവിളിയായി നിലകൊള്ളുന്നു. ഈ വിഭാഗത്തിന്റെ വേദനയാൽ ഹൃദയം മുറിക്കപ്പെട്ടവർ ഉണ്ടാകേണ്ടതാണ്. വൈദികരും സന്യാസികളും പുരുഷ ശുശ്രൂഷകരും ഇതിന് മുന്നോട്ട് വന്നേ മതിയാകൂ.



**മാനസിക രോഗികളുടെ പുനരധിവാസം**

കേരള സംസ്ഥാനത്ത് സർക്കാരിന്റെ ലൈസൻസ് ഉള്ള 110 മാനസിക സാമൂഹ്യ പുനരധിവാസ കേന്ദ്രങ്ങളുണ്ട്. 9395 ആളുകൾ വിവിധ സംരക്ഷണ പുനരധിവാസ ഭവനങ്ങളിൽ താമസിക്കുന്നു. 722 സ്ഥാപനങ്ങളിലായി വസിക്കുന്ന അംഗപരിമിതരിൽ 51.86% പേരും മാനസിക രോഗികളായവരാണ്.സംസ്ഥാനത്ത് മാനസിക രോഗികളുടെ പുനരധിവാസ പദ്ധതി പ്രകാരം സർക്കാർ ലൈസൻസുള്ള 101 സ്ഥാപനങ്ങൾ കത്തോലിക്കാ സഭയുടെ നേരിട്ടോ സഭാംഗങ്ങളിലൂടെയോ നടത്തപ്പെടുന്നവയാണ്. ഈ സ്ഥാപനങ്ങൾ ലോക സാമൂഹിക മാനസിക പുനരധിവാസ രംഗത്ത് ''കേരള മോഡൽ'' എന്നാണ് അറിയപ്പെടുന്നത്. ഈ വിഭാഗത്തിൽ കേരളത്തിലെ സ്ഥാപനങ്ങളുടെ ശുശ്രൂഷ ഏറെ പ്രശംസനീയമാണ്. സ്ഥാപനതല പ്രവർത്തനത്തിൽ നിന്ന് ചെറിയ സമൂഹങ്ങളുടെയും കുടുംബങ്ങളുടെയും തലത്തിലേക്ക് ഈ ശുശ്രൂഷ ഇനിയും മാറേണ്ടതുണ്ട്. പ്രധാന സ്ഥാപനത്തോട് ചേർന്ന് സാറ്റലൈറ്റ് കേന്ദ്രങ്ങൾ അഥവാ ചെറിയ കുടുംബ യൂണിറ്റുകൾ രൂപപ്പെട്ട് അവിടെ മാനസിക രോഗികളുടെ പുനരധിവാസം നടത്തപ്പെടേണ്ടുന്ന രീതിയിലേക്ക് ഈ ശുശ്രൂഷാമേഖലക്ക് പരിവർത്തനം സംഭവിക്കേണ്ടതായി ഉണ്ട്. കൂടുതൽ അംഗങ്ങളുള്ള വലിയ സ്ഥാപനത്തേക്കാൾ ഒരു വീട്ടിലെ ഏതാനും അംഗങ്ങൾ എന്ന ചെറു സ്ഥാപനങ്ങളുടെ കൂട്ടായ്മ കൂടുതൽ ഫലപ്രദമാകും.

**കിടപ്പ് രോഗികളുടെ സംരക്ഷണം**

കിടപ്പ് രോഗികളെ പുനരധിവസിപ്പിക്കുന്ന ഭവനങ്ങൾ ഇന്ന് ഹോസ്പീസ്ഹൗസ്, പാലിയേറ്റീവ് കെയർ സെന്റർ എന്നീ പേരുകളിലാണ് സാമൂഹ്യ നീതി വകുപ്പ് അംഗീകാരം നല്കി വരുന്നത്. ഈ വിഭാഗത്തിൽ കത്തോലിക്കാ സഭയിലെ സന്ന്യാസികൾ വിവിധ സ്ഥലങ്ങളിൽ സംരക്ഷണ ഭവനങ്ങൾ നടത്തുന്നുണ്ട്. എന്നാൽ

വളരെ കുറച്ചു മാത്രം ശ്രദ്ധ നല്കപ്പെട്ട ശുശ്രൂഷ വിഭാഗമാണ് ഇത്.

**യാചക പുനരധിവാസം**

തെരുവിൽ അലയുന്നവരിൽ കൂടുതലും മാനസിക രോഗികളായതിനാൽ അവരെ മാനസിക പുനരധിവാസ കേന്ദ്രങ്ങളിലേക്ക് ആണ് നാം എത്തിക്കുന്നത്. കേരള സംസ്ഥാനത്ത് മൊത്തമായ ഒരു യാചകനിയന്ത്രണ നിയമം നിലവിലില്ല. ഭിക്ഷാടനക്കാരെയും അവരുടെ ആശ്രിതരെയും മാറ്റി പാർപ്പിക്കുക എന്നു മാത്രമല്ല പുനരധിവസിപ്പിച്ച് സമൂഹത്തിന്റെ മുഖ്യധാരയിൽ എത്തിക്കുക എന്ന ലക്ഷ്യത്തോടെ പുതിയ യാചക നിയമം ഉണ്ടാകേണ്ടതാണ്. ഇവർക്കുവേണ്ടി റിലീഫ്സെന്ററുകളും വർക്ക് ഹൗസുകളും ഉണ്ടാകേണ്ടതാണ്. ബഹുമാനപ്പെട്ട ജോർജ്ജ് കുറ്റിക്കലച്ചന്റെ നേതൃത്വത്തിലുള്ള മുന്നേറ്റം ഈ വിഭാഗത്തിൽപ്പെട്ടവരുടെ പുനരധിവാസ പദ്ധതികൾക്ക് പ്രധാനമായും കാരണമായിട്ടുണ്ട്. യഥാർത്ഥ ഭിക്ഷാടനക്കാരെ പുനരധിവസിപ്പിക്കുമ്പോൾ ഭിക്ഷാടന മാഫിയ സംസ്ഥാനത്തു നിന്ന് സ്വഭാവികമായും തുടച്ചു നീക്കപ്പെടും.

**തിരുവനന്തപുരം മേജർ അതിഭദ്രാസനത്തിൽ**

കാലാകാലങ്ങളിൽ പ്രത്യേക ശ്രദ്ധ ലഭ്യമാകേണ്ടവർക്കും പാർശ്വവൽക്കരിക്കപ്പെട്ടവർക്കും വേണ്ടി പ്രത്യേക ഭവനങ്ങളും ശുശ്രൂഷകളും നടത്തിപ്പോരുന്ന ചരിത്രമാണ് തിരുവനന്തപുരം മേജർ അതിഭദ്രാസനത്തിൽ നമുക്ക് കാണുവാൻ സാധിക്കുന്നത്. ഒരു കാലത്ത് ക്ഷയരോഗ ബാധിതർ സമൂഹത്തിൽ പാർശ്വവൽക്കരിക്കപ്പെട്ടപ്പോൾ അവരെ ചേർത്ത് പിടിച്ച് സംരക്ഷിക്കുവാൻ പുലയന്നാർ കോട്ടയിൽ സംരക്ഷണ ഭവനം ആരംഭിച്ചു. ബഥനി സന്യാസ സമൂഹവും മേരിമക്കൾ സന്യാസിനി സമൂഹവും മാർഗ്രിഗോറിയോസ് തിരുമേനിയോടൊപ്പം ഈ ശുശ്രൂഷയിൽ പങ്കുചേർന്നു. കുഷ്ഠരോഗ ബാധിതർ സമൂഹത്തിൽ ഒറ്റപ്പെടൽ അനുഭവിച്ചപ്പോൾ പിരപ്പൻ കോട് കേന്ദ്രമാക്കി പുനരധിവാസ കേന്ദ്രം ആരംഭിച്ച് വിവധ സ്ഥലങ്ങളിൽ അതിന്റെ ശുശ്രൂഷാ മേഖല വ്യാപിപ്പിച്ചു. വൈദികരും ബഥനി സന്യാസിനികളും ലിറ്റിൽ സിസ്റ്റേഴ്സ് ഓഫ് ജീസസ് സന്യാസിനി സമൂഹവും ദീനസേവന സഭാ സന്യാസിനി സമൂഹവും ശുശ്രൂഷയ്ക്ക് നേതൃത്വം നല്കി. പാവപ്പെട്ട പ്രമേഹ രോഗികൾക്കായി ഡയബറ്റിക് സെന്ററുകളും സൗജന്യ ചികിത്സയും ഔഷധ വിധരണവും ആരംഭിച്ചു. വിവിധതരത്തിൽ പാർശ്വവൽക്കരിക്കപ്പെട്ടവരുടെ സംരക്ഷണത്തിനായി പിരപ്പൻകോട് സെന്റ് ജോൺസ് മെഡിക്കൽ വില്ലേജ് രൂപപ്പെട്ടു. അവിടെ എച്ച്.ഐ.വി ബാധിതരുടെ പുനരധിവാസവും അവരുടെ മക്കളുടെ സംരക്ഷണ ഭവനവും ആരംഭിച്ചു. മാനസിക പ്രശ്നങ്ങൾ ഉള്ളവർക്കും മദ്യാസക്തർക്കും പുനരധിവാസത്തിനായി ലഹരി വിമുക്ത കേന്ദ്രം അവിടെ തുടങ്ങി. വൃക്ക സംബന്ധമായ രോഗം ബാധിച്ച പാവപ്പെട്ടവരെ സഹായിക്കുവാൻ ഡയാലിസിസ് സെന്ററിൽ പ്രത്യേക സംവിധാനങ്ങൾ രൂപപ്പെട്ടു. കിടപ്പു രോഗികൾക്കായി പാലിയേറ്റീവ് കെയർ സെന്റർ രൂപപ്പെട്ടു. ഇവിടെ ബഥനി സന്യാസിനി സമൂഹവും ലിറ്റിൽ സിസ്റ്റേസും, എസ്. എച്ച് സന്യാസിനി സമൂഹവും വൈദികരോടൊപ്പം സമർപ്പണ ബോധത്തോടെ ശുശ്രൂഷ ചെയ്തു വരുന്നു. ക്യാൻസർ രോഗികളുടെ സംരക്ഷണത്തിനും അവരുടെ കൂട്ടിരിപ്പുകാർക്കുമായി പട്ടത്ത് സാന്ത്വനം എന്ന കേന്ദ്രം രൂപപ്പെട്ടു. സ്നേഹ ഗിരി സന്യാസിനി സമൂഹം ഈ ശുശ്രൂഷയ്ക്ക് നേതൃത്വം നൽകിവരുന്നു. ക്ലേശമനുഭവിക്കുന്ന സ്ത്രീകൾക്കും മാനസിക പ്രശ്നം ഉള്ള സ്ത്രീകൾക്കും സംരക്ഷണവും പുനരധിവാസവും സാദ്ധ്യമാക്കുവാൻ മേരിമക്കൾ സന്യാസിനി സമൂഹത്തിന്റെ നേതൃത്വത്തിൽ പോത്തൻകോട് കരുണാലയം പ്രവർത്തിച്ചുവരുന്നു. മാനസിക പ്രശ്നമുള്ള സ്ത്രീകൾക്കും പുരുഷന്മാർക്കുമായി ബഥനി സന്യാസ വൈദികരുടെ നേതൃത്വത്തിൽ ഫർവന്റ് ഡോട്ടേഴ്സ് ഓഫ് ദ സേക്രഡ് ഹാർട്ട് ഓഫ് ജീസസ് സന്യാസിനികൾ നെടുമങ്ങാട് തൃപ്പാദത്ത് ശുശ്രൂഷ നടത്തിവരുന്നു. അംഗപരിമിതർക്കായി ബഥനി സന്യാസിനികളുടെ നേതൃത്വത്തിൽ കുമാരപുരത്തും, കൂരിയോട്ടും പുനരധിവാസ കേന്ദ്രങ്ങൾ രൂപപ്പെട്ടു. ബുദ്ധിമാന്ദ്യം സംഭവിച്ചവർക്കായുള്ള സംരക്ഷണ കേന്ദ്രം ആയൂരിൽ മേരിമക്കൾ സമൂഹം നടത്തിവരുന്നു. മാനസികരോഗികളുടെ പുനരധിവാസത്തിനായി ആർച്ച് ബിഷപ്പ് മാർ ഗ്രിഗോറിയോസ് സ്നേഹവീട്ടിൽ ഹോളി സ്പിരിറ്റ് സന്യാസിനികൾ ശുശ്രൂഷ ചെയ്യുന്നു. കുട്ടികളുടെ സംരക്ഷണവും പഠനവും ലഭ്യമാക്കാൻ വിവിധ ബാലബാലികാ ഭവനങ്ങൾ വിവിധ കാലഘട്ടത്തിൽ രൂപപ്പെട്ടു. പ്രത്യേകമായി ദളിത് കുടുംബങ്ങളിലെ കുട്ടികൾക്കായി കാരമൂട്ടിലും, നാടാർവിഭാഗങ്ങളിലെ കുഞ്ഞുങ്ങൾക്കായി കാട്ടാക്കടയിൽ ബേദ്‌ലെഹേം ബോയ്സ് ഹോം ആരംഭിച്ചു. ഇങ്ങനെ കാലകാലങ്ങളിൽ തിരുവനന്തപുരം അതിരൂപത വേദനിക്കുന്ന സമൂഹത്തിന്റെ വേദന മാറോടു ചേർത്തു പിടിച്ച ചരിത്രമാണ് നമുക്ക് ഉള്ളത്. ഈ സ്ഥാപനങ്ങളൊന്നുംതന്നെ ലാഭ നഷ്ടങ്ങളുടെ കണക്കു നോക്കിയല്ല നടത്തപ്പെടുന്നത് . ഇവ ദൈവസ്നേഹത്തിന്റെ സംവേദനവേദികളാണ്. അതുകൊണ്ടുതന്നെ ആവശ്യമായ രീതിയിൽ ഇവിടെയെല്ലാം സമർപ്പണബോധമുള്ള ഡോക്ടർമാരെ നമുക്ക് ലഭിച്ചു. അവരോടൊപ്പം സമർപ്പണ ബോധമുള്ള അനേകം ശുശ്രൂഷകരെയും നമുക്ക് ലഭിച്ചു. കരുണയുടെ ഈ കേന്ദ്രങ്ങളെല്ലാം ദൈവകരുണയുടെ അടയാളങ്ങളായി ഇന്ന് നിലകൊള്ളുകയാണ്.

വേദനിക്കുന്നവരുടെയും ഏറ്റം എളിയവരുടെയും, പാർശ്വവത്ക്കരിക്കപ്പെട്ടവരുടെയും സംരക്ഷണ – പുനരധിവാസ ഭവനങ്ങളിലും, കേന്ദ്രങ്ങളിലും, നമുക്ക് കാണുവാൻ സാധിക്കുന്നത് കേരള കത്തോലിക്കാ സഭയുടെ ജീവനുള്ള മുഖമാണ്. പരിത്യക്തനായ യേശുവിനെ മാറോട് ചേർക്കുന്ന ബലിവേദിയാണ് ഈ ശുശ്രൂഷയുടെ തലങ്ങൾ. പലപ്പോഴും സഭയുടെ സജീവമായ ഈ മുഖത്ത് കരിവാരിത്തേച്ച് അവഹേളിക്കാനും, ഇകഴ്ത്തിക്കാണിക്കാനും തിന്മയുടെ അരൂപി വിവിധ രൂപങ്ങൾ സ്വീകരിച്ചുവെന്നുവരാം. എന്നാൽ നമ്മുടെ ശുശ്രൂഷയുടെ അടിസ്ഥാന ലക്ഷ്യമായ ദൈവസ്നേഹത്തിന്റെ സംവേദനത്തിനുമുമ്പിൽ മറ്റൊരു ശക്തിക്കും ജയിക്കാൻ സാധ്യമല്ലായെന്നാണല്ലോ സഭയുടെ ചരിത്രം നമ്മെ പഠിപ്പിക്കുന്നത് . ദൈവസ്നേഹ സംവേദനം അതിശക്തമായി തുടരുകതന്നെ ചെയ്യും. അതുകൊണ്ടാണല്ലോ ഈ കാലഘട്ടത്തിൽ ഈ സഭയെ നയിക്കുവാൻ ഫ്രാൻസിസ് മാർപ്പാപ്പയെ ദൈവം നിയോഗിച്ചത്.






# നമ്മയുടെ കുടുംബങ്ങൾ

കുടുംബങ്ങൾ

ആചാരാനുഷ്ഠാനങ്ങൾ

സംസ്കാരം, അച്ചടി

ദൈവവിളിയുടെ വിളനിലങ്ങൾ

കേരള സംസ്കാരത്തെ പരിപോഷിപ്പിക്കുന്നതിനും മൂല്യവ്യവസ്ഥിതിയിൽ ഒരു പൊതുസമൂഹത്തെ രൂപീകരിക്കുന്നതിലും വലിയ പങ്ക് വഹിച്ചിട്ടുണ്ട്. നാം അധികം ചർച്ച ചെയ്തിട്ടില്ലാത്ത ഈ മേഖലകൾ വായനക്കാരുടെ മുന്നിലെത്തിക്കുന്നത്

പ്രമുഖ ദൈവശാസ്ത്ര പണ്ഡിതരും വിവിധ
സെമിനാരികളിലെ പ്രൊഫസർമാരുമായ
**റവ. ഡോ. ജോൺ പടപ്പുരക്കൽ**

**റവ. ഡോ. മാത്യു ചാർത്താക്കുഴിയിൽ**

**റവ. ഡോ. ജയിംസ് ചവറപ്പുഴ**

കെ. സി. ബി. സി. മീഡിയ കമ്മീഷൻ സെക്രട്ടറി
**റവ. ഡോ. ജോളി വടക്കൻ** എന്നിവർ

# കേരളനിർമ്മിതിയിൽ ക്രൈസ്തവ കുടുംബങ്ങളുടെ പങ്ക്



റവ. ഡോ. ജോൺ പടിപ്പുരയ്ക്കൽ



**ആമുഖം**

ആദ്യമായി കേരളത്തിനു പുറത്ത് വൈദികനായി ഞാൻ ജീവിച്ചത് ബാംഗ്ലൂരിലാണ്, ധർമാരാം കോളേജിൽ ദൈവശാസ്ത്രത്തിൽ ബിരുദാനന്തരബിരുദത്തിനു പഠിക്കാനും വൈദികശുശ്രൂഷയ്ക്കുമായി. 1984–86 കാലഘട്ടത്തിലെ ബാംഗ്ലൂരിലെ ജീവിതവും വൈദികശുശ്രൂഷയും എനിക്കു വിസ്മരിക്കാനാവില്ല. പിന്നീട് 1988 മുതൽ 1993 വരെ ഇറ്റലിയിൽ (റോം) പഠനവും, ജർമനി, സ്വിറ്റ്സർലണ്ട്, ഫ്രാൻസ്, ബൽജിയം, നെതർലണ്ട്സ്, ആസ്ട്രിയ, യു.എസ്.എ., ഇംഗ്ലണ്ട്, കാനഡാ, ജോർദ്ദാൻ, ഇസ്രായേൽ എന്നീ രാജ്യങ്ങളിൽ വൈദികശുശ്രൂഷയോ സന്ദർശനമോ നടത്തുന്നതിനുള്ള അവസരങ്ങളും ലഭ്യമായി. നാട്ടിൽ മടങ്ങിയെത്തി ഏതാണ്ടു രണ്ടു ദശാബ്ദക്കാലം ഇന്ത്യയിലെ വിവിധ വൈദികസെമിനാരികളിലും ദൈവശാസ്ത്രകേന്ദ്ര ങ്ങളിലും അദ്ധ്യാപനത്തിലും അനേകം ദൈവാലയ ങ്ങളിൽ വൈദികശുശ്രൂഷയിലും മുഴുകി. അതിനു ശേഷം ബാല്യകാലത്തെ ആഗ്രഹപൂർത്തീകരണമെന്ന പോലെ കുവൈറ്റിലേക്ക് വൈദികശുശ്രൂഷയ്ക്കായി 2010–ൽ, അമ്പത്തിയഞ്ചാം വയസ്സിൽ ഞാൻ പോകു കയുണ്ടായി. 2010–15 കാലത്ത് യു.എ.ഇ., ബഹറിൻ, ഖത്തർ, സൗദി അറേബ്യ എന്നീ രാജ്യങ്ങൾ സന്ദർശിക്കാനും വ്യക്തികളുമായും കുടുംബങ്ങളുമായും അടുത്ത് ഇടപെടാനും ഇടയായിട്ടുണ്ട്. അതിൽ ക്രൈസ്തവരും, ഇസ്ലാം വിശ്വാസികളും ഹൈന്ദവ മതാനുയായികളും ഉണ്ടായിരുന്നു. വിവിധ സാംസ്കാരിക പരിപാടികളിൽ ക്ഷണിതാവായും, വിദ്യാർത്ഥികൾക്കും യുവജനങ്ങൾക്കും വേണ്ടിയുള്ള പരിശീലന-പഠന ശിബിരങ്ങളിൽ പങ്കാളിയാകാനും നേതൃത്വം നൽകാനുമായും അവസരം ലഭിച്ചിട്ടുണ്ട്. കുവൈറ്റിലെ നേഴ്സുമാരുടെ കൂട്ടായ്മക്ക് (Nurses Ministry) ആരംഭമിടാനും രണ്ടു വർഷക്കാലം അതിന് ആത്മീയ നേതൃത്വം നല്കാനും സാധിച്ചത് വലിയ അനുഭവമായിരുന്നു. മദ്ധ്യപൂർവ്വപ്രദേശത്തെ വിവിധ രാജ്യങ്ങളിലെ ഏറ്റവും വലിയ ജോലിക്കാരുടെ സംഘമാണല്ലോ സ്ത്രീകളുടെ പുരുഷന്മാരുമായ നേഴ്സുമാർ. മദ്ധ്യപൂർവ്വപ്രദേശത്തെ വിവിധ രാജ്യങ്ങളിലെ നേഴ്സസ് കൂട്ടായ്മയുമായി ഇടപെടാൻ സാധിച്ചതുകൊണ്ട് നേഴ്സുമാരുടെ കുടുംബങ്ങളുടെ ജീവിതലക്ഷ്യങ്ങളും ആഭിമുഖ്യങ്ങളും ഏറെക്കുറെ മനസ്സിലാക്കുവാനായി. താമസിച്ചതും സന്ദർശിച്ചതുമായ എല്ലാ ദേശങ്ങളിലും സഹപാഠികളെയും, ഭാരതീയരായ

അനേകരെയും അവരുടെ കുടുംബങ്ങളെയും കണ്ടുമുട്ടി. എന്നിരിക്കിലും ഏറ്റവും കൂടുതൽ അടുത്തറിഞ്ഞത് ക്രിസ്തീയ കുടുംബങ്ങളായിരുന്നു എന്നത് സ്വാഭാവികമാണല്ലോ. അവരിൽ തന്നെ പരശ്ശതം കുടുംബങ്ങളും മലയാളികളുടേതായിരുന്നു. കേരളത്തിനകത്തും ഇന്ത്യയിലെ വിവിധ നഗരങ്ങളിലും ഇന്ത്യയ്ക്കു പുറമേയുള്ള അനേകം രാജ്യങ്ങളിലുമുള്ള കുടുംബങ്ങളുടെ ജീവിതത്തിനും നിലനില്പിനും ആധാരമായ വസ്തുക്കൾ അനുഭവങ്ങളിൽ നിന്നു ഇവിടെ കുറിക്കുകയാണ്. വിപരീത സാഹചര്യങ്ങളിലും അതിജീവനത്തിനുള്ള പ്രചോദനം കുടുംബങ്ങളിൽ ദൃശ്യാമയിരുന്നു.

ക്രൈസ്തവകുടുംബങ്ങളുടെ നിലനില്പിനും സമീപനങ്ങൾക്കും ആധാരമായ മൂല്യശ്രേണിയെന്താണ്? കേരളത്തിനകത്തും പുറത്തുമുള്ള കുടുംബങ്ങൾ നാടിനോടു പുലർത്തുന്ന സമീപനമെന്താണ്? കേരളനിർമ്മിതിയിൽ ക്രൈസ്തവ കുടുംബങ്ങളുടെ പങ്കാളിത്വമെന്താണ്? കേരള ക്രൈസ്തവ കുടുംബങ്ങൾ നല്കുന്ന പാഠങ്ങളെന്താണ്?

**കുടുംബങ്ങളുടെ ഘടനയും കുടുംബബന്ധങ്ങളും**

കൂട്ടുകുടുംബ രീതി കേരളക്രൈസ്തവരുടെ ഇടയിലും പ്രത്യേകമായ രീതിയിൽ നിലനിന്നിരുന്നു. രണ്ടും മൂന്നും തലമുറക്കാർ ഒരു ഭവനത്തിൽ ഒന്നിച്ചു വസിക്കുകയും ഒരൊറ്റ പാചകശാലയും ഭക്ഷണമേശയും ആശ്രയിച്ച് ജീവിക്കുകയും ചെയ്തിരുന്നു. ഒരു നൂറ്റാണ്ടിനപ്പുറമുള്ള കാലഘട്ടങ്ങൾ മാറ്റങ്ങൾ വന്ന് കുടുംബങ്ങൾ പിരിഞ്ഞപ്പോഴും ഒരേ വസ്തുവിലോ കുടുംബവീട്ടിൽ നിന്ന് അധികം ദൂരെയല്ലാതെയോ ഭവനം നിർമ്മിക്കാനും മൂലകുടുംബവുമായി ബന്ധം നിലനിർത്താനും കുടുംബശാലകൾ സവിശേഷമായ ശ്രദ്ധ ചെലുത്തിയിരുന്നു. വിശേഷാവസരങ്ങളിൽ, ഉദാഹരണമായി, ക്രിസ്തുമസ്, ഈസ്റ്റർ, ഇടവക പ്പള്ളിയിലെ പെരുന്നാൾ, പരേതരുടെ അനുസ്മരണ-കുടുംബാംഗങ്ങൾ ഒന്നിച്ചു കൂടുകയും കുടുംബബന്ധങ്ങൾ പുതുക്കുകയും ചെയ്യുന്നത് പതിവായിരുന്നു. കേരളത്തിനകത്തു തന്നെയും, കർണാടകം, തമിഴ്നാട് എന്നീ സംസ്ഥാനങ്ങളിലേക്കും കുടിയേറ്റം വഴിയായി കുടുംബങ്ങൾ പോയപ്പോഴും കുടുംബപ്പേരുകളും കുടുംബബന്ധങ്ങളും നിലനിർത്താൻ കേരളക്രൈസ്തവർ ശ്രദ്ധ ചെലുത്തിയിരുന്നു.

ഇരുപതാം നൂറ്റാണ്ടായപ്പോഴേക്കും കുടിയേറ്റത്തിന്റെ രൂപഭാവങ്ങൾ മാറി. ഭാരതത്തിലെ അനേക സംസ്ഥാനങ്ങളിലേക്കും വിദേശരാജ്യങ്ങളിലേക്കു തന്നെയും ജോലിക്കോ സ്ഥിരവാസത്തിനോ ആയി ക്രൈസ്തവർ കുടിയേറുകയുണ്ടായി. ചെന്നെത്തിയ ദേശങ്ങളിലെല്ലാം കേരളത്തിന്റെ, ഭാരതത്തിന്റെ അംബാസിഡിറന്മാരായി അവർ പരിണമിച്ചു എന്ന് നിസ്സംശയം പറയാനാവും. വിദേശങ്ങളിലേക്കു പോയവർ – യു.എസ്.എ., ഇംഗ്ലണ്ട്, മദ്ധ്യപൂർവ്വപ്രദേശം, തങ്ങളുടെ കുടുംബാംഗങ്ങളെയും കൊണ്ടുപോയി ജോലിക്കുള്ള വഴിയൊരുക്കി. 2004-ൽ ഷിക്കോഗോയിൽ എന്റെ സഹോദരീ ഭർത്താവിന്റെ കുടുംബകൂട്ടായ്മയിൽ ഞാൻ പങ്കെടുത്തു. ഒരു കുടുംബത്തിലെ ശാഖോപശാഖകളിൽ നിന്നായി 100-ൽ പരം പേരാണ് നാട്ടിൽ നിന്ന് എത്തിയവരും അവരുടെ മക്കളുമായി അവിടെ ജീവിക്കുന്നത്. ചെന്നെത്തിയ ദേശങ്ങളിലെല്ലാം കേരളത്തനിമയോടെ ജീവിക്കുക മാത്രമല്ല നാടുമായി നിരന്തരമായ ബന്ധം നിലനിർത്തുകയും പുലർത്തുകയും ചെയ്യുന്നവരാണു മലയാളികൾ. അവധിക്കു വരാനുള്ള ഒരു നാടു മാത്രമായി കേരളത്തെ അവരിൽ ഭൂരിഭാഗവും കണ്ടില്ല. നാട്ടിലെ സാമൂഹിക-സാമ്പത്തിക -സാംസ്കാരിക മേഖലകളിലെ ചെറിയ നീക്കം പോലും അവരുടെ സത്വരമായ ശ്രദ്ധാവിഷയമായിരുന്നു. വീടും നാടും മെച്ചപ്പെടുക അവരുടെ വലിയ താല്പര്യമായിരുന്നു. അതുകൊണ്ടു തന്നെ കേരളത്തിന്റെ കെട്ടിപ്പടുക്കൽ അവരുടെ സജീവമായ പരിഗണനയുടെ വിഷയമായിരുന്നു. ജീവിക്കുന്ന നാട്ടിൽ അന്തസ്സോടെ ജീവിക്കുക മാത്രമലല, തങ്ങളുടെ ജന്മനാടിന്റെ ഭാഗധേയങ്ങളിലും സർവതോമുഖമായ പുരോഗതിയിലും അവർ ആവുംവിധം പങ്കാളികളായി. അതെ, കേരളനിർമ്മിതി അവരുടെ കുടുംബവിഷയം തന്നെ ആയിരുന്നു.

**കുടുംബങ്ങളും മൂല്യശ്രേണിയും**

കൂട്ടുകുടുംബ രീതിയിൽ വിശ്വാസ-മൂല്യസംവേദനത്തിന് മുതിർന്നവരായ ബന്ധുക്കളുടെ വലിയ ഒരു നിരയുണ്ടായിരുന്നു. സമപ്രായക്കാരായ ബാലികാ-ബാലന്മാരുടെയും യുവതീയുവാക്കളുടെയും സാന്നിദ്ധ്യം വളരുന്ന തലമുറയ്ക്ക് വലിയ മുതൽക്കൂട്ടായിരുന്നു. ഇത് കുടുംബാംഗങ്ങളുടെ ബൗദ്ധികവും മാനസികവും വൈകാരികവുമായ പക്വതയ്ക്ക് ആവശ്യമായ പശ്ചാത്തലവും അവസരങ്ങളും നല്കിയിരുന്നു. കുടുംബാംഗങ്ങളുടെ ആവശ്യങ്ങൾ അവഗണിക്കപ്പെടാതിരിക്കാനുള്ള രീതികളുണ്ടായിരുന്നു. എല്ലാവരും പരസ്പരം കരുതണമെന്ന വിശ്വാസബോധ്യം കൂടിയായപ്പോൾ വ്യക്തികളും കുടുംബങ്ങളും സമൂഹത്തിന്റെ നിർമ്മിതിക്ക് സഹായകമായ നിലപാടുകൾ എടുക്കുവാൻ പ്രേരിതരായി.

പൂർവ്വികരിൽ നിന്ന് ഏറ്റുവാങ്ങിയ മൂല്യങ്ങൾ സജീവമായി നിലനിർത്തുന്നതിനും പ്രസ്തുത പൈതൃകം അടുത്ത തലമുറയ്ക്കു കൈമാറുന്നതിനും കേരളീയ ക്രൈസ്തവ കുടുംബങ്ങൾ എക്കാലവും ശ്രദ്ധിച്ചിരുന്നു. ലഭ്യമായതും കൈമാറിയതുമായവയിൽ ഏറ്റവും ശ്രേഷ്ഠമായത് വിശ്വാസവും ധാർമിക മൂല്യങ്ങളുമാണെന്ന് അവർ കണക്കാക്കായിരുന്നു. തങ്ങൾക്കു ലഭ്യമായ വിശ്വാസവും മൂല്യശ്രേണിയും അവ നിദർശനം ചെയ്യുന്ന പാരമ്പര്യങ്ങളും ആചാരങ്ങളും നിഷ്ഠകളും ഭാവിതലമുറയ്ക്കു കൈമാറാൻ പള്ളികളും, ഭാരതീയ പാരമ്പര്യത്തിലെ ഗുരുകുല സമ്പ്രദായത്തിൽ അധിഷ്ഠിതമായ വിദ്യാഭ്യാസ രീതികളും അവർ അവലംബിച്ചു. കേരള ക്രൈസ്തവരുടെ പുരാതന ദൈവാലയങ്ങൾക്ക് ഭാരതീയ ശൈലീസ്വാധീനവും



ക്രൈസ്തവമായ തനിമയും ഉണ്ടായിരുന്നു. അവരുടെ ആചാരങ്ങൾക്കും പാരമ്പര്യങ്ങൾക്കും ക്രൈസ്തവമെന്ന പോലെ ഭാരതീയ സ്പർശമുണ്ടായിരുന്നു. ക്രിസ്തീയ പദാവലികളിൽ ഭാരതീയത ഉൾച്ചേർന്നിരുന്നു: സംസ്ക്കാരം, താലി, മന്ത്രകോടി തുടങ്ങിയ പദങ്ങൾ ഇതിന് ഉദാഹരണങ്ങളാണ്. പിറന്നുവീണ മണ്ണിൽ നിന്ന് ഉത്കൃഷ്ഠമായവയെ സ്വീകരിക്കാൻ ക്രൈസ്തവ വിശ്വാസം വിഘാതമായില്ല എന്നു മാത്രമല്ല, ഭാവാത്മകമായ പ്രേരണ തന്നെ നല്കിയിരുന്നു.

പാശ്ചാത്യരുടെ ആഗമനത്തോടെ പള്ളികളോടു ചേർന്ന് പള്ളിക്കൂടങ്ങളും ക്രൈസ്തവർ പണിതുയർത്തി. ഇന്ന് സാധാരണമായിത്തീർന്ന ആധുനിക വിദ്യാഭ്യാസ രീതികൾക്കു കേരളത്തിൽ തുടക്കം കുറിച്ചത് പള്ളിക്കൂടങ്ങളായിരുന്നു. ബഹുസ്വരതയിൽ ശ്രദ്ധാലുക്കളായി, മതത്തിന്റെയും ജാതിയുടെയും പരിഗണനകളില്ലാതെ തല്പരരായ ഏവരെയും പള്ളിക്കൂടങ്ങളിൽ പ്രവേശിപ്പിക്കുവാനും ക്രൈസ്തവർ തുറവി കാണിച്ചു. പിന്നോക്കവിഭാഗങ്ങളിലെ കുട്ടികൾക്ക് ക്രൈസ്തവ പള്ളിക്കൂടങ്ങളിൽ പ്രവേശനം നല്കുന്നതിന് തടസ്സമുണ്ടായിരുന്നില്ല. അത് പ്രത്യക്ഷമോ പരോക്ഷമോ ആയ ഗുണഫലങ്ങളും പാർശ്വവൽക്കരിക്കപ്പെട്ടവരുടെ സാമൂഹികോന്നമനവും സാദ്ധ്യമാക്കി. വിദ്യാലയങ്ങളിലൂടെ മാനുഷിക മൂല്യങ്ങളുടെ സംവേദനത്തിന് തക്കതായ വേദിയാണ് ലഭ്യമായത്.

ഇംഗ്ലീഷ് വിദ്യാഭ്യാസമെന്നു നാം ഇന്ന് നല്ല അർത്ഥത്തിലോ കുറവായോ വിവക്ഷിക്കുന്നതിന് ക്രിസ്തീയ കുടുംബങ്ങളിലും തദ്വാരാ സമൂഹത്തിലും ഉളവാക്കിയ പരിവർത്തനം അവിശ്വസനീയമായിരുന്നു. പരമ്പരാഗത മൂല്യങ്ങളെ സ്വാശീകരിച്ചു കൊണ്ടുതന്നെ ആധുനികതയോടും പരിവർത്തന വിധേയരാകുന്ന ജീവിതസാഹചര്യങ്ങളോടും പൊരുത്തപ്പെട്ടു ജീവിക്കാൻ കുടുംബങ്ങളിൽ ആരംഭിച്ച്, വിദ്യാലയങ്ങളിലും കലാശാലകളിലും തുടർന്ന വിദ്യാഭ്യാസം യുവതീയുവാക്കളെ പര്യാപ്തരാക്കി. വീടിന്റെയും നാടിന്റെയും പരിധികൾക്കപ്പുറത്തേക്കു വിദ്യാഭ്യാസവും തൊഴിലും ജീവിതോന്നമനവും തേടിപ്പോകാൻ അവർ സന്നദ്ധരായി. കേരളസമൂഹത്തിന്റെ കുടുംബ, സാമൂഹികജീവിതത്തിൽ പരിവർത്തനമുളവാക്കിയ ഒരു കാലഘട്ടത്തിലേക്കു കേരളീയ സമൂഹം പ്രവേശിക്കുകയായിരുന്നു. മാറ്റങ്ങളെ സ്വാഗതം ചെയ്യുമ്പോൾ തന്നെ മൂല്യങ്ങൾ നിരാകരിക്കാതെ കുടുംബത്തിന്റെയും സമൂഹത്തിന്റെയും പുരോഗതി സുഗമമാക്കാൻ ക്രൈസ്തവകുടുംബങ്ങൾ നല്കിയ സംഭാവനകൾ നിസ്തുലങ്ങളായിരുന്നു.

കൂട്ടുകുടുംബ വ്യവസ്ഥിതിയിൽ നിന്ന് അണുകുടുംബ രീതികളിലേക്കു കേരളം നീങ്ങിത്തുടങ്ങിയപ്പോഴും മൂല്യശ്രേണിക്ക് ഹാനി ഭവിക്കാതെ നിലനിർത്തുവാൻ ക്രൈസ്തവകുടുംബങ്ങൾ ശ്രദ്ധിച്ചിരുന്നു. ഈ മൂല്യശ്രേണിയിലെ അടിസ്ഥാനപരമായ ഘടകങ്ങൾ ഏവയായിരുന്നു?

കുടുംബബന്ധങ്ങളുടെ പവിത്രത വളരെയേറെ സവിശേഷമൂല്യമായി കണക്കാക്കിയിരുന്നു. മാതാപിതാക്കളോടും മുതിർന്നവരോടുമുള്ള ആദരവും അവരുടെ മാർഗനിർദേശങ്ങൾക്ക് വിധേയപ്പെടാനുള്ള മനസ്സും ഒരു കുട്ടിയുടെ വളർച്ചയിലും പരിശീലനത്തിലും പ്രാധാന്യമർഹിക്കുന്നതായിരുന്നു. അതിന് ബൈബിൾ തന്നെ ആവശ്യമായ ഉപദേശവും പ്രചോദനവും നല്കിയിരുന്നു (പുറ. 20:12; നിയ. 5:16; ലേവ്യ. 32). സഹോദരീസഹോദരന്മാർ തമ്മിലുള്ള കരുതൽ ചെറുപ്രായം മുതലേ ഒരു വ്യക്തിയുടെ ബോധ്യങ്ങളിൽ രൂഢമൂലമായിരുന്നു. കുട്ടികളിൽ മുതിർന്നവർ ഇളയസഹോദരങ്ങളെ ശ്രദ്ധിക്കുന്ന രീതി കൊണ്ട് കുടുംബത്തിൽ അംഗസംഖ്യ സാധാരണഗതിയിൽ കൂടുതലായിരുന്നു. കുടുംബത്തിലെ ദുർബലരായ അംഗങ്ങളുടെ സംരക്ഷണം ഇതരവ്യക്തികളുടെ കടമയായിത്തന്നെ കരുതിയിരുന്നു (1 തിമോ. 5:8). കുടുംബങ്ങളെ ഒന്നിച്ചു നിർത്തിയിരുന്ന ആത്മിക ചര്യകൾ - കുടുംബപ്രാർത്ഥനയും ഞായറാഴ്ച കുർബ്ബാനയുമൊക്കെ, സമൂഹത്തോടു ചേർന്നു വളരാനും സാമൂഹിക തുറവിയുണ്ടാകാനും ക്രൈസ്തവ കുടുംബങ്ങൾക്ക് അനുകൂലമായ പരിസ്ഥിതിയൊരുക്കി.

അനൗദ്യോഗികവും ഔദ്യോഗികവുമായ വിദ്യാഭ്യാസ രീതികൾ നിലവിലിരുന്ന കാലഘട്ടങ്ങളിലും വ്യക്തികളുടെ പരിശീലനം കുടുംബങ്ങളുടെ കടമയായിരുന്നു. വ്യക്തിജീവിതത്തിലുണ്ടായിരിക്കേണ്ട മൂല്യങ്ങളുടെ ബോധവല്ക്കരണം കുടുംബത്തിലെ ജീവിതസാഹചര്യങ്ങളിൽ നിന്നാണ് ഒരാൾ സ്വന്തമാക്കിയിരുന്നത്. പ്രായോഗികജീവിതത്തിൽ നിന്നാണ് മൂല്യങ്ങൾ ഒരാൾ സ്വായത്തമാക്കേണ്ടിയിരുന്നത്. അപരനോടും സമൂഹത്തോടുമുള്ള പ്രതിബദ്ധതയിൽ ജീവിതത്തിന് ആഭിമുഖ്യം നല്കാൻ ക്രിസ്തീയ ഭവനങ്ങളിലെ അനുദിന ജീവിതം സഹായകമായിരുന്നു.

"സന്താനപുഷ്ടിയുള്ളവരായി പെരുകുവിൻ; ഭൂമിയിൽ നിറഞ്ഞ് അതിനെ കീഴടക്കുവിൻ" (ഉത്പത്തി 1:28) എന്ന ദൈവികാഹ്വാനത്തിൽ നിന്ന് ജീവിക്കുവാനും തേടിപ്പിടിക്കുവാനും നേട്ടങ്ങൾ സ്വന്തമാക്കാനുമുള്ള ജീവിതശൈലി ക്രൈസ്തവർ മെനഞ്ഞെടുത്തു. അദ്ധ്വാനത്തിന്റെ മൂല്യം ക്രൈസ്തവ വിശ്വാസജീവിതത്തിന്റെ തന്നെ ഭാഗമായിരുന്നു; അലസത വലിയ തിന്മയായി തന്നെ പരിഗണിക്കപ്പെട്ടിരുന്നു (2 തെസ. 3:6-12; സുഭാ. 12:11; 24; 14:23).

സമൂഹത്തോടുള്ള പ്രതിബദ്ധത സാമൂഹികപുണ്യ മായി കണക്കാക്കിയിരുന്നു. അതിന്റെ ഭാഗമായിരുന്നു പള്ളിക്കും അവയോടു ചേർന്ന് സ്ഥാപനങ്ങൾക്കും പ്രാരംഭമിടാനും നടത്തിക്കാനും ക്രൈസ്തവർ കാണിച്ച പ്രത്യേകമായ ശ്രദ്ധ. എന്റെ പള്ളി, എന്റെ പള്ളിക്കൂടം എന്ന മനോഹരമായ സങ്കല്പം ക്രൈസ്തവർക്ക് സ്വന്തമായിരുന്നു.

സമൂഹത്തിൽ അവശതയനുഭവിക്കുന്നവർക്ക് സാന്ത്വനമേകാൻ വിവിധ തരത്തിലുള്ള മാർഗങ്ങൾ വ്യക്തികളായോ കുടുംബമോ സമൂഹമോ ആയി ക്രൈസ്തവരുടെ ഇടയിൽ നിലനിന്നിരുന്നു. സാന്ത്വന ശുശ്രൂഷയുടെ വിവിധഭാവങ്ങൾ ക്രൈസ്തവ കുടുംബങ്ങൾ ആവിഷ്കരിച്ചിരുന്നു.

വിവിധ മതങ്ങളോടുള്ള ആദരവും സൗഹാർദവും പുലർത്തി ജീവിക്കാനുള്ള മനസ്സ് കുടുംബത്തിൽ നിന്ന് ഒരു വ്യക്തി സ്വായത്തമാക്കിയിരുന്നു. അടുത്തടുത്ത് താമസിക്കുന്നവർ ഏതു മതത്തിൽ വിശ്വസിക്കുന്നവ രായാലും അവരുമായി സഹകരണത്തിന്റെ, ഒരുമയുടെ സാദ്ധ്യതകൾ ഉണ്ടായിരുന്നു. അയൽക്കാരുടെ അനുഷ്ഠാനങ്ങളെയും മതാചാരങ്ങളെയും ആദരവോടെ നോക്കിക്കാണാനുള്ള മനസ്സ് ക്രൈസ്തവന് സ്വന്ത മായിരുന്നു. അയൽപക്കത്തെ സുഖദു:ഖാനുഭവ ങ്ങളിൽ പങ്കുചേരാനുള്ള ഹൃദയവിശാലത കേരളീയർ എന്നും സൂക്ഷിച്ചിരുന്നു. സ്വന്തം വിശ്വാസാചാരങ്ങളിൽ നിന്നു വ്യതിചലിക്കാതെ തന്നെ ഇതരമതസ്ഥരുമായി സൗഹാർദ്ദത്തിലും ഐക്യത്തിലും കഴിയാമെന്നു സമൂഹനിർമ്മിതിക്ക് വൈവിധ്യം തടസ്സമാകില്ലെന്നും കേരളക്രൈസ്തവരുടെ ജീവിതം സാക്ഷ്യം നല്കുന്നു.

ജീവിക്കുന്ന നാടിനോടും ന്യായമായ അധികാര ത്തോടും വിശ്വസ്തത കാണിക്കുവാൻ ക്രൈസ്തവർ ശ്രദ്ധാലുക്കളായിരുന്നു. ക്രൈസ്തവവിശ്വാസം തന്നെ അതിനുള്ള പ്രചോദനം അവർക്കു നല്കിയിരുന്നു. ''സീസറിനുള്ളത് സീസറിനും ദൈവത്തിനുള്ളത് ദൈവത്തിനും കൊടുക്കുക'' (മത്താ. 22:21) എന്ന യേശുവിന്റെ ആഹ്വാനവും ''ഓരോരുത്തനും മേലധികാരികൾക്കു വിധേയനായിരിക്കട്ടെ. എന്തെ ന്നാൽ ദൈവത്തിൽ നിന്നല്ലാതെ അധികാരമില്ല. നിലവിലിരിക്കുന്ന അധികാരങ്ങൾ ദൈവത്താൽ സ്ഥാപിതമാണ്. തന്നിമിത്തം, അധികാരത്തെ ധിക്ക രിക്കുന്നവൻ ദൈവിക സംവിധാനത്തെയാണ് ധിക്കരിക്കുന്നത്. ധിക്കരിക്കുന്നവൻ തങ്ങൾക്കുതന്നെ ശിക്ഷാവിധി വരുത്തിവയ്ക്കും. അവന്റെ നിന്റെ നന്മയ്ക്കുവേണ്ടി ദൈവത്തിന്റെ ശുശ്രൂഷകനാണ്. തിന്മ ചെയ്യുന്നവനെതിരായി ദൈവത്തിന്റെ ക്രോധം നടപ്പാക്കുന്ന ദൈവശുശ്രൂഷകനാണവൻ. മനഃസാക്ഷി യെ മാനിച്ചും നിങ്ങൾ വിധേയത്വം പാലിക്കുവിൻ. നിങ്ങൾ നികുതികൊടുക്കുന്നതും ഇതേ കാരണ ത്താൽത്തന്നെ. എന്തെന്നാൽ, അധികാരികൾ ഇക്കാര്യ ങ്ങളിൽ നിരന്തരം ശ്രദ്ധവയ്ക്കുന്ന ദൈവശു ശ്രൂഷകരാണ്. ഓരോരുത്തർക്കും അവകാശപ്പെട്ടിരി ക്കുന്നതു കൊടുക്കുവിൻ. നികുതി അവകാശപ്പെട്ടവനും നികുതി; ചുങ്കം അവകാശപ്പെട്ടവനു ചുങ്കം; ആദരം അർഹിക്കുന്നവന് ആദരം; ബഹുമാനം നൽകേണ്ടവനു ബഹുമാനം" (റോമാ. 13: 1-7) എന്ന വി. പൗലോസിന്റെ ഉപദേശവും രാഷ്ട്രീയ സമീപനങ്ങൾക്കും അധികാരി കളോടും നിയമങ്ങളോടുമുള്ള വിധേയത്വത്തിനും ക്രൈസ്തവർക്ക് മാർഗദർശകമായിരുന്നു. കേരളത്തിൽ വിവിധ കാലഘട്ടങ്ങളിൽ നിലനിന്നിരുന്ന എല്ലാ ഭരണസംവിധാനങ്ങളിലും ക്രൈസ്തവർ ക്രിയാത്മക മായ പങ്കാളിത്വം വഹിച്ചിരുന്നതായി ചരിത്രം സാക്ഷിക്കുന്നുണ്ട്. രാജ്യപുരോഗതിയിൽ നിഷ്ക്രി യതയോ നിർമമത്വമോ പാലിക്കാനല്ല. ക്രിയാത്മകവും സജീവവുമായ പങ്കു വഹിക്കാനാണ് ക്രിസ്തീയ വിശ്വാസം ഒരുവനെ ആഹ്വാനം ചെയ്തിരുന്നത്.

**സാമൂഹിക സാമ്പത്തിക സാംസ്കാരിക മാനങ്ങൾ**

കേരളം വിവിധയിനം നാണ്യവിളകൾക്ക് പ്രാചീനകാലം മുതൽ തന്നെ പ്രസിദ്ധമായിരുന്നല്ലോ. കുരുമുളക്, ഏലം, ഗ്രാമ്പ്, ചുക്ക് തുടങ്ങിയവയ്ക്ക് ലോകമെങ്ങും അറിയപ്പെട്ട പേരായിരുന്നു കേരള ത്തിന്റേത്. മദ്ധ്യപൂർവപ്രദേശവുമായും പടിഞ്ഞാറൻ രാജ്യങ്ങളുമായുള്ള വാണിജ്യത്തിന് കൃത്യമായ



തെളിവുകൾ തന്നെ ലഭ്യമാണല്ലോ. സെന്റ് തോമസിന്റെ ഭാരതീയ ദർശനം സാദ്ധ്യമാക്കിയതു തന്നെ വാണിജ്യത്തിനു വേണ്ടി ഇന്ത്യയിലുണ്ടായിരുന്ന യഹൂദന്മാരുടെ സാന്നിദ്ധ്യമായിരുന്നു എന്ന് അനു മാനിക്കപ്പെടുന്നുണ്ട്. പതിനാറാം നൂറ്റാണ്ടിൽ പടിഞ്ഞാറൻ രാജ്യങ്ങളിൽ നിന്ന് ആളുകൾ വാണി ജ്യത്തിനെത്തിയതാകട്ടെ,ഇന്ത്യയിലെ നാണ്യവിള കൾക്കു വേണ്ടിയുള്ള അന്വേഷണത്തിന്റെ ഭാഗമായി ട്ടായിരുന്നു. ക്രൈസ്തവരുടെ സാന്നിദ്ധ്യം പോർട്ടുഗീസ്, ഡച്ച്, ഫ്രഞ്ച് ശക്തികളുടെ കേരളത്തിലേക്കുള്ള കൂടുതലായ വരവിന് ഒരു പക്ഷേ കാരണമായിരുന്നി രിക്കണം.

കേരളത്തിന്റെ സാമ്പത്തിക അടിത്തറ എന്നും കൃഷിയായിരുന്നു. ക്രൈസ്തവർ അനേക തല മുറകളായി കാർഷികരംഗത്തെ ശക്തിയേറിയ സാന്നി ദ്ധ്യമായിരുന്നു. കർഷകരെന്നു തന്നെയായിരുന്നു കുടുംബങ്ങളായി അവർ അറിയപ്പെട്ടിരുന്നതും. കേരളത്തിൽ തന്നെ മലബാറിലേക്കും, തെൻ പ്രദേശങ്ങളിലേക്കും, സമാന കാലാവസ്ഥയുള്ള തമിഴ്നാട്ടിലേക്കും കർണാടകത്തിലേക്കും ക്രൈസ്തവർ കുടിയേറിയത് കൃഷിക്കുള്ള മെച്ചപ്പെട്ട സാഹചര്യം

തേടിയായിരുന്നു. കാർഷികവിളകളിലെല്ലാം തന്നെ ക്രൈസ്തവരായ കർഷകർ ശ്രദ്ധവച്ചിരുന്നു. റബറിന്റെ പ്രവേശനത്തോടെ തോട്ടവിളമേഖലയിലേക്കുള്ള പ്രവേശം വളരെ ധ്രുതഗതിയിൽ നടന്നു. മുമ്പ് പറഞ്ഞവയ്ക്ക് ഒപ്പം കശുവണ്ടി, ഏലം, കാപ്പി, തേയില, കൊക്കോ തുടങ്ങിയ തോട്ടവിളകളും, നെല്ല്, നാളികേരം, മരച്ചീനി, വാഴ ഇവയുടെ എല്ലാം കൃഷിയിൽ പുതിയ പരീക്ഷണങ്ങൾക്ക് ക്രൈസ്തവർ തുനിഞ്ഞിരുന്നു. ഭക്ഷ്യവിളകൾക്കു ക്ഷാമം വന്നപ്പോഴും കേരളത്തിന്റെ സാമ്പത്തികഭദ്രത കാത്തുസൂക്ഷിച്ചത് ഇതരമേഖല കളിലെ നേട്ടങ്ങളിലൂടെയാണ്. ചോരയും നീരും വിയർപ്പു ചീന്തി കേരളത്തിന്റെ മണ്ണിൽ പൊന്നു വിളയിക്കാൻ ക്രൈസ്തവർ നടത്തിയ ശ്രമങ്ങൾ അർഹിക്കുന്ന പ്രാധാന്യത്തോടെകാണേണ്ടിയിരിക്കുന്നു.

വിദ്യാഭ്യാസരംഗത്തെ ക്രൈസ്തവ സാന്നി ദ്ധ്യത്തിന് ഒന്നാമതായി നന്ദിപറയേണ്ടത് കുടുംബ ങ്ങളോടു തന്നെയാണ്. കുടുംബങ്ങൾ സമാഹരിച്ച നേർച്ചക്കാശുകളിലും, പിടിയരിയിലും അവരുടെ കായികാദ്ധ്വാനത്തിലുമാണ് ആദ്യകാല പള്ളിക്കൂടങ്ങൾ എല്ലാം പടുത്തുയർത്തിയത്. എല്ലാ പള്ളികളോടും ചേർന്ന് വിദ്യാലയങ്ങൾ ഉണ്ടാകുക എന്ന സ്വപ്നം ക്രൈസ്തവർ പുലർത്തിയിരുന്നു. ഇരുപതാം നൂറ്റാ ണ്ടിന്റെ സവിശേഷത സ്കൂളുകളുടെ എണ്ണത്തിലെ വളർച്ചയും ഉന്നതവിദ്യാഭ്യാസ രംഗത്തെ കലാശാല കളുടെ ആവിർഭാവവും അവയിലെ സമർപ്പിതരുടെ സാന്നിദ്ധ്യവുമായിരുന്നു. കേരളത്തിലെ ഏറ്റവും പ്രശസ്തങ്ങളായ വിദ്യാഭ്യാസസ്ഥാപനങ്ങളായി ക്രിസ്തീയസ്ഥാപനങ്ങൾ തീർന്നത് അവയുടെ പേരിൽ ക്രൈസ്തവവിശ്വാസികൾ പുലർത്തിയ താല്പര്യവും അവയിലെ മൂല്യബോധനവുമായിരുന്നു. ഇന്ന് വിദ്യാഭ്യാസരംഗം ഏറെ സങ്കീർണമായിരിക്കുന്നു, വിശേഷിച്ചും ഉന്നതവിദ്യാഭ്യാസരംഗം. ആരോഗ്യ, എഞ്ചിനീയറിംഗ്, സാങ്കേതികമേഖലകളിലെയും ഇതര പ്രൊഫഷനൽ-തൊഴിലധിഷ്ഠിത രംഗങ്ങളിലെയും സ്ഥാപനങ്ങളുടെ വളർച്ച അവിശ്വസനീയമാണ്. കേരളം വളരെയേറെ സ്ഥാപനങ്ങളുടെ നാമങ്ങൾ കൊണ്ട് ഭാരതത്തിലും പുറമേയും പ്രശസ്തമായിരിക്കുന്നു. ഉന്നതവിദ്യാഭ്യാസരംഗത്തെക്കുറിച്ച് വ്യത്യസ്തമായ അഭിപ്രായങ്ങൾ ഉയരുമ്പോഴും ഏറെപ്പേരും താല്പര്യപ്പെടുന്നത്, ക്രിസ്തീയസ്ഥാപനങ്ങളിൽ കുട്ടികൾക്ക് വിദ്യാഭ്യാസവും പരിശീലനവും നല്കാനാണ്. അതിനു കാരണം അവ പുലർത്തുന്ന ഉന്നതനിലവാരവും മൂല്യാധിഷ്ഠിത പരിശീലനവുമാണ്. കേരളത്തിലങ്ങോളമിങ്ങോളം ഉയർന്ന തൊഴിൽ പരിശീലന, തൊഴിൽദായക കേന്ദ്രങ്ങളും ഇത്തരുണ ത്തിൽ വിസ്മരിക്കാനാവില്ല. അനേകായിരം യുവ ജനങ്ങളെ സാങ്കേതിക പരിശീലനം തേടാനും വിദേശരാജ്യങ്ങളിലേക്ക് പോകാനും പ്രാപ്തരാക്കിയത് ഈ കേന്ദ്രങ്ങളാണ്. ലോകത്തിന്റെ ഏതു കോണിൽ ചെന്നാലും കണ്ടുമുട്ടുന്ന അനേകായിരം സാധാരണ തൊഴിലാളികളുടെയും നേഴ്സുമാരുടെയും ആരോഗ്യ രംഗത്തെ ഇതര ജോലിക്കാരുടെയും ഉന്നതസ്ഥാനങ്ങൾ വഹിക്കുന്നവരുടെയും സാന്നിദ്ധ്യത്തിന് നന്ദി പറയേ ണ്ടത് ഈ സ്ഥാപനങ്ങളോടാണ്.

ജീവകാരുണ്യപ്രവർത്തനത്തിന് വ്യക്തികളായും കുടുംബങ്ങളായും ക്രൈസ്തവർ ചെലുത്തിയിരുന്ന താല്പര്യം ശ്രദ്ധേയമായിരുന്നു. അവയൊക്കെ പുതിയ സ്ഥാപനങ്ങളുടെയും സംവിധാനങ്ങളുടെയും രൂപം കൈക്കൊണ്ടപ്പോഴും അവയുടെ പിന്നിൽ അനേക മനേകം വ്യക്തികളുടെ സാന്നിദ്ധ്യവും അദ്ധ്വാനത്തിന്റെ പങ്കുമുണ്ടായിരുന്നു. ക്രിസ്തീയവിഭാഗങ്ങൾ നേതൃത്വം നൽകിയവയ്ക്കു പുറമേ, വ്യക്തികളും കുടുംബങ്ങളും ആരംഭം കുറിച്ച ജീവകാരുണ്യപ്രവർത്തനങ്ങളും സ്ഥാപനങ്ങളും കേരളത്തിലുണ്ടായിരുന്നു. ആശുപത്രികൾ, ക്ലിനിക്കുകൾ, അനാഥർക്കും, ബാലികാബാലന്മാർക്കും, ശാരീരിക-മാനസികവൈകല്യമുള്ളവർക്കും വേണ്ടിയുള്ള സ്ഥാപനങ്ങൾ, വൃദ്ധസദനങ്ങൾ, പുനരധിവാസ കേന്ദ്രങ്ങൾ തുടങ്ങിയവയുടെയൊക്കെ നടത്തിപ്പ് വ്യക്തികളുടെയും കുടുംബങ്ങളുടെയും സജീവമായ ശ്രദ്ധാവിഷയമായിരുന്നു. ദൈവാലയങ്ങളും സന്യസ്തഭവനങ്ങളും കരുതലിന്റെ കേന്ദ്രങ്ങളും ഇടങ്ങളുമായി പരിഗണിക്കണമെന്ന മൂല്യാവബോധം നിലനിന്നിരുന്നു, എന്നു മാത്രമല്ല, വളർന്നു കൊണ്ടിരിക്കുകയും ചെയ്യുന്നു. വളരുന്ന കേരളമൊരു കരുതുന്ന സമൂഹമായി പരിണമിക്കുന്നതിൽ ക്രൈസ്തവ വിശ്വാസത്തിനും മൂല്യങ്ങൾക്കുമുള്ള പങ്ക് അവിതർക്കി തമായ വസ്തുതയാണ്.

സ്ത്രീകളോടുള്ള മെച്ചപ്പെട്ട സമീപനം കേരള ക്രൈസ്തവരുടെ പ്രത്യേകതയായിരുന്നു. പെൺ കുട്ടികൾ ഉന്നത വിദ്യാഭ്യാസവും തൊഴിലും നേടുന്നതിന് കേരളക്രൈസ്തവർ പ്രോത്സാഹനം നല്കിയിരുന്നു. ഭാരതത്തിലെ വിവിധ സ്ഥലങ്ങളിൽ മാത്രമല്ല, വളരെ അന്യമായ ജീവിതശൈലിയും സാംസ്കാരിക സ്ഥിതി വിശേഷവുമുള്ള പാശ്ചാത്യരാജ്യങ്ങളിലേക്കും, കിഴക്കൻ യൂറോപ്പിലേക്കും. ചൈനയിലേക്കുംആസ്ട്രേലിയ യിലേക്കുമൊക്കെ പെൺകുട്ടികളെ അയച്ചു പഠിപ്പി ക്കുവാൻ ക്രൈസ്തവർ വിമുഖത കാട്ടിയില്ല. പെൺകുട്ടികളായതിന്റെ പേരിൽ ഖേദിക്കുകയോ അവരെ മുഖ്യധാരയിൽ നിന്ന് അകറ്റി നിർത്തുകയോ ചെയ്യുന്ന രീതി പ്രായേണ കുറവായിരുന്നു. അതു കൊണ്ട് കുടുംബത്തിലും സമൂഹത്തിലും ഉയർന്നു നില്ക്കുവാൻ അവർക്കു സാധിച്ചിട്ടുണ്ട്. രാഷ്ട്രീയ, സാമൂഹിക, സാംസ്കാരിക മേഖലകൾക്കു പുറമേ കേരളത്തിന്റെ യശസ്സ് ദിഗന്തങ്ങളോളം എത്തിച്ച സേവനനിരതരായ സന്യസ്തരുടെ വലിയ ഒരു നിരയെ ലഭ്യമാക്കിയ ക്രൈസ്തവകുടുംബങ്ങൾ സ്ത്രീത്വത്തിന്റെ മാഹാത്മ്യം പ്രായോഗികമായി പ്രഖ്യാപിക്കുക യായിരുന്നു. സംസ്കാരം മൂല്യങ്ങളുടെ ആവിഷ്കാര മാണ് ലക്ഷ്യമാക്കുക. ഏതു സംസ്കാരത്തിലെയും ഏറ്റവും പ്രധാനപ്പെട്ട വസ്തുതകളാണ് വിദ്യാഭ്യാസ ത്തിലും, സ്ത്രീകളോടുള്ള സമീപനത്തിലും കാണി ക്കുന്ന അനുകൂലമായ മനോഭാവം. മാറി വന്ന സാഹചര്യങ്ങളിൽ ഇവയോടൊപ്പം പുതിയ തൊഴിൽ മേഖലകളെ സ്വാഗതം ചെയ്യാനും ക്രൈസ്തവർ സന്നദ്ധരായത് കേരളത്തിന്റെ തന്നെ പുരോഗതിക്കു കാരണമായിത്തീർന്നു. കഴിഞ്ഞ അരനൂറ്റാണ്ടായി നേഴ്സിങ് മേഖലയോടും കഴിഞ്ഞ രണ്ടു ദശാബ്ദക്കാലമായി ഐ.ടി. രംഗത്തോടും കാണിച്ച

തുറവി കേരളത്തിനുണ്ടാക്കിയ മാറ്റം ശ്രദ്ധേയമാണ്. കേരളത്തെ മാനുഷിക വിഭവശേഷിയുടെ കാര്യത്തിൽ മുൻനിരയിലെത്തിക്കുന്നതിൽ ഈ സമീപനം അനുകൂലമായ ഘടകമായി പരിണമിച്ചു.

**പങ്കാളിത്വവും സഹകരണവും**

കേരളത്തിലെ കുടുംബങ്ങളുടെ അദ്ധ്വാനം കേരളത്തിന്റെ സാമ്പത്തികപുരോഗതിയിൽ പ്രധാന മർഹിക്കുന്ന വസ്തുത തന്നെ. എന്നാൽ തുലോം വലുതാണ് കേരളത്തിനു പുറമേ നിന്ന്, പ്രത്യേകിച്ച് വിദേശരാജ്യങ്ങളിൽ നിന്ന് കേരളത്തിലേക്ക് എത്തുന്ന സമ്പത്തിന്റെ തോത്. 2015 ജൂണിലെ കണക്കനുസരിച്ച്, കേരളത്തിലെ എൻ.ആർ.ഐ. നിക്ഷേപം 1.1 ലക്ഷം കോടി രൂപയായിരുന്നു. ഇന്ത്യയിലെ ആകെ എൻ. ആർ. ഐ. നിക്ഷേപം ഇക്കാലഘട്ടത്തിൽ ഏഴു ലക്ഷം കോടിയായിരുന്നു എന്ന് മനസ്സിലാക്കുമ്പോഴാണ്, പ്രവാസിമലയാളി കേരള നിർമിതിക്ക് പ്രത്യക്ഷമോ പരോക്ഷമോ ആയി നല്കുന്ന പങ്ക് നാം തിരിച്ചറിയുക. ഗൾഫ്, യു.എസ്.എ., കാനഡാ തുടങ്ങി, ലോകത്തിന്റെ എല്ലാ ഭാഗത്തു നിന്നുമുള്ള മലയാളികളിൽ നിന്നുമായാണ് ഈ സമ്പത്ത് കേരളത്തിലേക്ക് എത്തുന്നത്. ആമുഖത്തിൽ ഞാൻ സൂചിപ്പിച്ച കുടുംബങ്ങളിൽ ഭൂരിഭാഗത്തിനും നാട്ടിൽ വീടും, ബാങ്ക് നിക്ഷേപവും ഇതര നിക്ഷേപങ്ങളും ഉള്ളവരാണ്. ഇവയ്ക്കൊക്കെ പിന്നിൽ സ്വാർത്ഥമായൊരു ചിന്തയുണ്ടെന്ന് ആരോപിക്കുന്നവരുണ്ടാവാം. അങ്ങനെയാണെങ്കിൽ പോലും അതിന്റെ പരോക്ഷമായ ഗുണം കേരളത്തിനു തന്നെയാണെന്ന വസ്തുത നിഷേധിക്കാനാവില്ല. അതിനേക്കാൾ ഉപരിയായി പിറന്നു വീണ മണ്ണിനോടുള്ള പ്രതിബദ്ധതയും അതിന്റെ നിർമ്മിതിയിൽ തങ്ങൾക്കുള്ള ഉത്തരവാദിത്വത്തെക്കുറിച്ചുള്ള ബോധ്യവുമാണ് ഏറെപ്പേരുടെയും കേരളത്തിലേക്ക് എത്തുന്ന നിക്ഷേപത്തിനു പിന്നിലെ പ്രചോദനം. കുടുംബബന്ധങ്ങളുടെ പ്രേരണയും ഈ നിക്ഷേപത്തിനു പിന്നിലുണ്ട് എന്നതു നിഷേധിക്കാനാവില്ല. നാട്ടിലുള്ള മാതാപിതാക്കളെയും, ഇതര കുടുംബാംഗങ്ങളെയും, ബന്ധുക്കളെയും കുറിച്ചുള്ള ഓർമ്മയും ഇവരൊടെല്ലാമുള്ള കരുതലും പ്രവാസിയുടെ കേരളത്തിലേക്ക് എത്തുന്ന സമ്പത്തിനു പറയാനുണ്ട്. കേരളത്തിലുയർന്നതും ഉയരുന്നതുമായ മത, സാംസ്കാരിക, സാമൂഹിക, രാഷ്ട്രീയ സംരംഭങ്ങളിലും സ്ഥാപനങ്ങളിലുമെല്ലാം പ്രവാസിമലയാളിയുടെ കൈത്താങ്ങ് ഉണ്ട്. ഇരുപതാം നൂറ്റാണ്ടിന്റെ ഉത്തരാർദ്ധം മുതൽ കേരളം അനുഭവിച്ചുകൊണ്ടിരിക്കുന്ന പുരോഗതിയിൽ പ്രവാസിമലയാളികളുടെ പങ്ക് നിർണയാതീതമാണ്.

**മാറ്റങ്ങളുടെ സൂചന**

ക്രൈസ്തവ കുടുംബഘടനയിലും ബന്ധങ്ങളിലും വന്നു കൊണ്ടിരിക്കുന്ന മാറ്റങ്ങളെ നിസ്സാരമായി കാണാനാവില്ല. കുടുംബങ്ങളുടെ തകർച്ച സമൂഹത്തിന്റെ തന്നെ തകർച്ചക്കു കാരണമാകുമെന്നത് ചരിത്രം നല്കുന്ന പാഠമാണ്. പാശ്ചാത്യരാജ്യങ്ങൾ നല്കുന്ന കാഴ്ചയതാണ്. നാളിതുവരെ പവിത്രമെന്നു കരുതിയിരുന്ന കുടുംബത്തിന്റെ ഭദ്രതയും ശ്രേഷ്ഠതയും തുടർന്നും ഉയർത്തിപ്പിടിക്കേണ്ടത് സമൂഹനിർമ്മിതിയിൽ തുടർന്നും പങ്കാളികളാകുന്നതിന് അനിവാര്യമായ വസ്തുതയാണ്. വിവാഹം, കുടുംബം, ബന്ധങ്ങൾ ഇവയെ സംബന്ധിച്ച് ക്രൈസ്തവ വിശ്വാസം നല്കുന്ന മൂല്യങ്ങളെ തുടർന്നും ഉയർത്തിപ്പിടിക്കേണ്ടിയിരിക്കുന്നു. എന്നാൽ ആധുനിക സാഹചര്യവുമായി സംവാദത്തിൽ ഏർപ്പെടേണ്ടിയിരിക്കുന്നു. ഇക്കാലഘട്ടം കാമ്യമായി കരുതുന്ന വ്യക്ത്യധിഷ്ടിത ചിന്തയിൽ നിന്നും വ്യക്തിപരതയിൽ (Individualisam and Personalism) ഭാവാത്മകമായ കാര്യങ്ങൾ സ്വീകരിച്ച്, പരമ്പരാഗത മൂല്യങ്ങളെയും ആധുനികതയെയും പൊരുത്തപ്പെടേണ്ടത് കാലഘട്ടത്തിന്റെ ആവശ്യമാണ്.

കൗമാരപ്രായത്തിൽ തന്നെ വിദ്യാഭ്യാസത്തിനും തുടർന്ന് ജോലിക്കുമായി വീട്ടിൽ നിന്ന് അകലേക്കു പോകുന്ന പുതിയ തലമുറയാണ് ഇന്നുള്ളത്. അവരുടെ ചക്രവാളം വിശാലമാണ്, സാധ്യതകൾ അനന്തവും. പക്ഷേ അവയുടെ മദ്ധ്യേ ജീവിതപാത വെട്ടിത്തുറക്കാനുള്ള വിശ്വാസ, ധാർമികമൂല്യങ്ങൾ സ്വന്തമാക്കി അവരെ ലോകത്തിലേക്ക് അയയ്ക്കുക കുടുംബത്തിന്റെ പ്രത്യേകിച്ച് മാതാപിതാക്കളുടെ ഉത്തരവാദിത്വമാണ്. മാധ്യമങ്ങളുടെ നന്മയോടൊപ്പം ചിന്താക്കുഴപ്പത്തിലാക്കുന്ന ഘടകങ്ങളും അവരുടെ മുമ്പിലുണ്ട്. എല്ലാവിധമായ പ്രതിഭകളെയും ഇല്ലാതാക്കുന്ന മയക്കുമരുന്നിന്റെയും ലഹരിയുടെയും അവ ഒരുവനെ എത്തിക്കുന്ന തീവ്രനിലപാടുകളെയും മാർഗം അവരുടെ മുമ്പിൽ പതിയിരിക്കുന്നുണ്ട്. ഭവനത്തിലായിരിക്കുമ്പോൾ കുട്ടികൾക്കു വിശ്വാസ-ധാർമിക ബോധനം നല്കുക, അകലെയായിരിക്കുമ്പോഴും അവരെ അനുധാവനം ചെയ്യുക. കുടുംബത്തോടുള്ള ബന്ധത്തിൽ അവർ ഉറച്ചു നില്ക്കുന്നു എന്ന് ഉറപ്പാക്കുക; അത് സമൂഹത്തോടുള്ള പ്രതിബദ്ധതയിലും അവരെ നിലനിർത്തും.സാമൂഹികപ്രതിബദ്ധതയുള്ളവരായി അവർ വളരുകയും ജീവിക്കുകയും ചെയ്യേണ്ടത് സമൂഹനിർമ്മിതിക്ക് അനിവാര്യമായ വസ്തുതയാണ്.

**ഉപസംഹാരം**

വ്യക്തികളെയും കുടുംബങ്ങളെയും സംബന്ധിച്ച് കുറിച്ച കാര്യങ്ങൾ വിവിധ അളവുകളിൽ കേരളത്തിലെ എല്ലാ കുടുംബങ്ങൾക്കും പാരമ്പര്യങ്ങൾക്കും അവകാശപ്പെടാവുന്നതാണ്. ആർക്കും ഒന്നും നിഷേധിക്കാനോ, എന്തെങ്കിലുമൊക്കെ കാര്യങ്ങൾ സ്വന്തം മാത്രമാണെന്നു പറയുവാനോ അല്ല, ക്രിസ്തീയ പാരമ്പര്യം നല്കിയതെന്നു ഉത്തമബോധ്യമുള്ളതിനെ പരാമർശിക്കുക മാത്രമായിരുന്നു വിശകലനത്തിന്റെ ഉദ്ദേശം. അതേ സമയം ഭാവിയിലേക്കു ദൃഷ്ടികൾ അയച്ച് വരാനിരിക്കുന്ന കാര്യങ്ങളെ സംബന്ധിച്ച് ശ്രദ്ധ വേണമെന്നു സൂചിപ്പിക്കുകയും ചെയ്യുകയാണ് ലക്ഷ്യം. ഓരോ വിശ്വാസ-മത പാരമ്പര്യങ്ങളും, വ്യക്തികളുടെ ശ്രേഷ്ഠതയും വളർച്ചയും ഒപ്പം സാമൂഹികപ്രതിബദ്ധതയും വളർത്താനുള്ള ശ്രമങ്ങളിൽ ഏർപ്പെടട്ടെ. അതിനുള്ള സ്രോതസ്സുകൾ നമുക്കുണ്ട്. അപ്പോൾ കേരളം ഭാരതത്തിനു മാത്രമല്ല, ലോകത്തിനു തന്നെയും ദീപ്തിയാകുന്ന നാടായി തീരും. ■



റവ. ഡോ. മാത്യു ചാർത്താക്കുഴിയിൽ

# കേരളസമൂഹത്തിന്റെ സമഗ്ര വളർച്ചയ്ക്ക് കത്തോലിക്കാസഭയിലെ സമർപ്പിതരുടെ സംഭാവനകൾ



**ആമുഖം**

സമർപ്പിതജീവിതത്തിലേക്കുള്ള വിളിയാൽ സമ്പന്നമാണ് "ദൈവവിളിയുടെ വിളനില" മെന്ന് അറിയപ്പെടുന്ന നമ്മുടെ കേരളം. ഇവിടെ നിന്നും വീശുന്ന കാറ്റിന് വിജ്ഞാനത്തോടൊപ്പം വിശുദ്ധിയുടെയും ഗന്ധമുണ്ട്. അനേകം വൈദികരും സന്യസ്തരും തങ്ങളുടെ സമർപ്പിതജീവിതത്തോടുള്ള വിശ്വസ്തതയിലൂടെ കേരളത്തിന്റെ സമഗ്രമായ വളർച്ചയ്ക്ക് വലുതായ സംഭാവനകൾ നല്കിയിട്ടുണ്ട്. നമ്മുടെ സംസ്ഥാനത്തു കാണുന്ന പല ഗുണപരമായ മാറ്റങ്ങളുടെയും പിന്നിൽ അറിയപ്പെടാത്ത അനേകം മദർ തെരേസമാരുടെ ത്യാഗനിർഭരമായ സേവനത്തിന്റെ കരങ്ങളുണ്ട്. ഇതു കൂടാതെ ഭാരതത്തിലും, ലോകത്തെല്ലായിടത്തും വ്യാപിച്ചു കിടക്കുന്ന ആഗോള കത്തോലിക്കാ സഭയുടെ അജപാലന - ആതുരസേവന മേഖലകളിൽ അഭിമാനിക്കത്തക്ക പ്രവർത്തനങ്ങൾ നമ്മുടെ വൈദികരും, സന്യസ്തരും നടത്തുന്നു. ഇവിടുത്തെ ദൈവവിളിയെക്കുറിച്ചുള്ള ഒരു വിശകലനവും, സമർപ്പിതരുടെ സംഭാവനകളെക്കുറിച്ചുള്ള വിവരണവും, അതിനെ ലോകം അംഗീകരിച്ചതിന്റെ ചില സാക്ഷ്യങ്ങളുമാണ് ഈ ലേഖനത്തിന്റെ ഉള്ളടക്കം. ഇതൊരു ശാസ്ത്രീയവും, സമഗ്രവുമായ പഠനമല്ലാത്തതിനാൽ ചില കണക്കുകളും, വിമർശനാത്മകമായ വിശകലനങ്ങളും ഒഴിവാക്കിയിട്ടുണ്ട്.

**സമർപ്പിതരുടെ സംഭാവനകൾ**

ഒരു വൈദികൻ ക്രിസ്തുവിന്റെ പ്രതിപുരുഷനാണെന്നാണ് സഭ പഠിപ്പിക്കുന്നത്. പഠിപ്പിക്കുക, വിശുദ്ധീകരിക്കുക, നയിക്കുക എന്നത് വൈദികന്റെ ത്രിവിധ ദൗത്യങ്ങളാണ്. ഈ ദൗത്യങ്ങളെ അടിസ്ഥാനപ്പെടുത്തിയാണ് അവൻ തന്റെ പ്രവർത്തനമണ്ഡലത്തെ നിർവചിക്കുന്നത്. എന്തെങ്കിലും വ്യക്തിപരമായ നേട്ടം ലക്ഷ്യം വച്ചുള്ള പ്രവർത്തനമല്ലിത്. ക്രിസ്തുവിനെപ്രതി വിശ്വാസത്തിലൂന്നി സ്നേഹത്തോടെ ചെയ്യുന്ന പ്രവർത്തനങ്ങൾ മാത്രമാണ് സമർപ്പിതരെ സംബന്ധിച്ച് ഫലദായകമാവുന്നത്. അതുകൊണ്ടുതന്നെ തന്റെ വിളിയുടെയും ശുശ്രൂഷയുടെയും ഭാഗമാണ് സാംസ്ക്കാരിക, സാമൂഹിക, വിദ്യാഭ്യാസമേഖലകളിലുള്ള സമർപ്പിതരുടെ പ്രവർത്തനങ്ങൾ.

ക്രൈസ്തവമതത്തിന്റെ അടിസ്ഥാന പ്രമാണം ദൈവസ്നേഹവും, മനുഷ്യസ്നേഹവുമാണ്. മനുഷ്യസ്നേഹം പ്രായോഗികമാക്കി കാണിക്കുന്നതിന്റെ ഭാഗമാണ് സഹജീവികളുടെ സമഗ്ര വളർച്ചയ്ക്കായുള്ള പരിശ്രമങ്ങൾ. അത് ഒരേ സമയം ആത്മീയവും, ഭൗതീകവുമായ പ്രവർത്തനങ്ങളിലധിഷ്ഠിതമാണ്. ആരാധനയിലൂടെ നടത്തുന്ന വിശ്വാസത്തിന്റെ പ്രകടനവും, കാരുണ്യ പ്രവർത്തനങ്ങളിലൂടെയുള്ള വിശ്വാസത്തിന്റെ

പ്രകടനവും ക്രിസ്തീയ ജീവിതത്തിൽ പരസ്പര പൂരകങ്ങളാണ്. കേരള സമൂഹത്തിൽ വളരെ പ്രകടനവും, പ്രശംസനീയവുമായ രീതിയിൽ സമർപ്പിതർ സഭയിലൂടെ അതു നിർവഹിക്കുന്നു.

**വിദ്യാഭ്യാസ – ആതുര സേവന പ്രവർത്തനങ്ങൾ**

പള്ളിയോടു ചേർന്നുള്ള പള്ളിക്കൂടങ്ങളും, ആശ്രമങ്ങളോടു ചേർന്നുള്ള ആതുരസേവന പ്രവർത്തനങ്ങളും കേരളത്തിന്റെ വലിയ പ്രത്യേകതയാണ്. നല്ല വിദ്യാഭ്യാസമാണ് എല്ലാ പുരോഗതിയുടെയും അടിസ്ഥാനം. അറിവിന്റെ ചക്രവാളങ്ങളെ വിദ്യാഭ്യാസം വിശാലമാക്കുമ്പോൾ തിന്മയുടെയും ചൂഷണത്തിന്റെയും, വിവേചനത്തിന്റെയും അന്ധകാരം ഇല്ലാതാകുന്നു. കേരളത്തിലെ താഴേത്തട്ടിലുള്ളവർ മുഖ്യധാരയിലേയ്ക്കു നടന്നു കയറിയതിന്റെ മൂലകാരണം അവർക്കു ലഭിച്ച വിദ്യാഭ്യാസമാണ്. അതിന്റെ മുൻപന്തിയിലുണ്ടായത് സഭയും, സഭയിലെ സമർപ്പിതരുമാണ്. കേവലം കുറെ സ്കൂളുകളിലും, കോളേജുകളിലും ഒതുങ്ങി നില്ക്കുന്നതുമല്ലിത്. ഭിന്നശേഷിയുള്ള പ്രത്യേക വിദ്യാഭ്യാസം അവകാശപ്പെട്ടവരും, സമൂഹത്തിലെ പാർശ്വവത്ക്കരിക്കപ്പെട്ടവരും, മദ്യപാനത്തിനും, മയക്കുമരുന്നിനും അടിപ്പെട്ടവരുമെല്ലാം ക്രിസ്തുവിന്റെ സ്നേഹത്തിന്റെ സൗഖ്യം സമർപ്പിതരിലൂടെ അനുഭവിക്കുന്നു. ഇതു വെറും അവകാശവാദമല്ലെന്നു കണക്കുകൾ സാക്ഷിക്കുന്നു.



കേരളത്തിലെ കത്തോലിക്കാസഭ 2,600 വിദ്യാഭ്യാസ സ്ഥാപനങ്ങളും, 465 സാങ്കേതിക വിദ്യാഭ്യാസ സ്ഥാപനങ്ങളും നടത്തുന്നു. അതുപോലെ തന്നെ 20 ശതമാനം എൻജിനീയറിംഗ് കോളേജുകളും, 23 ശതമാനം സ്കൂളുകളും സഭയുടെ വിദ്യാഭ്യാസ പ്രവർത്തനങ്ങളുടെ സാക്ഷ്യങ്ങളാണ്. കേരളത്തിലെ 8 സ്വകാര്യ മെഡിക്കൽ കോളേജുകളിൽ മൂന്നും അൻപതു ശതമാനം (27) സ്വകാര്യ ബി.എസ്സ്.സി. നേഴ്സിംഗ് കോളേജുകളും, കൂടാതെ 530 ആശുപത്രികളിലും, ഡിസ്പെൻസറികളിലുമായി ആയിരക്കണക്കിന് രോഗികളെയും ശുശ്രൂഷിക്കുന്നു. ഭാരത കത്തോലിക്കാസഭയുടെ നേതൃത്വത്തിൽ നടത്തുന്ന സ്കൂളുകളിൽ പഠിക്കുന്ന 73 ശതമാനം കുട്ടികളും പാവപ്പെട്ട കുടുംബങ്ങളിൽ നിന്നും വരുന്നവരാണ്. സഭയുടെ സ്കൂളുകളിൽ 54 ശതമാനം പെൺകുട്ടികളും, 25 ശതമാനം ദളിത് – ട്രൈബൽ വിഭാഗത്തിലുള്ളവരും, 31 ശതമാനം പിന്നോക്ക വിഭാഗക്കാരുമാണ് (മുകളിലുദ്ധരിച്ച കണക്കുകൾ ഫാ. ജോസ് കുരിയേടത്ത് എഴുതിയ Christianity and Indian Society എന്ന പുസ്തകത്തിൽ നിന്നാണ്).

ദൈവത്തോടും, സഭയോടും, സമൂഹത്തോടും, സഹജീവികളോടുമുള്ള കേരളത്തിലെ സമർപ്പിത സമൂഹത്തിന്റെ വിശ്വസ്തതയുടെയും, സ്നേഹത്തിന്റെയും അടയാളമാണ് ഇത്തരത്തിലുള്ള പ്രവർത്തനങ്ങൾ. അതുകൊണ്ടുതന്നെയാണ് ജനസംഖ്യാനുപാതികത്തിലു പരിയായി സമഗ്ര സംഭാവനകൾ നല്കാൻ സമർപ്പിതർക്കു സാധിക്കുന്നത്. ഇന്നും എല്ലായിടത്തും പ്രശംസിച്ചു പറയപ്പെടുന്ന "കേരള മോഡൽ" വികസനത്തിനു കത്തോലിക്കാസഭയിലെ സമർപ്പിതരുടെ പങ്ക് എടുത്തുപറയേണ്ടതാണ്. പല വികസിത രാജ്യങ്ങളോടും കിടപിടിക്കത്തക്ക ഭൗതീകവളർച്ച കേരളത്തിനു കൈവരിക്കാൻ സാധിച്ചിട്ടുണ്ട്. ഇവിടുത്തെ ഉയർന്ന സാക്ഷരതാനിരക്കും, കുറഞ്ഞ ശിശുമരണനിരക്കും, ഉയർന്ന ആയുർദൈർഘ്യവുമാണ് ഇങ്ങനെയൊരു സ്ഥാനത്തിന് കേരളത്തെ അർഹമാക്കിയത്.

**സഭയുടെ ചില സാമൂഹികക്ഷേമപ്രവർത്തനങ്ങൾ**

സുവിശേഷത്തിലെ യേശു വേദനിക്കുന്നവരുടെ ആശ്വാസവും, കരയുന്നവരുടെ കണ്ണീരൊപ്പുന്നവനുമാണ്. യേശുവിന്റെ ഉദാത്ത മാതൃക പിൻതുടർന്ന് അനാഥരെയും, അശരണരെയും കരുതുകയും, പരിപാലിക്കുകയും ചെയ്യുന്ന അനേകം സമർപ്പിതരാൽ സമ്പന്നമാണ് കേരളത്തിലെ കത്തോലിക്കാ സഭ. ഏകദേശം 300 അഗതി മന്ദിരങ്ങളും 200 വൃദ്ധസദനങ്ങളും സഭയുടെ നേതൃത്വത്തിൽ നടത്തപ്പെടുന്നു. മറ്റെന്തിനേക്കാളും മനുഷ്യജീവിതത്തിന്റെ മഹത്വം ഇത്തരം പ്രവർത്തനങ്ങളിലൂടെ ഉയർത്തപ്പെടുന്നു.ഇന്നത്തെ''മരണസംസ്ക്കാര'' ത്തിനെതിരെയുള്ള നമുടെ ''ജീവന്റെസംസ്കാര'' ത്തിനായുള്ള പോരാട്ടത്തിന്റെ ഭാഗമാണിതെല്ലാം.

സഭയുടെ സാമൂഹികനീതിക്കായുള്ള പ്രവർത്തനങ്ങളെല്ലാം സാധാരണ ജനങ്ങളുടെ ക്ഷേമത്തിനായുള്ള പ്രവർത്തനങ്ങളുടെ ഭാഗം തന്നെയാണ്. യേശുവിന്റെ സ്നേഹത്തിന്റെ സന്ദേശം സമൂഹത്തിലെ താഴേത്തട്ടിലുള്ളവരിൽ എത്തിയിട്ട് നൂറ്റാണ്ടുകളായെങ്കിലും കേരളത്തിൽ നിലനിന്നിരുന്ന ജാതിവ്യത്യാസങ്ങൾക്കും വിവേചനങ്ങൾക്കും എതിരെ ഇത്ര ശക്തമായ ശബ്ദമുയർത്താൻ സഭ മുന്നിട്ടിറങ്ങിയത് അടുത്ത

കാലത്താണ്. സഭയ്ക്കുള്ളിൽത്തന്നെ ഇത്തരം പ്രവണതകൾ നിലനില്ക്കുന്നുവെന്നും, അതവസാനിപ്പിക്കണമെന്നുമുള്ള ചിന്തയുടെ ഫലമായിട്ടുണ്ടായ ഒരു ധീരമായ നടപടിയാണ് ഭാരത കത്തോലിക്കാ മെത്രാൻ സംഘത്തിന്റെ നേതൃത്വത്തിൽ 44 പേജുള്ള ഒരു രേഖ ഇക്കഴിഞ്ഞ ഡിസംബർ 14-ാം തീയതി പ്രസിദ്ധീകരിച്ചത്. സി.ബി.സി.ഐ. യുടെ പ്രസിഡന്റ് എന്ന നിലയിൽ നമ്മുടെ പിതാവ് ബസേലിയോസ് കർദ്ദിനാൾ ക്ലീമിസ് ബാവ ആ മഹനീയ കർമ്മത്തിന് നേതൃത്വം നൽകിയെന്നത് നമുക്കു അഭിമാനത്തിനു വക നല്കുന്നു.

**കേരളത്തിലെ സമർപ്പിതർ മാർപാപ്പമാരുടെ ഹൃദയത്തിൽ സ്ഥാനം പിടിച്ചവർ**

അടുത്ത കാലത്തു ജീവിച്ച മാർപാപ്പമാരെല്ലാം തന്നെ കേരളത്തിലെ കത്തോലിക്കാ സഭയെ ആഴത്തിൽ അറിഞ്ഞവരും, സ്നേഹിച്ചവരുമാണ്. വി. ജോൺപോൾ രണ്ടാമൻ കേരളം സന്ദർശിച്ച ആദ്യത്തെ മാർപാപ്പ എന്ന നിലയിൽ ഈ സഭയെ വളരെ അടുത്തറിഞ്ഞ ആളാണ്. 1986 ഫ്രെബുവരി 8-ാം തീയതി വി. ചാവറയച്ചനെയും, വി. അൽഫോൻസാമ്മയെയും വാഴ്ത്തപ്പെട്ടവരായി പ്രഖ്യാപിക്കുന്ന കോട്ടയം നെഹ്റു സ്റ്റേഡിയത്തിലെ ചടങ്ങിൽ വച്ചു കേരളത്തിലെ സമർപ്പിതരുടെ സംഭാവനകളെ പ്രശംസിച്ചുകൊണ്ടു മാർപാപ്പ പറഞ്ഞു: "നിങ്ങൾ സഭയുടെ സമർപ്പിതർ, ദൈവസ്നേഹത്തിനും, സുവിശേഷത്തിനും ലോകത്തിൽ സാക്ഷ്യം വഹിക്കുന്നു. നിങ്ങളുടെ നിത്യസമർപ്പണവും, ജീവിതാന്ത്യം വരെയുള്ള വിശ്വസ്തതയും, ക്രിസ്തുവുമായുള്ള ഐക്യവും വഴി സഭയുടെ വിവിധങ്ങളായ മിഷൻ പ്രവർത്തനങ്ങൾ പരിപോഷിപ്പിക്കപ്പെടുന്നു. എന്തൊരു മഹത്വപൂർണ്ണമായ സംഭാവനയാണ് നിങ്ങളുടേത്!"

ബനഡിക്ട് മാർപാപ്പ വ്യക്തിപരമായിത്തന്നെ കേരളസഭയെ അറിയുകയും സ്നേഹിക്കുകയും ചെയ്തിരുന്നു. അദ്ദേഹം മ്യൂണിക് ആർച്ചുബിഷപ്പായിരുന്ന കാലത്ത് കേരളത്തിലെ ചുങ്കത്തുള്ള മലങ്കര കത്തോലിക്കാ പള്ളിയുടെ നിർമ്മിതിക്കായി സാമ്പത്തീകസഹായം ചെയ്തിരുന്നു. കേരളത്തിന് ആദ്യത്തെ വിശുദ്ധയെ ലഭിക്കുന്നതും അദ്ദേഹത്തിലൂടെയാണ്. 2008 ഒക്ടോബർ 12-ാം തീയതി വത്തിക്കാനിൽ വച്ച് അൽഫോൻസാമ്മയെ വിശുദ്ധയായി ബനഡിക്ട് മാർപാപ്പ പ്രഖ്യാപിച്ചു. അതുപോലെതന്നെ അദ്ദേഹം രാജിവയ്ക്കുന്നതിനു മുൻപു എടുത്ത നിർണായക തീരുമാനങ്ങളിലൊന്നായിരുന്നു. പുതുതായി അഞ്ചു കർദ്ദിനാളന്മാരെ വാഴിക്കുകയെന്നത്. അങ്ങനെയാണ് മലങ്കര കത്തോലിക്കാസഭയ്ക്ക് ആദ്യത്തെ കർദ്ദിനാളിനെ 2012 നവംബർ 24-ന് ബനഡിക്ട് പതിനാറാമാൻ മാർപാപ്പയുടെ പ്രഖ്യാപനത്തോടെ ലഭിക്കുന്നത്.

ഫ്രാൻസിസ് മാർപാപ്പ കേരള സഭയെ പലതരത്തിലും അടുത്തറിഞ്ഞിട്ടുള്ള ആളാണ്. വി. ചാവറയച്ചനെയും വി. എവുപ്രസ്യാമ്മയെയും വിശുദ്ധ പദവിയിലേയ്ക്കുയർത്തിയ സന്ദർഭത്തിൽ അദ്ദേഹം കേരളത്തിലെ സമർപ്പിതരുടെ സേവനങ്ങളെ പ്രകീർത്തിച്ചുകൊണ്ടു പറഞ്ഞു: "കേരളത്തിൽ നിന്നുള്ള രണ്ടു വിശുദ്ധരെ ലഭിച്ച ഈ അവസരത്തിൽ ഞാൻ നിങ്ങളോടൊത്തു ദൈവത്തിനു നന്ദി പറയുന്നു. കേരളസഭയുടെ വിശ്വാസസാക്ഷ്യത്തിനും, അപ്പസ്തോലിക ചൈതന്യത്തിനും ഞാൻ സഭയുടെ നാമത്തിലുള്ള കൃതജ്ഞത അറിയിക്കുന്നു. പൗരോഹിത്യ-സന്യാസ ജീവിതങ്ങളിലേക്കുള്ള വിളിയാൽ കേരളം സമ്പന്നമാണ്. ഈ വഴിയിലൂടെ, തുടർന്നും സാക്ഷ്യം നല്കിക്കൊണ്ട് നിങ്ങൾ സഞ്ചരിക്കുക".

**ഡോ. അബ്ദുൾ കലാമിന്റെ സാക്ഷ്യം**

ഭാരതത്തിന്റെ എക്കാലത്തെയും ഏറ്റവും ആദരിക്കപ്പെടുന്ന വ്യക്തിത്വങ്ങളിലൊന്നാണ് നമ്മുടെ പതിനൊന്നാമത്തെ പ്രസിഡന്റായിരുന്ന ഡോ. എ. പി. ജെ. അബ്ദുൾ കലാം "മിസൈൽമാൻ" എന്നറിയപ്പെട്ടിരുന്ന അദ്ദേഹം 2002 മുതൽ 2007 വരെ നമ്മുടെ രാജ്യത്തിന്റെ ഏറ്റവും പരമോന്നതമായ പദവി അലങ്കരിച്ചു. വി. തോമാശ്ലീഹാ ഭാരതത്തിൽ വന്നതിന്റെ 1950-ാം വാർഷികവും വി. ഫ്രാൻസിസ് സേവ്യറിന്റെ മരണത്തിന്റെ 450-ാം വാർഷികവും പ്രത്യേക ജൂബിലിവർഷമായി 2002-ൽ ഭാരത കത്തോലിക്കാ സഭ ആഘോഷിച്ചു. കൊച്ചിയിൽ നടന്ന ഏകദേശം ഒരു ലക്ഷത്തിലധികം ആളുകൾ സംബന്ധിച്ച പ്രത്യുത സമ്മേളനത്തെ അഭിസംബോധന ചെയ്തുകൊണ്ട് അതിമനോഹരമായി അദ്ദേഹം തന്റെ ക്രൈസ്തവ ബന്ധത്തെയും കാഴ്ചപ്പാടിനെയും എടുത്തുപറഞ്ഞു. തന്റെ പഠനമെല്ലാം ക്രിസ്ത്യൻ സ്കൂളുകളിലായിരുന്നുവെന്നും, തന്റെ ശാസ്ത്രീയചിന്തകളെ വളർത്തിയത് ഈശോസഭ വൈദികരായിരുന്നുവെന്നും അദ്ദേഹം പറഞ്ഞു.

ഭാരതത്തിന്റെ ശാസ്ത്രപുരോഗതിയിലെ നാഴികക്കല്ലായ വിക്രം സാരാഭായി സ്പേസ് ഇൻസ്റ്റിറ്റ്യൂട്ട് തിരുവനന്തപുരത്തായിരിക്കുന്നതിന്റെ പ്രധാന കാരണം തിരുവനന്തപുരം ലത്തീൻ രൂപതയുടെ അന്നത്തെ ബിഷപ്പായിരുന്ന ബർണാർഡ് പെരേരയുടെ വിശാലമനസ്കതയാണ്. അദ്ദേഹത്തിന്റെ അരമനയും, അവിടുണ്ടായിരുന്ന പള്ളിയും, അവിടുത്തെ മീൻപിടുത്തക്കാരായ ജനങ്ങളുടെ വീടും സ്ഥലവും അദ്ദേഹത്തിന്റെ നേതൃത്വത്തിൽ വിട്ടുകൊടുക്കാൻ തയ്യാറായതുകൊണ്ട് മാത്രമാണ് ആ സ്ഥലത്ത് ഇങ്ങനെയൊരു സ്ഥാപനം വന്നത്.

തന്റെ തിരുവനന്തപുരം വാസകാലത്ത് കേരളത്തിലുടനീളം സഞ്ചരിക്കുന്നതിനും, ഇവിടുത്തെ ഗ്രാമങ്ങളെപ്പോലും അടുത്തറിയുന്നതിനും തനിക്കു സാധിച്ചു എന്നും അദ്ദേഹം സാക്ഷ്യപ്പെടുത്തുന്നു. കേരളത്തിന്റെ എല്ലാ മേഖലയിലുമുള്ള പുരോഗതി അസൂയാവഹമാണെന്നും ഇവിടുത്തെ ഹിന്ദുക്കളും, മുസ്ലീങ്ങളും, ക്രിസ്ത്യാനികളും സമഭാവനയോടും സ്നേഹത്തോടും വർത്തിക്കുന്നത് മറ്റെല്ലാവർക്കും മാതൃകയാണെന്നും അദ്ദേഹം പറഞ്ഞു.

**കുറയുന്ന ദൈവവിളികൾ, കൂടുന്ന വെല്ലുവിളികൾ**

കേരളത്തിലെ ദൈവവിളികളിൽ വലിയ കുറവുണ്ടാകുന്നുവെന്നു കണക്കുകൾ സാക്ഷിക്കുന്നു.



ദൈവവിളി ആത്യന്തികമായി ദൈവത്തിന്റെ പ്രവർത്തനമാണെങ്കിലും അതിനുതകുന്ന സാഹചര്യം സൃഷ്ടിക്കുന്നത് മനുഷ്യന്റെ ജോലിയാണ്. പൗരോഹിത്യത്തിലേക്കുള്ള വിളിയേക്കാൾ സന്യാസിനീ സമൂഹങ്ങളിലാണ് ഈ വിളിയുടെ കുറവ് ഏറ്റം പ്രകടമായി കാണപ്പെടുന്നത്. ക്രൈസ്തവ കുടുംബങ്ങളിലുള്ള കുട്ടികളുടെ എണ്ണത്തിലുണ്ടായ കുറവും, സാമൂഹിക ചുറ്റുപാടിലുണ്ടായ മാറ്റവും, സമൂഹത്തിന്റെ വൈദികരോടും, സന്യസ്തരോടുമുള്ള സമീപനത്തിലുണ്ടായ വ്യത്യാസവും, സമർപ്പിതരുടെ തന്നെ പ്രവർത്തനശൈലിയിലുണ്ടായ മാറ്റവും, സാക്ഷ്യജീവിതങ്ങൾ കുറഞ്ഞു വരുന്നതും - അങ്ങനെ പറയാൻ ഒരുപാടു കാരണങ്ങൾ ഇതിനു പിന്നിലുണ്ട്. അത്തരം കാരണങ്ങൾ ഇവിടെ വിശകലന വിധേയമാക്കാൻ പരിമിതികളുണ്ട്.

ദൈവവിളിയിലുള്ള കുറവുകൾ സന്യസ്തർ ഇന്നു സഭയ്ക്കും, സമൂഹത്തിനും ചെയ്യുന്ന പ്രേഷിത പ്രവർത്തനങ്ങളിൽ വലിയ പ്രയാസങ്ങൾ ഉണ്ടാക്കും. സഭാനേതൃത്വവും, സന്യാസസമൂഹങ്ങളും, വിശ്വാസികളും തങ്ങളുടെ കൂട്ടായ പരിശ്രമം വഴി ഈ പ്രതിസന്ധിക്ക് പരിഹാരം കാണാൻ ശ്രമിക്കണം. അതുപോലെ തന്നെ ദൈവീക ഇടപെടലിനായി നിരന്തരം പ്രാർത്ഥിക്കുകയും വേണം.

**ഉപസംഹാരം**

ദൈവത്തിന്റെ വഴികൾ മാനുഷികബുദ്ധിക്ക് അതീതമാണ്. എങ്കിലും ഈ ലോകത്തിലെ ദൈവീക പ്രവർത്തനങ്ങളുടെ ഉപകരണങ്ങളായി മനുഷ്യനെ ദൈവം തിരഞ്ഞെടുത്തിരിക്കുന്നു. അതിൽ തന്നെ പ്രത്യേകമായ വിളി ലഭിച്ചിരിക്കുന്നവരാണ് സമർപ്പിതർ. മനുഷ്യന്റെ രക്ഷ അവന്റെ സമഗ്ര വിമോചനത്തിലാണടങ്ങിയിരിക്കുന്നത്. ഇത് ആത്മീയമായ തലത്തിൽ മാത്രമല്ല സാമൂഹിക, സാമ്പത്തിക തലത്തിൽ നിന്നുകൊണ്ടും കൈവരിക്കേണ്ടതാണ്.

കേരളമെന്ന കൊച്ചുസംസ്ഥാനം മറ്റു പല കാര്യങ്ങളിലെന്നതുപോലെ സമർപ്പിതരുടെ സേവനങ്ങളിലും ലോകത്തിനു മാതൃകയാണ്. പ്രയാസങ്ങളിൽ നിരാശരാകാതെ, പ്രാർത്ഥനയിൽ അഭയം പ്രാപിച്ച്, പരിപൂർണ്ണ സമർപ്പണത്തോടെ സാക്ഷ്യജീവിതം നയിച്ച്, ഇന്നത്തെ ലോകത്തിന്റെ വെല്ലുവിളികളെ നേരിടുന്നതിന് നമ്മുടെ സമർപ്പിതർക്ക് സാധിക്കട്ടെയെന്ന് നമുക്കു പ്രാർത്ഥിക്കാം.

**ഉപകാരസ്മരണ**



**ഒരു വിശ്വാസി**

# മാർത്തോമ്മാ നസ്രാണികളുടെ തനതു പാരമ്പര്യങ്ങൾ



**റവ. ഡോ. ജയിംസ് ചവറപ്പുഴ**
നസ്രാണി റിസേർച്ച് സെന്റർ
നല്ലതണ്ണി



**ആമുഖം**

"വിശ്വാസത്തിൽ ക്രൈസ്തവരും ആരാധനയിൽ പൗരസ്ത്യരും സംസ്കാരത്തിൽ ഭാരതീയരും." മാർത്തോമ്മാ നസ്രാണികളെക്കുറിച്ച് പുണ്യശ്ലോകനായ പ്ലാസിഡ് ജെ. പൊടിപാറയുടെ വാക്കുകളാണിവ. ഭാരതനസ്രാണികളുടെ തനിമയും വ്യക്തിത്വവും വിശേഷിപ്പിക്കാൻ ഇതിനെക്കാൾ ശ്രേഷ്ഠമായ ഒരു വിശേഷണം ഉണ്ട് എന്ന് തോന്നുന്നില്ല. മിശിഹായുടെ പന്ത്രണ്ടു ശ്ലീഹന്മാരിലൊരുവനായ മാർത്തോമ്മാ കൈമാറിയ വിശ്വാസം പൗരസ്ത്യപാരമ്പര്യത്തിൽ അനുഷ്ഠിക്കുകയും ആഘോഷിക്കുകയും ചെയ്ത്, ഇന്ത്യൻ സംസ്കാരത്തിൽ ഇന്ത്യക്കാരായി ജീവിക്കുന്നവരാണ് മാർത്തോമ്മാ നസ്രാണികൾ. ഭാരതീയ സംസ്കാരത്തിൽ ഇഴുകിച്ചേർന്ന് ജീവിക്കുന്ന മാർത്തോമ്മാനസ്രാണികളുടെ തനതായ ചില പാരമ്പര്യങ്ങളെക്കുറിച്ചാണ് തുടർന്ന് പ്രതിപാദിക്കുന്നത്.

**1. മാർഗ്ഗം**

മാർത്തോമ്മാശ്ലീഹായുടെ വിശ്വാസപാരമ്പര്യം പേറുന്നവരുടെ ജീവിതശൈലിയാണ് മാർഗ്ഗം. ഞാനാണ് മാർഗ്ഗം (യോഹ. 14:6) എന്നു പറഞ്ഞവനെ ഭാരതത്തിന് നൽകിയ മാർത്തോമ്മായുടെ മാർഗ്ഗമാണ് (യോഹ. 20:28) നസ്രാണിവിശ്വാസത്തിന്റെ ആണിക്കല്ല്. കാലങ്ങളും നൂറ്റാണ്ടുകളും ഈ മാർഗ്ഗത്തിൽ ചരിച്ച നസ്രാണികൾ മാർഗ്ഗവാസികൾ എന്നറിയപ്പെട്ടു. തോമ്മാശ്ലീഹായുടെ മിശിഹാനുഭവമാണ് മാർഗ്ഗത്തിന്റെ കാതൽ. ഒരു ശ്ലീഹായുടെ പേരിൽ അറിയപ്പെടുന്ന ഏക ക്രൈസ്തവ സമൂഹവും മാർത്തോമ്മാനസ്രാണികളാണ്. "ഞങ്ങൾ മാർത്തോമ്മായുടെ മക്കൾ ആകുന്നു" എന്ന ഉറച്ച ബോധ്യവും ജീവിതശൈലിയും മാർത്തോമ്മാനസ്രാണികളുടെ മാത്രം പ്രത്യേകതയാണ്. നസ്രായനായ ഈശോയെ അനുഗമിക്കുന്നവൻ എന്നാണ് നസ്രാണി എന്ന വാക്കുകൊണ്ട് അർത്ഥമാക്കുന്നത്. 6-ാം നൂറ്റാണ്ടിനുമുമ്പുള്ള സുറിയാനി ഗ്രന്ഥങ്ങളിൽ പൊതുവായി കാണുന്ന ഈ പദം മാർ അപ്രേം (306–373) കൂടെക്കൂടെ ഉപയോഗിച്ചു കാണുന്നു. യഹൂദ-സുറിയാനി പാരമ്പര്യത്തിലുള്ള ക്രിസ്ത്യാനികൾക്കാണ് ഈ പദം ഉപയോഗിച്ചുകാണുക. മാർത്തോമ്മാനസ്രാണികളുടെ യഹൂദ-സുറിയാനി പാരമ്പര്യം അവിതർക്കമാണല്ലോ.

**2. പള്ളി**

മാർത്തോമ്മാനസ്രാണികൾ ആരാധിക്കാൻ ഒരുമിച്ചുകൂടുന്ന സ്ഥലം "പള്ളി" എന്നറിയപ്പെടുന്നു. പാഹ്ലവി അഥവാ പല്ലവി ഭാഷയിലെ പള്ളി എന്ന വാക്കിനർത്ഥം ഒരുമിച്ചുകൂടാനുള്ള സ്ഥലം എന്നാണ്. പള്ളി എന്നാൽ നസ്രാണികൾക്ക് ഒരു സാധാരണ കെട്ടിടമോ, നാല് ചുമരോ അല്ല. പ്രത്യുത, വിശ്വാസികളുടെ സമൂഹം ഒരുമിച്ചുകൂടുന്ന സ്ഥലമാണ്. സഭയുടെ ദൈവശാസ്ത്രവും ചൈതന്യവുമാണ് പൊതുവേ ക്ഷേത്രമാ

തൃകയിൽ പണിയപ്പെട്ടിരുന്ന പള്ളികളിൽ ദർശിക്കുക. പരിശുദ്ധിയെ പ്രകടിപ്പിക്കുന്ന രഹസ്യാത്മകതയാണ് നസ്രാണി പള്ളി നിർമ്മാണത്തിൽ തെളിഞ്ഞുകാണുക. സ്വർഗ്ഗത്തിന്റെ പ്രതീകമായ മദ്ബഹായും ഭൂമിയുടെ പ്രതീകമായ ഹൈക്കലയുമാണ് പള്ളിയിലുള്ളത്. അതായത് ഓരോ പള്ളിയും സ്വർഗ്ഗവും ഭൂമിയുമാണ്. മദ്ബഹായുടെ തറനിരപ്പ് ഉയർത്തി പണിയുന്നതിന് ആനുപാതികമായി മേൽക്കൂരയും ഉയർത്തി പണിയുന്ന പുരാതന രീതി മാർത്തോമ്മാ നസ്രാണികളുടെ തനതായ പാരമ്പര്യമാണ്. അതിവിശുദ്ധ സ്ഥലമായി പരിഗണിക്കപ്പെടുന്ന പള്ളി സംവിധാനം നസ്രാണികൾക്ക് ആരോഹണക്രമത്തിലാണ്. അതായത് ദൈനംദിന ജീവിത മണ്ഡലത്തിൽനിന്നും ആരാധനയ്ക്കായി എത്തുന്ന വിശ്വാസികൾ മോണ്ഡലത്തിലൂടെ ഹൈക്കലയിലേക്കും അവിടെനിന്ന് കെസ്ത്രോമ വഴി മദ്ബഹയിലേക്കും (കങ്കേ) മദ്ബഹയിൽനിന്ന് ത്രോണോസിലേക്കും ത്രോണോസിൽനിന്നും പിതാവായ ദൈവത്തിന്റെ സന്നിധിയിൽ മിശിഹാതമ്പുരാൻ പരമയാഗം തുടരുന്ന സ്വർഗ്ഗത്തിലേക്കും ഉയർത്തപ്പെടുന്നു.

### 3. പള്ളിയോഗം

സഭ അഥവാ പള്ളി ഭരിച്ചിരുന്നത് പള്ളിയോഗമായിരുന്നു. ഇടവകയിലെ മുതിർന്ന ആളുകളായിരുന്നു ഇപ്രകാരം പള്ളിയോഗം കൂടിയിരുന്നത്. തീരുമാനങ്ങൾ എടുക്കാനുള്ള ഈ ആലോചനാസമിതിയിൽ ആധ്യക്ഷ്യം വഹിച്ചിരുന്നത് ഇടവകയിലെ മുതിർന്ന പുരോഹിതനായിരുന്നു. ദേശീയ തലത്തിൽ മലങ്കര യോഗം എന്ന് ഇതറിയപ്പെട്ടു. ഇതിന്റെ അധ്യക്ഷൻ അർക്കദയാക്കോൻ ആയിരുന്നു. സഭയുടെ നേതൃത്വം വഹിച്ചിരുന്നത് ഇന്ത്യ മുഴുവന്റെയും അർക്കദയാക്കോൻ ആയിരുന്നു. "ജാതിക്കു കർത്തവ്യൻ" എന്ന പേരിലും അറിയപ്പെട്ടിരുന്ന ഇദ്ദേഹം ഒരുതരത്തിൽ മാർത്തോമ്മാ നസ്രാണികളുടെ രാജാവും ഭരണാധികാരിയുമായിരുന്നു. മെത്രാൻ ആധ്യാത്മിക കാര്യങ്ങളിൽമാത്രം ശ്രദ്ധ കേന്ദ്രീകരിക്കുകയും ആരാധനക്രമശുശ്രൂഷകൾക്ക് നേതൃത്വം വഹിക്കുകയും ചെയ്തു. സഭയെ സംബന്ധിക്കുന്ന എല്ലാ കാര്യങ്ങളും ചർച്ച ചെയ്യുകയും തീരുമാനമെടുക്കുകയും ചെയ്തിരുന്നത് അർക്കദയാക്കോന്റെ നേതൃത്വത്തിൽ കൂടിയിരുന്ന പള്ളിയോഗങ്ങളിൽ ആയിരുന്നു. യൂറോപ്യൻ മിഷനറിമാർ ഇതിനെ "ക്രിസ്റ്റ്യൻ റിപ്പബ്ലിക്" എന്നു വിളിച്ചു. പള്ളിയോഗങ്ങളിലെ അത്മായ പങ്കാളിത്തവും സഹകരണവും എടുത്തുപറയേണ്ടവതന്നെയാണ്.

### 4. നേർച്ച

പ്രാദേശിക സംസ്കാരം നസ്രാണിവിശ്വാസവുമായി ശ്രദ്ധാപൂർവ്വം കൂട്ടിച്ചേർത്തതിന്റെ മകുടോദാഹരണമാണ് നേർച്ച. ശ്ലൈഹിക കാലഘട്ടത്തിലുണ്ടായിരുന്ന "അഗാപ്പേ"യുടെ മറ്റൊരു രൂപമാണ് നേർച്ച. വിവിധ നേർച്ചഭക്ഷണങ്ങൾ; ഉദാഹരണത്തിന് റാസക്കഞ്ഞി, തമുക്ക്, കൊഴുക്കട്ട, കള്ളപ്പം, നെയ്യപ്പം, ഉണ്ണിയപ്പം, അവൽ, കഞ്ഞി, ചോറ്, പാച്ചോർ, പുഴുക്ക് മുതലായവ പള്ളിയിൽ സമർപ്പിക്കുകയും പങ്കുവയ്ക്കുകയും ചെയ്തിരുന്നു. ആരാധനാശുശ്രൂഷയോടൊപ്പം നേർച്ചയിലും ജനങ്ങൾ താത്പര്യപൂർവ്വം പങ്കെടുത്തിരുന്നു. എല്ലാവരും – വലിയവരും ചെറിയവരും, മുതിർന്നവരും ഇളയവരും – ഇതിൽ ഒരുപോലെ പങ്കെടുത്തിരുന്നു. സമ്പത്തിന്റെ പത്തിലൊന്ന് (പസാരം) പള്ളിയുടെ പൊതുആവശ്യങ്ങൾക്കായി കുടുംബങ്ങൾ നീക്കിവച്ചിരുന്നു. അതോടൊപ്പം മുത്തിയൂട്ടും കാൽകഴുകിയൂട്ടും വീടുകളിൽ നടത്തിയിരുന്നു. *മുത്തിയൂട്ട് :* ഒരു ചെറിയ കുട്ടിയേയും മുതിർന്ന പുരുഷനേയും സ്ത്രീയേയും വീട്ടിൽ ക്ഷണിച്ച് വിഭവസമൃദ്ധമായ സദ്യ കൊടുക്കുന്നതാണിത്. ഈ മൂന്നുപേർ തിരുക്കുടുംബത്തിന്റെ സൂചനയാണ്. *കാൽകഴുകിയൂട്ട് :* 12 കുട്ടികളെയും ഒരു പുരോഹിതനെയും വീട്ടിൽ ക്ഷണിച്ച് സദ്യ കൊടുക്കുന്ന കർമ്മമാണിത്. ഇവരെ 12 ശ്ലീഹന്മാരുടെയും ഈശോയുടെയും പ്രതിനിധികളായി നസ്രാണികൾ കണ്ടിരുന്നു.

### 5. നോമ്പും ഉപവാസവും

"നോമ്പിന്റെ സ്നേഹിതർ" എന്നായിരുന്നു നസ്രാണികൾ അറിയപ്പെട്ടിരുന്നത്. നോമ്പുകാലത്ത് ദിവസം ഒരുനേരംമാത്രം ഭക്ഷിക്കുകയും പള്ളിയിൽ രാവിലെയും വൈകിട്ടും പ്രാർത്ഥനയിൽ മുഴുകുകയും ചെയ്തിരുന്ന പാരമ്പര്യം അവർക്കുണ്ടായിരുന്നു. പീഡാനുഭവ ആഴ്ചയിൽ കഠിനനോമ്പും നിശബ്ദതയും അനുഷ്ഠിക്കാൻ ശ്രദ്ധാലുക്കളായിരുന്നു ഇവർ. വെള്ളിയാഴ്ചയും ബുധനാഴ്ചയും ഉപവാസദിനങ്ങളായി അനുഷ്ഠിച്ചിരുന്നത് ശ്ലൈഹികകാലം മുതൽ തുടരുന്ന പാരമ്പര്യമാണ്. അമ്പത് നോമ്പ്, ഇരുപത്തി അഞ്ച് നോമ്പ്, ശ്ലീഹാക്കാല നോമ്പ്, പതിനഞ്ച് നോമ്പ്, മൂന്നുനോമ്പ്, എട്ടുനോമ്പ് അങ്ങനെ വർഷത്തിൽ കൂടുതൽ ദിവസങ്ങളും നോമ്പിന്റെ ചൈതന്യത്തിലായിരുന്നു. മാർത്തോമ്മാന



സ്രാണികൾ നോമ്പിന്റെ ചൈതന്യം എന്നതുകൊണ്ടർത്ഥമാക്കുന്നത് മുഴുവൻ വർജ്ജനമാണ്. മത്സ്യം, മാംസം, മുട്ട, പാൽ, പാലുൽപ്പന്നങ്ങൾ, മദ്യം, ലൈംഗികബന്ധം തുടങ്ങി എല്ലാത്തിൽനിന്നുമുള്ള ഒരു മാറിനിൽക്കൽ.

**6. തീർത്ഥാടനം**

തോമാശ്ലീഹായുമായി ബന്ധപ്പെട്ട പള്ളികളോട് നസ്രാണികൾക്ക് പ്രത്യേക മമത ഉണ്ടായിരുന്നു. ശ്ലീഹായുടെ രക്തസാക്ഷിത്വസ്ഥലമായ മൈലാപ്പൂർ ആയിരുന്നു ഏറ്റവും പ്രധാനപ്പെട്ട തീർത്ഥാടനകേന്ദ്രം. ശ്ലീഹാ സ്ഥാപിച്ച ഏഴുപള്ളികളും തീർത്ഥാടന സ്ഥലങ്ങളായിരുന്നു. പരി. അമ്മയുടെ നാമത്തിലുള്ള പള്ളികൾ (ഉദാ: കുറവിലങ്ങാട്, മണർകാട്, കാഞ്ഞിരപ്പള്ളി) പുരാതന തീർത്ഥാടനകേന്ദ്രങ്ങളാണ്. നോമ്പനുഷ്ഠിച്ചും ഉപവസിച്ചുമായിരുന്നു നസ്രാണികൾ തീർത്ഥാടനം നടത്തിയിരുന്നത്.

**7. രാക്കുളി – പിണ്ടികുത്തിപ്പെരുന്നാൾ**

ദനഹായുടെ രാത്രി മാർത്തോമ്മാ നസ്രാണികൾ സമീപത്തുള്ള തോട്ടിലോ ആറ്റിലോ പോയി ആഘോഷമായി മുങ്ങിക്കുളിച്ചിരുന്നു. ദനഹാത്തിരുനാളിന്റെ രാത്രിയിൽ കർത്താവിന്റെ മാമ്മോദീസായെ അനുസ്മരിപ്പിച്ച് നടത്തിയിരുന്ന ആചാരപൂർവ്വമായ ഈ കുളിയാണ് ‘രാക്കുളിപ്പെരുന്നാൾ’. അന്നേദിവസംതന്നെ രാത്രിയിൽ വീടുകളിലും പള്ളികളിലും വാഴപ്പിണ്ടികളിൽ എണ്ണവിളക്കുകൾ തെളിച്ച് അതിനു ചുറ്റും ‘ഏൽപയ്യാ” (ദൈവം പ്രകാശമാകുന്നു) എന്നു പാടി നടത്തിയിരുന്ന പ്രദക്ഷിണശുശ്രൂഷയാണ് ‘പിണ്ടികുത്തിപ്പെരുന്നാൾ’ എന്നറിയപ്പെടുന്നത്.

**8. പെസഹാ അപ്പം**

തനതായ രീതിയിൽ പെസഹാ ആചരിക്കുന്നവരാണ് മാർത്തോമ്മാ നസ്രാണികൾ. പെസഹാവ്യാഴം വൈകുന്നേരം ഭവനങ്ങളിൽ നടത്തിയിരുന്ന “അപ്പം മുറിക്കലും”, “പാലു കുടി”യുമാണ് നസ്രാണിത്തനിമയിലുള്ള പെസഹാ ആചരണം. പുളിപ്പില്ലാത്ത ഈ അപ്പം കുരിശപ്പം എന്നറിയപ്പെടുന്നു. കുടുംബത്തിലെ ഏറ്റവും പ്രായം ചെന്ന പുരുഷൻ ആണ് ഇത് മുറിക്കുകയും പങ്കുവയ്ക്കുകയും ചെയ്യുന്നത്. തേങ്ങാപ്പാൽ ശർക്കരയുമായി ചേർത്ത മിശ്രിതം ‘പാൽ’ എന്ന് അറിയപ്പെടുന്നു. ഈ അപ്പവും പാലും പെസഹായ്ക്ക് മാത്രമേ വീടുകളിൽ ഉണ്ടാക്കാറുള്ളൂ. പ്രസ്തുതവർഷം കുടുംബത്തിൽ ആരെങ്കിലും മരിച്ചാൽ ആ കുടുംബത്തിൽ കുരിശപ്പം പുഴുങ്ങാറില്ല. പക്ഷേ, അയൽപക്കഭവനങ്ങളിൽനിന്ന് കുരിശപ്പം കൊണ്ടുവരികയും മരണം നടന്ന കുടുംബത്തിൽ അപ്പം മുറിക്കൽ നടത്തുകയും ചെയ്യുന്നു.

**9. പേരിടീൽ**

വിശുദ്ധ ഗ്രന്ഥത്തിൽ നിന്നുമുള്ള പേരുകളിലാണ് നസ്രാണികൾ പൊതുവേ അറിയപ്പെട്ടിരുന്നത്. ആദ്യകാല വിശുദ്ധരുടെയും സഭാപിതാക്കന്മാരുടെയും പേരുകളും അവർക്ക് സുപരിചിതമായിരുന്നു. ഈ സുറിയാനി നാമങ്ങൾ മലയാളീകരിച്ച് ഉപയോഗിക്കുന്ന രീതിയുമുണ്ടായിരുന്നു. (ഉദാ: മത്തായി – മത്തായിച്ചൻ, മത്തച്ചൻ, മാത്തു; യാക്കോബ് – ചാക്കോ, ചാക്കോച്ചൻ, ഇക്കാച്ചൻ, ഇക്കാക്കോ) മൂത്തപുത്രന് അപ്പന്റെ അപ്പന്റെ പേരും മൂത്തപുത്രിക്ക് അപ്പന്റെ അമ്മയുടെ പേരും രണ്ടാമത്തെ പുത്രന് അമ്മയുടെ അപ്പന്റെ പേരും രണ്ടാമത്തെ പുത്രിക്ക് അമ്മയുടെ അമ്മയുടെ പേരും തുടർന്നുപോന്നു. പിന്നീടുണ്ടാകുന്ന മക്കൾക്ക് അടുത്ത ചാർച്ചക്കാരുടെയും ബന്ധുക്കളുടെയും പേരുകൾ. ഒരേ പേരുകൾ തലമുറകളായി തുടർന്നിരുന്നു എന്നർത്ഥം. കുടുംബപ്പേരുകളും നസ്രാണികൾക്ക് പ്രധാനമായിരുന്നു. കുടുംബമഹിമയും പാരമ്പര്യവും പ്രത്യേകതകളും കുടുംബപ്പേരിൽ അഥവാ വീട്ടുപേരിൽ വിളങ്ങിനിന്നിരുന്നു.

**10. പട്ടക്കാരോടും മുതിർന്നവരോടുമുള്ള ആദരവ്**

നസ്രാണികളുടെ വലിയൊരു പ്രത്യേകതയാണ് പട്ടക്കാരോടും മുതിർന്നവരോടും ഗുരുക്കന്മാരോടുമുള്ള ആദരവ്. ജനിച്ചയുടനെ കുഞ്ഞുങ്ങളുടെ ചെവിയിൽ “ഈശോമിശിഹാ” എന്ന് ഉച്ചരിച്ച് കൊടുക്കുന്നു. കുഞ്ഞിന്റെ വിശ്വാസപരിശീലനം ഇവിടെ തുടങ്ങുന്നു. അവന് അല്ലെങ്കിൽ അവൾക്ക് സംസാരിക്കാറാകുമ്പോൾ “ഈശോമിശിഹായ്ക്ക് സ്തുതിയായിരിക്കട്ടെ” എന്ന് ചൊല്ലി പഠിക്കുന്നു. പട്ടക്കാരെയും മുതിർന്നവരെയും കാണുമ്പോൾ ആദരവോടെ അർപ്പിക്കുന്ന ആശംസയാണ് ഇത്. പ്രസ്തുത ആശംസ കേൾക്കുന്നവർ “ഇപ്പോഴും എപ്പോഴും സ്തുതിയായിരിക്കട്ടെ” എന്ന് പ്രത്യുത്തരിക്കുകയും ചെയ്യുന്നു. സന്ധ്യാപ്രാർത്ഥനയ്ക്കുശേഷം കുടുംബങ്ങളിൽ ഇളയവർ തുടങ്ങി ഓരോരുത്തരായി മുതിർന്നവർക്ക് “സ്തുതി” നൽകുന്നു. വിവാഹം, മനഃസമ്മതം, പട്ടം പോലെയുള്ള പ്രധാനകർമ്മങ്ങൾ നടക്കുന്നതിനുമുമ്പ് കാരണവന്മാർക്ക് സ്തുതി അർപ്പിക്കുന്ന പതിവ് ഇപ്പോഴും തുടരുന്നുണ്ട്.

**11. വിവാഹം**

വ്യക്തികൾ തമ്മിലുള്ള ബന്ധത്തോടൊപ്പം രണ്ടു കുടുംബങ്ങൾ തമ്മിലുള്ള ബന്ധം ഊട്ടി ഉറപ്പിച്ചിരുന്നതായിരുന്നു നസ്രാണിവിവാഹം. മനസ്സമ്മതം വീടുകളിലായിരുന്നു നടത്തിയിരുന്നത്. മതസൗഹാർദ്ദം വിളിച്ചോതുന്ന സാമൂഹികമായ ഒരു ഉത്സവം കൂടിയായിരുന്നു വിവാഹം. വിവാഹത്തിന്റെ പ്രധാന കർമ്മങ്ങളായിരുന്നു താലികെട്ട്, കിരീടം വാഴ്ത്തൽ, മന്ത്രകോടി അണിയിക്കൽ എന്നിവ. ആലില ആകൃതിയിൽ 21 മുത്തുകൾ ചേർത്ത് എടുക്കുന്ന സ്ലീവാ ആയിരുന്നു താലി. താലി ബന്ധിപ്പിക്കാൻ മന്ത്രകോടിയിലെ മൂന്ന് നൂലിഴകൾ ഉപയോഗിച്ചിരുന്നു. വധുവായ തിരുസ്സഭയെ വരനായ മിശിഹാ കിരീടമണിയിക്കുന്നത് നസ്രാണിവിശ്വാസത്തിന്റെ ഭാഗമാണ്. കല്യാണത്തിൽ വരന്റെയും വധുവിന്റെയും ശിരസിൽ പുരോഹിതൻ കിരീടങ്ങൾ അണിയിക്കുന്നു. നിത്യജീവിതത്തിൽ അണിയിക്കപ്പെടാനിരിക്കുന്ന സ്വർഗ്ഗീയകിരീടത്തിന്റെ മുന്നാസ്വാദനമാണിത്. വരൻ വധുവിനെ അണിയിക്കുന്ന മന്ത്രകോടി വധുവിനുള്ള സംരക്ഷണകവചമാണ്. താലിയും മന്ത്രകോടിയും സാംസ്കാരികാനുരൂപണത്തിന്റെ ഭാഗമാണ്. മരണംവരെ വധു താലി കഴുത്തിൽനിന്ന് മാറ്റി

യിരുന്നില്ല. മരണശേഷം താലി പള്ളിയിലെ നേർച്ചപ്പെട്ടിയിൽ നിക്ഷേപിച്ചിരുന്നു. മരണശേഷം ഭാര്യയെ അണിയിച്ചിരുന്നത് മന്ത്രകോടിയാണ്.

**12. മൃതസംസ്കാരം**

പങ്കെടുക്കുന്നവർ എല്ലാവരും വെള്ളവസ്ത്രം ധരിക്കുകയും മൃതശരീരം വെള്ളവസ്ത്രംകൊണ്ട് മൂടുകയും ചെയ്തിരുന്നു; ശിരസ്സിൽ അണിയിച്ചിരുന്ന പൂക്കളും (മുടി) വെള്ളയായിരുന്നു. അത്മായരെ അടക്കുമ്പോൾ തല കിഴക്കിന് അഭിമുഖമായി അടക്കുന്നു. കർത്താവിന്റെ രണ്ടാമത്തെ വരവിൽ അവന്റെ അടയാളമായ സ്ലീവാ കിഴക്ക് പ്രത്യക്ഷപ്പെടുമ്പോൾ അത് ദർശിക്കാൻ ഉതകും വിധമുള്ളതാണ് ഇത്തരത്തിലുള്ള അടക്കശുശ്രൂഷ. പട്ടക്കാരെ പടിഞ്ഞാറോട്ട് അഭിമുഖമായാണ് അടക്കുക. കർത്താവിന്റെ രണ്ടാമത്തെ വരവിൽ അവനോടൊപ്പം തന്റെ ആടുകളെ വേർതിരിക്കാൻ പട്ടക്കാരും എഴുന്നള്ളുന്നു എന്നാണ് വിശ്വാസം. മൃതശരീരം അടക്കം ചെയ്യുന്നതുവരെ വീട്ടിൽ ഭക്ഷണം പാകം ചെയ്തിരുന്നില്ല. അടക്കിനുശേഷം ''പട്ടിണിക്കഞ്ഞി'' എന്നറിയപ്പെടുന്ന സസ്യാഹാരം എല്ലാവർക്കും വിളമ്പിയിരുന്നു. ഏഴ്, പതിനൊന്ന്, നാല്പത്തി ഒന്ന്, ചരമവാർഷികം എന്നിവ ആചരിച്ചിരുന്നു. പള്ളിയിലെ പ്രാർത്ഥനകൾക്കുശേഷം വീട് വെഞ്ചരിക്കുകയും എല്ലാവരും ഒരുമിച്ച് ഭക്ഷണം കഴിക്കുകയും ചെയ്തിരുന്നു. ഓർമ്മദിനങ്ങളിലെ ഭക്ഷണത്തിനുമുണ്ട് പ്രത്യേക ക്രമം. ആദ്യം പഴം ഭക്ഷിക്കുന്നു. തുടർന്ന് മൂന്ന് ഉണ്ണിയപ്പം അല്ലെങ്കിൽ ചെറിയ മൂന്ന് നെയ്യപ്പം. ആദം പഴം കഴിച്ച് പാപത്തിൽ വീണതിനെയും മിശിഹാ അപ്പംവഴി ആ വീഴ്ചയിൽനിന്ന് മനുജനെ കരേറ്റിയതിനെയും ഈ കർമ്മം അനുസ്മരിപ്പിക്കുന്നു. "പഴത്താലെ വന്നത് അപ്പത്താലെ പോയി" എന്ന ഒരു ചൊല്ലുതന്നെ ഇതോടൊത്ത് ഉണ്ട്. വിവാഹിതയായ പെൺമക്കൾക്കാണ് അപ്പം ഉണ്ടാക്കാനുള്ള പ്രത്യേക അവകാശം കൊടുത്തിരുന്നത്.

**13. നസ്രാണിസംഗീതം**

സുറിയാനിസംഗീതമാണ് മാർത്തോമ്മാനസ്രാണിസംഗീതത്തിന്റെ അടിസ്ഥാനം. ആരാധനക്രമത്തെ മുഴുവനും സംഗീതാത്മകമായാണ് നസ്രാണികൾ കാണുന്നത്. തന്മൂലം പ്രാർത്ഥനകളെല്ലാം ഈണത്തിൽ ചൊല്ലുന്നു. വിശുദ്ധഗ്രന്ഥവായനകളും സംഗീതാത്മകമായി നിർവ്വഹിക്കുന്നു. പള്ളിയിൽ ഗായകസംഘത്തിന് നിൽക്കാൻ പ്രത്യേകസ്ഥലമുണ്ട്. 'കെസ്ത്രോമ' എന്ന സ്ഥലത്ത് നിൽക്കുന്ന ഗായകസംഘം മാലാഖമാരുടെ ഗണത്തിലാണ്. സംഗീതത്തെ സ്വർഗ്ഗീയാരാധനയുടെ ഭാഗമായി കാണുകയും ഗായകസംഘത്തെ സ്വർഗ്ഗത്തിൽ സ്തുതിപാടുന്ന മാലാഖമാരുടെ ഗണത്തിൽ ചേർക്കുകയും ചെയ്യുന്നത് മാർത്തോമ്മാ നസ്രാണി പാരമ്പര്യത്തനിമയാണ്.

**14. നസ്രാണി കലകൾ**

മാർഗ്ഗംകളി, റമ്പാൻ പാട്ട്, പരിചമുട്ടുകളി തുടങ്ങിയ തനത് നസ്രാണികലകളിലൂടെ മാർത്തോമ്മായുടെ മാർഗ്ഗം അവർ തലമുറകളായി കൈമാറുന്നു. മാർഗ്ഗംകളിയിൽ മാർത്തോമ്മാഗീതങ്ങൾ പാടി കളിക്കാർ സ്ലീവായെ വണങ്ങുന്നു. റമ്പാൻപാട്ടിൽ മാർത്തോമ്മായുടെ പ്രേഷിതപ്രവർത്തനങ്ങളെ പാടി വിശദീകരിക്കുന്നു. പരിചമുട്ടുകളി പുരുഷന്മാരുടെ കലയാണ്. വാളും പരിചയുമായി മാർത്തോമ്മാചരിതങ്ങൾ പാടി അവതരിപ്പിക്കുന്ന കലാരൂപമാണ് പരിചമുട്ടുകളി.

**ഉപസംഹാരം**

പാരമ്പര്യങ്ങളോട് എന്നും വിശ്വസ്തരായിരുന്ന ഒരു സമൂഹമായിരുന്നു മാർത്തോമ്മാനസ്രാണികൾ. പിതാവായ മാർത്തോമ്മായിൽനിന്ന് കിട്ടിയ വിശ്വാസപാരമ്പര്യം അഭംഗുരം നസ്രാണികൾ ഇവിടെ കാത്തുസൂക്ഷിച്ചു. 16-ാം നൂറ്റാണ്ടുവരെ വീഴ്ചയോ താഴ്ചയോ ഇല്ലാതെ പ്രസ്തുത വിശ്വാസപാരമ്പര്യം ഭാരതമണ്ണിൽ അവർ വളർത്തി. എന്നാൽ, കാലത്തിന്റെ ഗതിവിഗതികളിൽപെട്ട് ഈ സമൂഹം പലതായി വിഭജിക്കപ്പെട്ടു. മാർത്തോമ്മായുടെ സഭാഗാത്രത്തിനേറ്റ ഈ മുറിവ് ആഴത്തിലുള്ളതായിരുന്നു. ഇത്തരം വിഭജനങ്ങളും ലത്തിനീകരണംമൂലമുണ്ടായ തളർച്ചയും നസ്രാണികളുടെ സ്വത്വബോധത്തിൽ ഇടിവ് തട്ടിച്ചു. അതിൽനിന്ന് ഒരു തിരിച്ചുപോക്ക് ആവശ്യമാണ്. മുകളിൽ പ്രതിപാദിച്ച പല പാരമ്പര്യങ്ങളും ഇന്ന് നസ്രാണികൾക്ക് അന്യംനിന്നു തുടങ്ങി. അന്യം നിന്ന നസ്രാണി പാരമ്പര്യങ്ങൾ തിരിച്ചെടുക്കാനും കാത്തുസൂക്ഷിക്കാനും സാധ്യമാകുന്ന ഒരു നല്ല നാളേക്കായി ഒരുമിച്ച് അധ്വാനിക്കാം.

## ഉപകാരസ്മരണ



**ഒരു വിശ്വാസി**

# അച്ചടിമേഖലയിലെ ക്രൈസ്തവസാന്നിധ്യം



**റവ. ഡോ. ജോളി വടക്കൻ**
സെക്രട്ടറി, കെ.സി.ബി.സി. മാധ്യമക്കമ്മീഷൻ



രണ്ടാം വത്തിക്കാൻ സൂനഹദോസിന്റെ മാധ്യമങ്ങളെക്കുറിച്ചുള്ള ഡിക്രിയിൽ ഇപ്രകാരം പ്രതിപാദിക്കുന്നു: മാന്യമായ മുദ്രണാലയപ്രവർത്തനം പ്രോത്സാഹിപ്പിക്കണം. വായനക്കാരെ ക്രിസ്തീയ ചൈതന്യംകൊണ്ട് പൂർണമായി പൂരിതരാക്കുന്നതിന് ഇത്തരം പ്രസ്ഥാനങ്ങളെ ഉത്തേജിപ്പിക്കണം. (ഇന്റർമീറിഫിക്ക 14). 50 വർഷങ്ങൾക്കുമുമ്പ് ആശയവിനിമയത്തിനുള്ള ഏറ്റവും ശക്തമായ മാധ്യമം അച്ചടിമാധ്യമമായിരുന്ന ഒരു കാലഘട്ടത്തിൽ സഭ ഈ മേഖലയെ മനസ്സിലാക്കുകയും ശരിയായ ദിശയിലേക്ക് നയിക്കാനാഗ്രഹിക്കുകയും ചെയ്തിരുന്നുവെന്നതിന്റെ തെളിവാണിത്. എന്നാൽ മനുഷ്യന്റെ നിയന്ത്രണത്തിൽ വരേണ്ട മാധ്യമങ്ങൾ ഇന്ന് മനുഷ്യനെ നിയന്ത്രിക്കുകയും ഭരിക്കുകയും ചെയ്യുന്ന ഒരു സാഹചര്യത്തിലാണ് നാം ഇപ്പോൾ എത്തിനില്ക്കുന്നത്. "എന്റെ കൺമുമ്പിൽനിന്ന് ഇന്നത്തെ വർത്തമാനപ്പത്രമൊന്നു മാറ്റൂ സത്യമെന്തെന്ന് ഞാൻ അറിയട്ടെ. ഈ ലോകത്തെ ഞാൻ കൺകുളിർക്കെ കാണട്ടെ" - പ്രൊഫ. എം.എൻ വിജയന്റെ വാക്കുകൾ അക്ഷരംപ്രതി ശരിയെന്നു സമ്മതിക്കേണ്ട അവസ്ഥയിലെത്തിയിരിക്കുകയാണ് നാമിപ്പോൾ. നവോത്ഥാനത്തിന്റെ ദീപശിഖകളായി ജ്വലിക്കേണ്ട മാധ്യമങ്ങൾ ഇന്ന് സെൻസേഷൻ വാർത്തകൾക്കുവേണ്ടിയും ഭരണവർഗപ്രീണനത്തിനായും മത്സരിക്കുമ്പോൾ ചോർന്നുപോകുന്നത് യഥാർത്ഥ മാധ്യമധർമ്മംതന്നെയാണ്.

**അച്ചടിമേഖലയിലെ ആദ്യക്രൈസ്തവസാന്നിധ്യം**

മലയാളത്തിൽ ആദ്യമായി ഒരു വാർത്താപത്രിക അവതരിപ്പിച്ചത് ജർമ്മനിയിൽനിന്നെത്തിയ പ്രൊട്ടസ്റ്റന്റ് മിഷണറിയായ ഹെർമൻ ഗുണ്ടർട്ട് ആണ്. 1847-ൽ ഗുണ്ടർട്ട് അംഗമായ ബാസൽമിഷന്റെ പ്രവർത്തനങ്ങൾ സംബന്ധിച്ച വാർത്തകളും വിശേഷങ്ങളുമായി ജൂൺ മാസത്തിൽ പുറത്തിറങ്ങിയ രാജ്യസമാചാരം ആയിരുന്നു ഈ നിരയിൽ പ്രഥമസ്ഥാനത്ത്. ദൈവരാജ്യ പ്രഘോഷണത്തിന് ഇറങ്ങിത്തിരിച്ച ഒരു മിഷണറിയുടെ ജീവസ്പന്ദങ്ങളായിരുന്നു ഇതിൽ നിറഞ്ഞുനിന്നത്. ഇതിനെ തുടർന്ന് മതേതരത്വ സ്വഭാവത്തോടെ അദ്ദേഹംതന്നെ നേതൃത്വംകൊടുത്ത് പുറത്തിറക്കിയ മറ്റൊരു സെക്കുലർ മാസികയായിരുന്നു പശ്ചിമോദയം. രാഷ്ട്രീയ വാർത്തകളും ശാസ്ത്രനേട്ട

ങ്ങളും വിവരിച്ചുകൊണ്ട് മലയാളിസമൂഹത്തെ പ്രബുദ്ധരാക്കാൻ ഉദ്ദേശിച്ച് ഇറങ്ങിയ ആദ്യത്തെ പൊതുവാർത്താ പത്രികയായിരുന്നു പശ്ചിമോദയം. എന്നാൽ ഈ രണ്ടു പ്രസ്ഥാനങ്ങളും അധികകാലം നീണ്ടുനിന്നില്ല. ഇതിനെ തുടർന്ന് 1864 പശ്ചിമതാരകം, 1870-ൽ കേരളപതാക, 1881-ൽ കേരളമിത്രം എന്നീ പ്രസിദ്ധീകരണങ്ങളും നിലവിൽവന്നു. എന്നാൽ ഈ പ്രസിദ്ധീകരണങ്ങളുടെയെല്ലാം പിന്നാമ്പുറങ്ങളിൽ പ്രൊട്ടസ്റ്റന്റ് മിഷണറിമാരായിരുന്നെന്ന കാര്യം പ്രത്യേകം പ്രസ്താവ്യമാണ്. ഈ മേഖലയിലെ ആദ്യത്തെ കത്തോലിക്കാ പ്രസിദ്ധീകരണം വരുന്നത് 1876-ൽ കൂനമ്മാവിൽനിന്ന് പ്രസിദ്ധീകരിച്ച സത്യനാദകാഹളത്തിലൂടെയാണ്. എറണാകുളത്തുനിന്നും അക്കാലത്ത് പ്രസിദ്ധീകരിച്ചിരുന്ന പശ്ചിമ താരകയിൽ കൂടെക്കൂടെ വന്ന കത്തോലിക്കാവിരുദ്ധ ലേഖനങ്ങളാണ് ഇത്തരത്തിലൊരു കത്തോലിക്കാ ശ്രമത്തിന് ആക്കം വർദ്ധിപ്പിച്ചത്. 1970 മുതൽ സത്യനാദ കാഹളം, സത്യനാദം എന്ന പേരിൽ കേരള ടൈംസിന്റെ ഞായറാഴ്ചപ്പതിപ്പായി മാറുകയാണുണ്ടായത്.

**നസ്രാണിദീപികയുടെ ആവിർഭാവം**

1887-ൽ നസ്രാണി ദീപികയെന്ന പേരിൽ ആരംഭം കുറിച്ച ദീപികപത്രം പത്രപ്രവർത്തനമേഖലയിൽ കത്തോലിക്കാ മിഷണറിമാരുടെ സംഭാവനയായിരുന്നു. ക്രിസ്ത്യൻ മിഷണറിമാരാണ് അച്ചുകൂടവും പ്രസ്സും പത്രവുമെല്ലാം ഈ രാജ്യത്തിന് സംഭാവനചെയ്ത് പത്രലോകത്തേക്ക് നമ്മെ നയിച്ചത് ഇവർ തന്നെയായിരുന്നു. ഈ രാജ്യത്തെ ജനങ്ങളോട് സർഗാത്മകമായി സംവേദിക്കാനും സമൂഹത്തിന്റെ നേരെ പിടിച്ച കണ്ണാടിയായി വർത്തിക്കാനും ഈ മാധ്യമം ഒരു പരിധിവരെ പരിശ്രമിച്ചിട്ടുണ്ട്. നസ്രാണി ദീപിക എന്ന ശീർഷകത്തിൽതന്നെ ഈ പത്രം ആരുടേതാണ് എന്ന് വിളിച്ചറിയിച്ചിരുന്നെങ്കിലും ദീർഘകാലം ഈ പത്രം ഏതൊരു മലയാളിയുടെയും മനസ്സുകളിൽ ഇടംപറ്റിയിരുന്നു. ക്രൈസ്തവമൂല്യങ്ങളിൽ നിന്നും വഴുതിപോകാതെ കേരളസമൂഹത്തിന് മൂല്യാധിഷ്ഠിത പത്രപ്രവർത്തനത്തിന്റെ മികച്ച മാതൃകയാകാൻ ദീപികയ്ക്ക് കഴിഞ്ഞിരുന്നു. (പിൽക്കാലത്ത് മലയാളി ഭവനങ്ങളിൽനിന്നും എന്തിന് കത്തോലിക്കരുടെ ഭവനങ്ങളിൽനിന്നും ഈ പത്രം അപ്രത്യക്ഷമാകാൻ തുടങ്ങി).

നല്ലൊരു പത്രമെന്നാൽ ഒരു ദേശം ഉറക്കെ ആത്മവിമർശനം നടത്തുന്നതായിരിക്കണം എന്നഭിപ്രായപ്പെട്ടത് അമേരിക്കൻ പത്രപ്രവർത്തകനായ ആർതർ മില്ലറാണ്. സത്യം പറയാനുള്ള ധൈര്യം, സത്യം കണ്ടുപിടിക്കാനുള്ള പരിശ്രമം, സത്യം നിരന്തരം അന്വേഷിക്കാനുള്ള ദാഹം ഇതാണ് ഒരു പത്രത്തിനുണ്ടായിരിക്കേണ്ട ത്രിതല ദർശനചാതുരി. ഞാൻ വസിക്കുന്ന ഈ ലോകത്തിന്റെ ഹൃദയത്തുടിപ്പുകളോടടുത്തു നില്ക്കാൻ ഞാൻ ഒരു മാധ്യമപ്രവർത്തകനായി മാറി എന്ന ഹെന്റി ലൂസിന്റെ അഭിമതവും ഇതോട് ചേർത്ത് വായിക്കേണ്ടതുതന്നെയാണ്. ഇത്തരത്തിലൊരു പത്രധർമ്മം നിർവഹിക്കുന്നതിൽ നാം വിജയിച്ചിട്ടില്ല എന്നു സമ്മതിക്കേണ്ടിവരും.

**മറ്റു കത്തോലിക്കാ പ്രസിദ്ധീകരണങ്ങളുടെ ആവിർഭാവം**

ദീപിക തുടങ്ങിവച്ച ഒരു വായനാ സംസ്കാരത്തിന്റെ തുടർച്ചയിലാണ് മറ്റു കത്തോലിക്കാ പ്രസിദ്ധീകരണങ്ങളും ഇവിടെ ചുവടുറപ്പിച്ചത്. കർമ്മലകുസുമം (1903), സത്യദീപം വാരിക (1927), വേദപ്രചാരമധ്യസ്ഥൻ (1927) കുടുംബദീപം (1929), കേരള കത്തോലിക്കൻ (1921), അപ്നാദേശ് (1950), ദീപനാളം (1968), അസ്സീസി (1953), പ്രേഷിതകേരളം, മേരിവിജയം, കേരളസഭ തുടങ്ങിയ മാസികകളും വാരികകളും കത്തോലിക്കാ വായനക്കാർക്ക് ഏറെ സ്വീകാര്യമായവയായിരുന്നു. സൺഡേ ശാലോം പ്രസിദ്ധീകരണങ്ങളും ജീവജ്വാല, കെയ്റോസ്, ഡിവൈൻവോയ്സ്, വചനോത്സവം, സ്നേഹധാര തുടങ്ങിയ കരിസ്മാറ്റിക്ക് പ്രസിദ്ധീകരണങ്ങൾക്കും ഇവിടെ വായനക്കാർ ഏറെയുണ്ട്. കേരള ടൈംസിന് ബദലായി ആരംഭിച്ച ജീവനാദം വാരികയും ഇന്ന് നല്ലനിലയിൽ പ്രചാരം നേടിയിട്ടുണ്ട്. ജീവദീപ്തി, വിശ്വധർമ്മം, ജീവനും വെളിച്ചവും തുടങ്ങിയ രൂപതാ മാസികകളും ഇതോടൊപ്പംതന്നെയുണ്ട്.

ദൈവശാസ്ത്ര-വിശുദ്ധലിഖിതമേഖലയിൽ കൂടുതൽ ശ്രദ്ധയൂന്നിക്കൊണ്ടുള്ള മതവും ചിന്തയും, ബൈബിൾഭാഷ്യം, സത്യദർശനം, താലന്ത് എന്നിവയും ഈ അവസരത്തിൽ സ്മരണീയംതന്നെ. ഇനിയും പരാമർശിക്കപ്പെടേണ്ടതായ നൂറിൽപരം പ്രസിദ്ധീകരണങ്ങൾ വേറെയുമുണ്ടെങ്കിലും സ്ഥലപരിമിതിമൂലം അതിന് ഞാൻ മുതിരുന്നില്ല.

**സമൂഹ-സംസ്കാരനിർമ്മിതിയിൽ കത്തോലിക്കാ പ്രസിദ്ധീകരണങ്ങൾ**

1998-ലെ മാധ്യമദിനസന്ദേശത്തിൽ വിശുദ്ധ ജോൺപോൾ രണ്ടാമൻ പാപ്പാ ഇപ്രകാരം ഉദ്ബോധിപ്പിക്കുകയുണ്ടായി. സത്യസന്ധമായ ആശയവിനിമയത്തിന്റെയും ക്രിയാത്മകമായ ആശയങ്ങളുടെയും സുഭദ്രമായ മൂല്യങ്ങളുടെയും സംവേദനത്തിലൂടെയും സമൂഹത്തെ വാർത്തെടുക്കുന്ന മഹാവേദിയായി മാധ്യമലോകം മാറേണ്ടതുണ്ട്. ഇത്തരത്തിൽ സമൂഹത്തെ മുഴുവൻ വാർത്തെടുക്കാൻ സഹായിക്കാനോ സ്വാധീനിക്കാനോ ഇന്നത്തെ നമ്മുടെ ക്രൈസ്തവപ്രസിദ്ധീകരണങ്ങൾക്ക് സാധിക്കുന്നുണ്ടോ എന്നത് പഠനവിഷയമാക്കേണ്ടതുതന്നെയാണ്.

നമ്മുടെ പത്രങ്ങളും, വാരികകളും മാസികകളും കൂടുതൽ ശ്രദ്ധ കേന്ദ്രീകരിക്കുന്നത് ക്രൈസ്തവസമൂഹത്തെ തന്നെയാണ്. ഈ സമൂഹത്തിൽ ഭൂരിഭാഗംവരുന്ന ഇതരമതസ്ഥരുടെ ഇടയിൽ പ്രചാരംനേടിയ ഒരു


ദീപിക

THE FIRST MALAYALAM DAILY ESTD 1887

www.deepika.com

ദ്യ ചലച്ചിത്രം വിഗതകുമാരൻ: 1930ലെ ദീപിക റിപ്പോർട്ട്

The Nazrani Deepika

സൺഡേ ശാലോം

സാഹോദര്യത്തിന്റെ ചൈതന്യവുമായി കാത്തലിക് - ഓർത്തഡോക്സ് സമ്മേളനം

രക്തത്തിന്റെ എക്യുമെനിസം ക്രൈസ്തവരെ ഒന്നിപ്പിക്കുന്നു

പ്രസിദ്ധീകരണംപോലും ഇല്ല എന്നത് സങ്കടകരംതന്നെ. ഈ അടുത്തകാലത്ത് ജസ്യൂട്ട് സഭാസമൂഹം ആരംഭം കുറിച്ച "എഴുത്ത്" ഇതിനൊരപവാദമായിരിക്കാം.

2011-ലെ ജനസംഖ്യാ കണക്കനുസരിച്ച് ഇന്ത്യയിൽ 80.5% ഹിന്ദുതമവിശ്വാസികളും 13.4% മുസ്ലീം മത വിശ്വാസികളും കേവലം 2.3% മാത്രം ക്രൈസ്തവരും ആണ് വസിക്കുന്നത്. ക്രൈസ്തവരുടെ ഇടയിൽത്തന്നെ കത്തോലിക്കരും അകത്തോലിക്കരും എന്നുള്ള വിഭജനവും ശക്തംതന്നെ.

ഇത്തരം ഒരു സാഹചര്യത്തിൽ നമ്മുടെ പ്രസിദ്ധീകരണങ്ങൾ ആരെയാണ് ലക്ഷ്യംവയ്ക്കുന്നത് എന്നത് ഗൗരവമായിതന്നെ കാണേണ്ടതുണ്ട്. വ്യത്യസ്ത മതവിശ്വാസങ്ങൾ ജീവിക്കുന്നവരുടെ ഇടയിൽ, കക്ഷിരാഷ്ട്രീയ വിഭജനങ്ങൾക്കുമപ്പുറം സമൂഹത്തെ ഒന്നായി കണ്ട് പുരോഗതിയിലേക്ക് നയിക്കാനുള്ള ദൗത്യം ധൈര്യപൂർവം ഏറ്റെടുക്കാൻ സഭ മുന്നിട്ടിറങ്ങേണ്ടിയിരിക്കുന്നു. ലാഭേച്ഛയോടെയുള്ള പത്രധർമ്മം അല്ല ഇന്ന് സഭയ്ക്കാവശ്യം. മറ്റേതൊരു ശുശ്രൂഷാ മേഖലയുമെന്നപോലെ തന്നെ സമർപ്പിത തേജസ്സോടെ സമൂഹനിർമ്മിതിക്കായി മുന്നിട്ടിറങ്ങുന്ന മാധ്യമങ്ങൾ നമുക്കാവശ്യമാണ്.

വായനാശീലം കുറയുന്ന ഒരു തലമുറയാണ് ഇന്ന് നമുക്കുള്ളത്; അതിൽ വളരെ പ്രത്യേകമായി ക്രൈസ്തവസമൂഹത്തിൽ ഇത് വളരെ കുറഞ്ഞുകൊണ്ടിരിക്കുകയാണ്. അതുകൊണ്ടുതന്നെ പല പ്രസിദ്ധീകരണങ്ങളുടെയും സർക്കുലേഷൻ വളരെ കുറവാണ്. തന്നെയുമല്ല പ്രിന്റ് പ്രസിദ്ധീകരണങ്ങളുടെ തലത്തിൽനിന്നും ഇന്ന് സമൂഹം ഏറെ വിഷ്വൽ മീഡിയയെയും സോഷ്യൽ നെറ്റ്‌വർക്കുകളെയും ആശ്രയിക്കുന്ന ഒരവസ്ഥയിലേക്കും എത്തി. നെറ്റിലൂടെ അറിവും വിനോദവും നേടാനും ആശയവിനിമയം നടത്താനും കഴിയുന്ന ഇക്കാലത്ത് വായന തീർത്തും ഇല്ലാതാകുകയാണ്. എന്തിനും ഏതിനും ഗൂഗിളിനെ മാത്രം ആശ്രയിക്കുന്ന ഒരു തലമുറയിൽ വായന അന്യമാകുമ്പോൾ ഇവിടെ തകരുന്നത് ഒരു സംസ്കാരംതന്നെയാണ്. വായനയെന്ന സംസ്കാരം ശക്തിപ്പെട്ടാലേ നഷ്ടപ്പെട്ടുകൊണ്ടിരിക്കുന്ന പല മൂല്യങ്ങളും നമുക്ക് തിരിച്ചുപിടിക്കാനാവൂ. നിസ്സംഗത പകർച്ചവ്യാധിപോലെ പടരുന്ന വർത്തമാനകാലത്ത് ക്രൈസ്തവമൂല്യങ്ങളെ മുറുകെ പിടിക്കുന്ന സാമൂഹിക പ്രതിബദ്ധതയുള്ള സഭാംഗങ്ങൾ ഈ പ്രവർത്തനമേഖലയിലേക്ക് കടന്നുവരണം. കച്ചവട താത്പര്യങ്ങൾ ഭരിക്കുന്ന മാധ്യമരംഗത്തെ ശുദ്ധീകരിക്കാൻ പ്രതിജ്ഞാബദ്ധരായി മുന്നിട്ടിറങ്ങുന്ന ഒരു തലമുറയെ നമുക്ക് സ്വപ്നം കാണാം.

# സഭയുടെ കെട്ടുപണിയിൽ പങ്കാളികളാകാം

ഏറെ പുതുമകളോടെ,
പുതിയ പംക്തികളോടെ
കെട്ടിലും മട്ടിലും ആകർഷകമായി
എല്ലാ കുടുംബങ്ങളിലേക്കും.




ക്രൈസ്തവ
കാഹളം

വായിക്കുക വരിക്കാരാകുക പ്രചരിപ്പിക്കുക

RNI Licence No. 5675/1960
Registered-Postal Reg. No. KL/TV(N)/284/2015-2017
Date of Publication 5-1-2017 Posting Date 5-1-2017

**Christavakahalam Monthly JANUARY 2017**
Annual Subscription Rs. 150/-
Single Copy Rs. 15/-



മലങ്കര സുറിയാനി
കത്തോലിക്കാ സഭയുടെ
തലവനും പിതാവും
ഭാരത കത്തോലിക്കാ
മെത്രാൻ സംഘത്തിന്റെ
അദ്ധ്യക്ഷനുമായ
അത്യുന്നത കർദ്ദിനാൾ
മാർ ബസേലിയോസ്
ക്ലീമിസ് കാതോലിക്കാ
ബാവായ്ക്ക്

# നാമഹേതുക
# തിരുനാൾ
# ആശംസകൾ

Published by The Director, Communication Media, Major Archdiocese of Trivandrum
Printed at St. Mary's Press, Pattom, Trivandrum-4,
Ph: 0091 471 2446116, 2443374, e-mail: stmaryspresspattom@gmail.com